1100 **കലാകൗമുദി** ഒക്ടോബർ 13, 1996
വില :7.00 രൂപ












മുഖചിത്രം : ഡിസൈൻ - ശ്രീ. ഭട്ടതിരി

## നാടകാവതരണവും പ്രതിബന്ധങ്ങളും

**സെ**പ്റ്റംബർ മൂന്നിന് തൃശ്ശൂർ റീജ്യണൽ തീയേറ്ററിൽ 'നിങ്ങളാരെ കമ്മ്യൂണിസ്റ്റാക്കി' അരങ്ങേറിയതോടെ, ഒരു ചരിത്രദൗത്യം അത് നിർവ്വഹിച്ചു കഴിഞ്ഞു. പല മാർഗ്ഗങ്ങളിലൂടെയും - കോടതിയിലൂടെയും അല്ലാതെയും - ആ നാടകാവതരണം കഴിഞ്ഞ ഒന്നരവർഷമായി തടസ്സപ്പെടുത്തുവാൻ ശ്രമിച്ചതിനെ മറികടന്നാണ് നാടകം അരങ്ങേറിയത്. കലാകാരന്റെ ആവിഷ്കാര സ്വാതന്ത്ര്യം ഉയർത്തിപ്പിടിക്കാൻ ശ്രമിച്ച കേരളത്തിലെ സർഗ്ഗാത്മക എഴുത്തുകാരോടും കലാകാരന്മാരോടുമാണ് അതിനു നന്ദി പറയേണ്ടത്. നാടകാവതരണം സ്റ്റേ ചെയ്യുന്നതു നീക്കിയ ചരിത്രപ്രധാനമായ ഹൈക്കോടതി വിധിയും അതിനൊരു നല്ല പങ്കുവഹിച്ചിട്ടുണ്ട്.

എന്നാൽ കഴിഞ്ഞ ഒന്നരക്കൊല്ലമായി ഈ നാടകാവതരണത്തിനുവേണ്ടി മാനസികമായും സാമ്പത്തികമായും ഏറെ ദുരിതങ്ങൾ സഹിച്ചവരുടെ അവസ്ഥ അധികമാരും അറിഞ്ഞിട്ടില്ല. മാത്രമല്ല നാടകാവതരണം സ്റ്റേ ചെയ്യുന്നതിനും മറ്റു നിലയ്ക്ക് തടസ്സപ്പെടുത്തുന്നതിനുമുള്ള ഭീഷണി ഇപ്പോഴും നിലവിലുണ്ട്. തുടർന്നുള്ള നാടകത്തിന്റെ അവതരണം എപ്പോൾ വേണമെങ്കിലും തടസ്സപ്പെട്ടേക്കാം. ഈ സാഹചര്യത്തിൽ കേരളത്തിലെ സഹൃദയർ രണ്ടുനിലയ്ക്ക് ഈ നാടകത്തിന്റെ ദൃശ്യാവിഷ്കരണവുമായി സഹകരിക്കണമെന്ന് ഞങ്ങൾ അഭ്യർത്ഥിക്കുന്നു.



(1) തുടർന്നും നാടകാവതരണത്തിനുനേരേ ഉണ്ടായേക്കാവുന്ന നിയമപരവും അല്ലാത്തതുമായ തടസ്സങ്ങൾക്കെതിരേ ക്രിയാത്മകമായ പ്രതിരോധമുയർത്തുക. കലാകാരന്റെ ആവിഷ്കാര സ്വാതന്ത്ര്യം ഉയർത്തിപ്പിടിക്കുക.

(2) നാടകത്തിനെതിരെ സുപ്രീംകോടതിയിൽ എത്തിയിട്ടുള്ള കേസ് - മാവേലിക്കര അഡീ. ജില്ലാ കോടതി മുതൽ സുപ്രീംകോടതിവരെ നാടകസംബന്ധമായി കെയ്സ് നടക്കുകയാണ് - നിയമപരമായി നേരിടാൻ വേണ്ടിയുള്ള സാമ്പത്തികസഹായം നല്കുക. ഇപ്പോൾ തന്നെ നാടകാവതരണത്തിന്റെ പേരിൽ ഒന്നേകാൽ ലക്ഷത്തോളം രൂപ കടബാധ്യതയുണ്ടായിട്ടുണ്ട്.

ഒരു കലാരൂപമെന്ന നിലയിൽ നാടകത്തിന്റെ അവതരണത്തിൽ ന്യൂനതകളുടെ പരാധീനതകളും കണ്ടേക്കാം. അവ പരിഹരിക്കാവുന്നതേയുള്ളു. എന്നാൽ നാടകം അവതരിപ്പിക്കാനുള്ള കലാകാരന്റെ അടിസ്ഥാനസ്വാതന്ത്ര്യം കലാകാരന്റെ ജന്മാവകാശമാണെന്നു സ്ഥാപിച്ചെടുത്തേ മതിയാകൂ.

നാടകാവതരണവും നാടകസംഘവും ജനാധിപത്യ സാംസ്കാരിക കേരളത്തിന്റെ പിന്തുണ അർഹിക്കുന്നു. സാമ്പത്തിക സഹായങ്ങൾ പ്രൊഫ. പി.നാരായണമേനോൻ. അരിയന്നൂർ - 680102 എന്ന വിലാസത്തിലാണ് അയയ്ക്കേണ്ടത്.

**കോവിലൻ**
**കെ.ജി.ശങ്കരപ്പിള്ള**
**ആനന്ദ്**


**Just Arrived!**

1. STANISLAVSKY : A Life
David Magarshack — Rs. 336.60
2. TCHAIKOVSKY REMEMBERED
David Brown — Rs. 476.85
3. CRONENBERG ON CRONENBERG
Ed: Chris Rodley — Rs. 277.70
4. FASCIST MODERNISM : Aesthetics, Politics, and the Avant-Garde
Andrew Hewitt — Rs. 614.30
5. DOSTOEVSKY AFTER BAKHTIN: Readings in Dostoevsky's Fantastic Realism
Malcolm V. Jones — Rs. 1963.50
6. THE ANTHROPOLOGY OF ART
Robert Layton — Rs. 782.60
7. TEXT COUNTER TEXT:Readings in Russian Literary History
Alexander Zholkovsky — Rs. 726.50
8. THE MORALS OF MODERNITY
Charles Larmore — Rs. 726.50
9. LANGUAGES OF THE UNSAYABLE: The Play of Negativity in Literature and Literary Theory
Ed: Sanford Budick and Wolfgang Iser — Rs. 782.60
10. DERRIDA AND AUTOBIOGRAPHY
Robert Smith — Rs. 614.30

**D. C. BOOKS**
Karimpanal Statue Avenue, Statue Junction
Thiruvananthapuram - 695 001 Phone/Fax: 0471 - 77693
CREDIT CARDS ACCEPTED OPEN ON SUNDAYS 1 to 8 pm


## വയറ്റുപിഴപ്പിന്റെ പ്രശ്നം

**ക**ഴിഞ്ഞയാഴ്ചത്തെ ശ്രീമാൻ കെ.എം. സീതിയുടെ കുറിപ്പ് ഒരു പൊളിറ്റിക്സ് അദ്ധ്യാപകന്റെ വയറ്റുപിഴപ്പിനെക്കുറിച്ചുള്ള ആശങ്ക മാത്രമാണ്. കാരണം വിദ്യാഭ്യാസം കാലോചിതമായി പരിഷ്കരിക്കേണ്ടതിന്റെ ആവശ്യകത അല്പം താമസിച്ചിട്ടാണെങ്കിലും ശ്രീമാൻ പ്രൊഫ. ഇട്ടിയച്ചൻ മനസ്സിലാക്കുന്നതായി അദ്ദേഹത്തിന്റെ കുറിപ്പിൽ നിന്ന് മനസ്സിലാക്കുന്നു. എന്നാൽ മഹാത്മാഗാന്ധി സർവ്വകലാശാലയിൽത്തന്നെ വർദ്ധിച്ച തുകചെലവാക്കി നടത്തുന്ന ഇന്റർനാഷണൽ റിലേഷൻ, ഗാന്ധിയൻ സർവ്വീസ്, സ്കൂൾ ഓഫ് ലെറ്റേഴ്സ് എന്നീ വിഭാഗങ്ങളിൽ പഠിക്കുവാൻ കുട്ടികളെപ്പോലും കിട്ടാത്ത സ്ഥിതിയിൽ ഈ വിഭാഗങ്ങളിലെ അദ്ധ്യാപകർ പുതിയ സിദ്ധാന്തങ്ങളുമായി ഇറങ്ങിയിരിക്കുകയാണ്. എന്നെപ്പോലും കുറേപ്പേരുടെ വയറ്റുപിഴപ്പിനുവേണ്ടി ഒരു തലമുറ [illegible] ഒറ്റു കൊടുക്ക [illegible] ത്തിൽ ഇവർ 'പാരശ്രയ' കോഴ്സുകളുടെ ഉപഭോക്താക്കളാണ്.

**കെ.എൻ. രാജേഷ്കുമാർ**
കോട്ടയം

## ജനകീയാസൂത്രണം

**കെ**.പി.സി.സി. (ഐ) പ്രസിഡന്റ് ശ്രീമാൻ വയലാർ രവി കലാകൗമുദി ലക്കം [illegible] എഴുതിയ 'ഇത് സോവിയറ്റു വികസന പ്രേതത്തിന്റെ ശബ്ദം' എന്ന ലേഖനം വായിച്ചു.

ഒരു സോഷ്യലിസ്റ്റായിരുന്ന ജവഹർലാൽ നെഹ്റു പഞ്ചവത്സരപദ്ധതി എന്ന ആശയം സ്വീകരിച്ചത് സോവിയറ്റുയൂണിയനിൽ നിന്നാണെന്നറിയാമോ? ഓരോ പഞ്ചവത്സര പദ്ധതികളുടെ രേഖ തയ്യാറാക്കുമ്പോഴും ജനപങ്കാളിത്തത്തെപ്പറ്റി സൂചിപ്പിക്കുമായിരുന്നു. എന്നാൽ കേന്ദ്ര - സംസ്ഥാന ആസ്ഥാനങ്ങളിൽ ഇരുന്ന് ആസൂത്രണ വകുപ്പിന്റെ ഉദ്യോഗസ്ഥൻമാരും മന്ത്രിമാരും ജനങ്ങളുടെ ആവശ്യങ്ങൾ അറിയാതെ തന്നിഷ്ടംപോലെ പദ്ധതികൾ ആസൂത്രണം ചെയ്തു നടപ്പിലാക്കുകയല്ലേ ചെയ്തു പോന്നിട്ടുള്ളത്?

സ്വാതന്ത്ര്യം കിട്ടി അരനൂറ്റാണ്ടായിട്ടും ഗാന്ധിജി വിഭാവന ചെയ്തതും ഭരണഘടനയിൽ ഊന്നിപ്പറഞ്ഞിട്ടുള്ളതുമായ ഗ്രാമസ്വരാജ് നടപ്പിലാക്കാൻ ദീർഘകാലം ഇന്ത്യ ഭരിച്ചിട്ടുള്ള കോൺഗ്രസ് ഗവൺമെന്റുകൾ എന്തേ തയ്യാറായില്ല? പഞ്ചായത്ത് തിരഞ്ഞെടുപ്പുകൾ പതിനാറുവർഷം നീട്ടിവയ്ക്കുകയും അധികാരത്തിൽ വന്നപ്പോൾ ജില്ലാ കൗൺസിലുകളെ ഇല്ലാ കൗൺസിലുകളാക്കുകയും ചെയ്ത പാർട്ടിയുടെ നേതാവിന് ഭരണം നഷ്ടമായപ്പോഴാണോ ജനാധിപത്യത്തേയും ഗ്രാമസ്വരാജിനെയും കുറിച്ച് ബോധം വന്നത്? താങ്കളുടെ സർക്കാർ പാസ്സാക്കിയ പഞ്ചായത്തീരാജ് നിയമം കുറ്റമറ്റതു തന്നെയോ? ഞങ്ങൾ നടപ്പാക്കുന്നതേ ശരിയുള്ളു എന്ന വാദം ശരിയല്ല. ആരു നടപ്പാക്കുന്നു എന്നതല്ല എങ്ങനെ നടപ്പാക്കുന്നു എന്നതാണ് പ്രധാനം. എന്തായാലും ജനങ്ങൾക്ക് ഇത് ഒരു പുതിയ അനുഭവമാണ്. നിങ്ങൾ പറയുന്നതുപോലെ മാർക്സിസ്റ്റുകാരു മാത്രമല്ല ഇതിൽ പങ്കാളികളാവുന്നത്. ഞങ്ങളുടെ ഗ്രാമസഭയിൽ പരിശീലനം കിട്ടി ക്ലാസ് എടുത്തത് കോൺഗ്രസ്സി(ഐ) ന്റെ താങ്കളുടെ ഗ്രൂപ്പിൽപ്പെട്ട ഒരു പ്രധാനപ്രവർത്തകനായിരുന്നു. വസ്തുത ഇതായിരിക്കെ ഇത് മാർക്സിസ്റ്റുകാരുടെ തട്ടിപ്പാണെന്ന് പറഞ്ഞുനടന്നാൽ നഷ്ടം താങ്കളുടെ പ്രസ്ഥാനത്തിനായിരിക്കുമെന്ന് ഓർക്കുന്നത് നന്ന്.

**കുമാരൻ**
പോരുമഴി, ശാസ്താംകോട്ട.



ബോഫോഴ്സ് മുതൽ പാക്ക് വഞ്ചന ക്ലോസ് വരെ - തട്ടിപ്പുകളുടേയും വഞ്ചനകളുടേയും അഴിമതികളുടേയും കഥകൾ നീണ്ടുപോകുന്നു. ക്രിമിനലുകളെപ്പോലും നാണിപ്പിക്കും വിധമാണ് ഇന്ത്യയുടെ രാഷ്ട്രീയ നേതാക്കൾ തരംതാണിരിക്കുന്നതെന്ന വസ്തുത ആത്മനിന്ദയോടെ മാത്രമേ ഇന്ത്യാക്കാർക്ക് ഓർമ്മിക്കാനാവൂ.

കടപ്പാട് : ടൈംസ് ഒഫ് ഇന്ത്യ




## ക്രിമിനലുകളുടെ ഗ്യാലറി

# ഈ ഒഴിവ് ആര് നികത്തും?

**പൊ**തുസ്വത്തിന്റെ ട്രസ്റ്റികളാണ് ഭരണാധികാരികൾ എന്ന് അധികാരത്തിലെത്തുന്ന എത്ര മന്ത്രിമാർ ഓർക്കാറുണ്ട്? നരസിംഹറാവു മന്ത്രിസഭയിൽ പെട്രോളിയം വകുപ്പുമന്ത്രിയായിരുന്ന ക്യാപ്റ്റൻ സതീഷ് ശർമ്മയെ കോടതിയിലെത്തിച്ച പെട്രോൾ പമ്പ് കേസിൽ സുപ്രീം കോടതിയുടെ ഡിവിഷൻ ബെഞ്ച് നടത്തിയ നിരീക്ഷണം ഈ സന്ദർഭത്തിലാണ് പൊതുപ്രവർത്തകരെ അനുസ്മരിപ്പിച്ചിരിക്കുന്നത്. ജസ്റ്റിസ് കുൽദീപ് സിംഗും, ജസ്റ്റിസ് ഫൈസാൻ ഉദ്ദീനും ചേർന്നുള്ള ഡിവിഷൻ ബെഞ്ച് രണ്ടു കാര്യങ്ങൾ എടുത്തുപറഞ്ഞു. "ഭരണഘടന പ്രകാരം അധികാരമേൽക്കുന്ന മന്ത്രിമാർ പൊതുസ്വത്തിന്റെ ട്രസ്റ്റികളാണ്. പൊതുപ്രവർത്തകർ എന്ന നിലയ്ക്ക് തങ്ങളിൽ അർപ്പിതമായ കൃത്യനിർവഹണം ദുരുദ്ദേശപരമായാൽ അതിന്റെ ഉത്തരവാദിത്വം അവർ വഹിക്കണം. അങ്ങനെ നിരുത്തരവാദമായ പ്രവർത്തനത്തിലൂടെ സംഭവിക്കുന്ന നാശനഷ്ടങ്ങൾക്ക് അവർ ബാദ്ധ്യസ്ഥരാകണം." പൊതുപ്രവർത്തകരായ നമ്മുടെ ഭരണാധികാരികൾക്ക് ഈ മാനദണ്ഡം ബാധകമാക്കിയാൽ എന്തു സംഭവിക്കും? ബോഫോഴ്സ് കുംഭകോണവും, ഓഹരി അപവാദവുംപോലെ ജനങ്ങളുടെ ഓർമ്മയിൽനിന്നും മാഞ്ഞുപോയിട്ടില്ലാത്ത കോഴക്കഥകളുടെ ഉത്തരവാദിത്വം ആര് ഏറ്റെടുക്കും. അതിന്റെയൊക്കെ ബാദ്ധ്യത ഏറ്റെടുക്കുമ്പോൾ എങ്ങനെ നഷ്ടപരിഹാരം ഈടാക്കും?

നരസിംഹറാവുവിന്റെ അഞ്ചുകൊല്ലത്തെ ഭരണം രണ്ടു കാര്യങ്ങളിലായിരിക്കും ഓർക്കാൻ പോകുന്നത്. സാമ്പത്തിക പരിഷ്കാരത്തിന്റെയും ഉദാര

വൽക്കരണത്തിന്റെയും ആഗോളവൽക്കരണത്തിന്റെയും ഭാഗമായി ഇന്ത്യയുടെ സാമ്പത്തിക ക്രമത്തെ ബഹുരാഷ്ട്ര കുത്തകകളുടെ വിഹാരരംഗമാക്കിയതാണ് അതിലൊന്ന്. മറ്റൊന്ന് മുമ്പൊന്നും സംഭവിച്ചിട്ടില്ലാത്ത തോതിൽ നടന്ന അഴിമതികൾ. കുറച്ചുകാലംവരെ ഇടപാടുകൾ ലക്ഷങ്ങൾക്കകത്ത് ഒതുങ്ങിനിന്നിരുന്നുവെങ്കിൽ, നരസിംഹറാവുവിന്റെ കാലത്ത് അത് കോടികളായി വളർന്നു. മന്ത്രിമാരും ഉദ്യോഗസ്ഥന്മാരും രാഷ്ട്രീയ നേതാക്കളും ചേർന്നുള്ള വൃത്തികെട്ട ഒരു കൂട്ടുകെട്ട് പൊതുജീവിതത്തെ കീഴടക്കുകയുണ്ടായി. അതിൽ പ്രഥമസ്ഥാനം നരസിംഹറാവുവിനായിരുന്നു എന്നാണ് ഇപ്പോൾ പുറത്തുവന്നുകൊണ്ടിരിക്കുന്ന റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നത്. അധികാരം നിലനിർത്താനായി, അവിശ്വാസ പ്രമേയത്തെ തോല്പിക്കാൻ നാല് എം.പി.മാരെ വിലയ്ക്കെടുക്കാൻ കോടികൾ ചെലവിട്ട് പൊതുജീവിതത്തെ നരകതുല്യം താണനിലയിലാക്കാൻ പോലും നരസിംഹറാവു കൂട്ടുനിന്നു എന്നുവരുമ്പോൾ, പ്രായവും പാകതയും അറിവും അല്ല അധികാരമാണ് എല്ലാത്തിനേയും നിയന്ത്രിച്ചിരുന്നതെന്ന നിഗമനത്തിലാണ് നാം ചെന്നെത്തുന്നത്.

അധികാരം നൽകുന്ന അനുഗ്രഹങ്ങൾക്കു നേരേ മുഖം തിരിച്ചുനിൽക്കാൻ നരസിംഹറാവുവിന് എന്തുകൊണ്ടു സാധിച്ചില്ല? ജവഹർലാൽ നെഹ്റുവിന്റെ കാലം മുതൽ അധികാരത്തിനകത്തും പുറത്തുമായി പ്രവർത്തിച്ചിരുന്ന അദ്ദേഹത്തിന് സാധാരണ രാഷ്ട്രീയക്കാരനേക്കാൾ ഉയരാനാകാതെ പോയത് എന്തുകൊണ്ടായിരുന്നു? അതിനു സാധിച്ചിരുന്നുവെങ്കിൽ, ഇന്ത്യയുടെ പൊതുജീവിതത്തിൽ ഗുണപരമായ മാറ്റം ഉണ്ടാകുമായിരുന്നു. തന്റേതായ ദൗർബല്യംകൊണ്ട് അദ്ദേഹം തകർത്തിരിക്കുന്നത് ഒരു വ്യവസ്ഥിതിയിലുള്ള ജനവിശ്വാസത്തെയാണ്. ഇന്നല്ലെങ്കിൽ നാളെ അദ്ദേഹം ഇതിന് പിഴ നൽകേണ്ടിവരും. കോടതി വരാന്തകളിലേക്ക് അദ്ദേഹം വലിച്ചിഴയ്ക്കപ്പെട്ടിരിക്കുന്നത് അതിന്റെ തുടക്കമാണ്.

●

ദീർഘകാലം അധികാരത്തിൽ മദിച്ചുനിന്നതിൽ നിന്നും കോൺഗ്രസ്സിനു കൈവന്നത് അഴിമതി സംസ്ക്കാരമാണ്. അധികാരത്തിനായി ആദർശങ്ങളെ ചവറ്റുകുട്ടയിലിടാനും, വിശ്വാസങ്ങളുടെ പുറത്ത് കയറിനിൽക്കാനും യാതൊരു മനസ്സാക്ഷിക്കുത്തുമില്ലാത്തവരാണ് കോൺഗ്രസ്സുകാർ എന്ന് തെളിഞ്ഞിരിക്കുന്നു. ഇന്ത്യയുടെ സ്വാതന്ത്ര്യസമരത്തിന്റെ ചുക്കാൻപിടിച്ച ഒരു കക്ഷിക്ക് ഇതിൽപ്പരം ദുരന്തം ഇനി എന്തുണ്ടാവാൻ!



നാളുകൾ, എണ്ണി എണ്ണി

പൊതുജനങ്ങൾ ക്രിമിനലുകളെക്കാണുന്നത് ഭയപ്പാടോടെയാണ്. വീരപ്പനും ശോഭരാജും ചന്ദ്രസ്വാമിയും അക്കൂട്ടത്തിൽപ്പെടുന്നു. അവരുടെ നിലയിലേക്കു താണിരിക്കയാണ്, ജനങ്ങൾ ആരാധിച്ചിരുന്ന നേതാക്കൾ.

●

നിയമലംഘനം കുറ്റകൃത്യം. കുറ്റകൃത്യങ്ങൾ ചെയ്യുന്നവർ ക്രിമിനലുകൾ - നിഘണ്ടുവിന്റെ നിർവചന പരിധിയിൽ ആരൊക്കെ വരും. പണം തട്ടിയെടുക്കുന്നവരും വീടു ആക്രമിച്ച് കവർച്ച ചെയ്യുന്നവരും തുടങ്ങി അക്രമങ്ങൾ നടത്തുന്നവർ മാത്രമാണോ ക്രിമിനലുകൾ. അവർ മാത്രമല്ല ക്രിമിനലുകളെന്ന് ഇന്ത്യയിലെ രാഷ്ട്രീയ നേതാക്കൾ നമ്മെ ബോദ്ധ്യപ്പെടുത്തിയിരിക്കുന്നു. സാധാരണയായി നാം വ്യവഹരിക്കാറുള്ള ക്രിമിനലുകൾ ഇക്കൂട്ടരുടെ മുമ്പിൽ വെറും ഞാഞ്ഞൂലുകളാണ്. കരിഞ്ചാത്തികളെപ്പോലും ഓലപ്പാമ്പുകളാക്കും വിധമുള്ളവരാണ് ഇവരെന്ന് കഴിഞ്ഞ ദിവസങ്ങളിൽ ഡൽഹിയിൽ നടന്ന സംഭവങ്ങൾ കാണിക്കുന്നു.

നരസിംഹറാവു മന്ത്രിസഭയിലെ ഒരു മന്ത്രിയായിരുന്നു ക്യാപ്റ്റൻ സതീഷ് ശർമ്മ. പെട്രോളിയം - പ്രകൃതി വാതകവകുപ്പായിരുന്നു മുൻപൈലറ്റായിരുന്ന, രാജീവ്ഗാന്ധിയുടെ ദോസ്തായിരുന്ന ശർമ്മ കൈകാര്യം ചെയ്തിരുന്നത്. ഗാന്ധി കുടുംബത്തിൽ അടുക്കളവരെ പ്രവേശനം ഉണ്ടായിരുന്ന ഇദ്ദേഹത്തിന് ഒരു മന്ത്രിയാവാൻ എന്ത് യോഗ്യത ഉണ്ടായിരുന്നുവെന്ന് ആരും ഇതേവരെ തിരക്കിയിട്ടില്ല. ജനാധിപത്യത്തിൽ ആർക്കും ഭരണാധികാരിയാകാമല്ലോ. പിന്താങ്ങാൻ ഒരു രാഷ്ട്രീയകക്ഷിയും, വോട്ടുകൊടുക്കാൻ ജനങ്ങളും ഉണ്ടെങ്കിൽ. ഏതായാലും മന്ത്രിയായിരുന്നപ്പോൾ പതിനഞ്ചു പേർക്ക് പെട്രോൾ പമ്പ് തുടങ്ങാനുള്ള അനുമതി അദ്ദേഹം നൽകി (കേന്ദ്രമന്ത്രിയെന്ന നിലയ്ക്ക് ക്യാപ്റ്റൻ സതീഷ്ശർമ്മ നടത്തിയ കൊള്ളരുതായ്മകളെപ്പറ്റി സമഗ്രമായ അന്വേഷണം ഇനിയും നടന്നിട്ടില്ല). ഈ അനുമതി പൊതുവ്യവഹാര ഹർജിയിലൂടെ ചോദ്യം ചെയ്യപ്പെട്ട പശ്ചാത്തലത്തിൽ, അതു സംബന്ധിച്ച പരിശോധനകളും തെളിവെടുപ്പുകളും നടത്തിയ സുപ്രീംകോടതി കണ്ടെത്തിയത് നിയമവിരുദ്ധമായിട്ടാണ് പെട്രോൾ പമ്പുകൾ അനുവദിച്ചതെന്നാണ്. അതു സംബന്ധിച്ച ഉത്തരവു പുറപ്പെടുവിച്ച സുപ്രീംകോടതിയുടെ ഡിവിഷൻ ബഞ്ച് സുപ്രധാനമായൊരു വസ്തുത ചൂണ്ടിക്കാട്ടി.

"പൊതുസ്വത്തിന്റെ ട്രസ്റ്റിയാണ് കേന്ദ്ര ഗവൺമെന്റിലെ ഒരു മന്ത്രി. ഭരണഘടനാപ്രകാരം ജനങ്ങൾ തന്നിൽ അർപ്പിച്ച വിശ്വാസത്തെയാണ് ക്യാപ്റ്റൻ സതീഷ് ശർമ്മ വഞ്ചിച്ചിരിക്കുന്നത്." ഈ വിധം വഞ്ചന നടത്തുന്നവർ, ഏതിനത്തിൽപ്പെടും? നേരത്തേ ചൂണ്ടിക്കാണിച്ച ക്രിമിനലുകളുടെ നിർവചനത്തിൽ അദ്ദേഹവും പെടുമോ?

വിശ്വാസലംഘനം നടത്തിയതിനു പ്രോസിക്യൂഷൻ നടപടികൾ സ്വീകരിക്കാതിരിക്കാൻ താൻ കൈക്കൊണ്ടനടപടികൾക്കുള്ള സാധൂകരണം നൽകണമെന്നും കോടതി നിർദ്ദേശിച്ചിരിക്കയാണ്. മന്ത്രിയെന്ന നിലയ്ക്കു തന്നിൽ നിക്ഷിപ്തമായ അധികാരം ദുർവിനിയോഗം ചെയ്ത്, പതിനഞ്ചു പെട്രോൾ പമ്പുകൾ നൽകിയവരാകട്ടെ അദ്ദേഹത്തിന് "വേണ്ടപ്പെട്ട"വരാണ്. പെട്രോളിയം വകുപ്പിലെ ഉദ്യോഗസ്ഥന്മാരുടെ ആറു ബന്ധുക്കളും അക്കൂട്ടത്തിൽപ്പെടും. ലീലാദേവി - സതീഷ് ശർമ്മയുടെ കാർ ഡ്രൈവറുടെ അമ്മ. പൊഡ രാജശേഖരൻ - മന്ത്രിയുടെ പ്രൈവറ്റ് സെക്രട്ടറി ഗുരുചരണിന്റെ ബന്ധു. മാധുരി സഹയയും, മോണിക്ക മല്ലയും - മന്ത്രിയുടെ അഡീഷണൽ പ്രൈവറ്റു സെക്രട്ടറി സഹയയുടെ ബന്ധുക്കൾ. ദയാ റാണി - ബി. എൻ. സഹയയുടെ പെഴ്സണൽ അസിസ്റ്റന്റ് എച്ച്. ആർ. വർമ്മയുടെ ഭാര്യ. വിജയനായർ - അഡീഷണൽ പ്രൈവറ്റ് സെക്രട്ടറി ഡി.വി.പിള്ളയുടെ ഭാര്യ. മറ്റു രണ്ടു ഭാഗ്യവാന്മാർ രാഷ്ട്രീയക്കാരുടെ ബന്ധുക്കൾ. അവരിലൊരാൾ മന്ത്രിയായിരുന്ന ഭൂട്ടാസിംഗിന്റെ മകൻ സർബജിത് സിംഗ്. മറ്റൊരാൾ നാഗാലാന്റ് മന്ത്രിയായിരുന്ന ഹൂആഹാന്റെ മകൻ ബഞ്ചമിൻ ഹൂആഹാൻ. അവശേഷിക്കുന്ന ഏഴ് അലോട്ടിമാരാകട്ടെ ഒ. എസ്. ബി. ( ഓയിൽ സെലക്ഷൻ ബോർഡ്) അംഗങ്ങളോ അവരുടെ ബന്ധുക്കളോ ആണ്. ഉത്തർപ്രദേശ് ഒ.എസ്.ബി. ചെയർമാനായിരുന്ന ജസ്റ്റിസ് എസ്. എച്ച്. അബിദി (റിട്ടയേർഡ്)യുടെ മകൻ ഷൗക്കത്ത് ഹസൻ അബീദി. ഹര്യാന ഒ.എസ്.ബി ചെയർമാനായിരുന്ന ജസ്റ്റിസ് ഹർബൻസ് ലാൽ ഗുപ്ത (റിട്ടയേർഡ്)യുടെ മകൻ അരുൺകുമാർ ഗുപ്ത. ഡൽഹി - ചണ്ടിഗർ ഒ.എസ്.ബി അംഗമായിരുന്ന കൃഷ്ണസ്വരൂപിന്റെ മകൻ പ്രേംകുമാർ. പഞ്ചാബ് ഒ. എസ്. ബി. അംഗമായിരുന്ന ആർ. എസ്. നൗട്ടിയാലിന്റെ ഭാര്യ നീന നൗട്ടിയാൽ. മുൻ എം.പിയും ഹര്യാന ഒ.എസ്. ബി. അംഗവുമായിരുന്ന സത്യബാഹിന്റെ ശുപാർശ അനുസരിച്ച് ധർമ്മേശ് കുമാർ എന്നൊരാൾ. ഒ.എസ്.ബി അംഗങ്ങളായിരുന്ന ശിവ ബാലറ്റ് പാസി, ഗുലാം അഹമ്മദ് മീർ എന്നിവർക്കും പെട്രോൾ പമ്പുകൾ കിട്ടിയിരുന്നു. ഇതുകൊണ്ട് നാടകം അവസാനിക്കുന്നില്ല. ഒന്നാം രംഗത്തിനു മാത്രമേ തിരശ്ശീല വീണിട്ടുള്ളു. സതീഷ്ശർമ്മ അനുവദിച്ച മറ്റു പെട്രോൾ പമ്പുകളും ഗ്യാസ് ഏജൻസികളും റദ്ദാക്കണമെന്നാവശ്യപ്പെട്ടുകൊണ്ട് കോടതിയെ സമീപിച്ചിട്ടുണ്ട്. പ്രധാനമന്ത്രിയായിരുന്ന നരസിംഹറാവുവിന്റെ ആറു ബന്ധുകൾക്കും, ചന്ദ്രസ്വാമിയുടെ സഹോദരനും , മറ്റും നൽകിയിട്ടുള്ള ഏജൻസികളാണ് ഇപ്രകാരം ചോദ്യം ചെയ്യപ്പെട്ടിരിക്കുന്നത്. നിയമവകുപ്പു സെക്രട്ടറി അഗർവാളിന്റെ ഭാര്യക്കും മുൻകേന്ദ്രമന്ത്രി കല്പനാഥറോയിയുടെ ബന്ധു പ്രതിഭാസിംഗിനും പെട്രോൾ പമ്പ് നൽകിയിട്ടുണ്ട്.



●

അച്ചാറു കച്ചവടക്കാരനായ ലക്കുഭായി പാഠക്കിന്റെ കൈയിൽ നിന്നും ഒരു ലക്ഷം ഡോളർ കൈപ്പറ്റി വഞ്ചിച്ച കേസിലെ ഒന്നാം പ്രതി ചന്ദ്രസ്വാമി തിഹാർ ജയിലിലായിട്ട് മാസങ്ങൾ പിന്നിടുന്നു. ഇന്ത്യയിലേക്ക് ന്യൂസ് പ്രിന്റും പേപ്പർ പൾപ്പും കയറ്റി അയയ്ക്കാനുള്ള കരാർ കിട്ടുന്നതിനുള്ള കോഴപ്പണമായാണ് ഈ തുക ചന്ദ്രസ്വാമിക്ക് പാഠക്ക് നൽകിയതത്രെ. അങ്ങനെ ആ തുക ചന്ദ്രസ്വാമിക്കു നൽകുന്നതിനു മുൻപായി, വിദേശകാര്യമന്ത്രിയായിരുന്ന നരസിംഹറാവുവിൽ നിന്നും താൻ ഉറപ്പു നേടിയിരുന്നതായി പാഠക്ക് ആരോപിച്ചിട്ടുണ്ട്. ആ ആരോപണത്തിന്റെ അടിസ്ഥാനത്തിൽ മൊഴിരേഖപ്പെടുത്തുന്നതിന് കോടതിയിൽ ഹാജരാകാൻ റാവുവിന് അഡീഷണൽ സെഷൻസ് ജഡ്ജി സമൻസ് അയച്ചിരിക്കയാണ്. സമൻസനുസരിച്ച് കോടതിയിൽ ഹാജരായാൽ അറസ്റ്റു ചെയ്യപ്പെടുമെന്നാണ് റാവു ഭയക്കുന്നത്. അങ്ങനെ സംഭവിച്ചാൽ, തന്റെ പഴയ സ്നേഹിതനായ ചന്ദ്രസ്വാമിയുടെ അനുഭവം ഉണ്ടാകുമോ? അതൊഴിവാക്കാൻ നിയമത്തിന്റെ ഊടുവഴികളെയായിരുന്നു അദ്ദേഹം ആശ്രയിച്ചത്. ചന്ദ്രസ്വാമിക്കും അദ്ദേഹത്തിന്റെ സെക്രട്ടറി മാമാജിക്കും എതിരായ വഞ്ചനാക്കേസ് ഡൽഹി ചീഫ് മെട്രോപൊളിറ്റൻ മജിസ്ട്രേറ്റ് പ്രേംകുമാറായിരുന്നു ആദ്യം കൈകാര്യം ചെയ്തത്. പാഠക്കിന്റെ മൊഴിരേഖപ്പെടുത്തിയതനുസരിച്ച് ചന്ദ്രസ്വാമിയേയും മാമാജിയേയും പ്രതികളാക്കുകയും അവരെ ജയിലിലാക്കുകയും ചെയ്തു. തുടർന്ന് റാവുവിന് സമൺസയച്ചു. അപ്പോഴാണ് സമൺസ് അനുസരിച്ച് കോടതിയിൽ ഹാജരായാൽ റാവു അറസ്റ്റു ചെയ്യപ്പെടുമെന്ന ആശങ്ക പ്രകടിപ്പിച്ചുകൊണ്ട് അതിനെതിരേ അദ്ദേഹത്തിന്റെ അഭിഭാഷകർ ഹൈക്കോടതിയെ സമീപിച്ചത്. അഭിഭാഷകരുടെ വാദംകേട്ട ഹൈക്കോടതി ജഡ്ജി മഹാജൻ അതിന്മേൽ നടപടികൾ സ്വീകരിച്ചില്ല. വീണ്ടും റാവുവിന്റെ അഭിഭാഷകർ സുപ്രീംകോടതിയെ സമീപിച്ചു. ഹൈക്കോടതിയുടെ നടപടിയിൽ ഇടപെടാൻ വിസമ്മതിച്ചെങ്കിലും കോടതി മാറാൻ ഉത്തരവിട്ടു. അതിന്റെ അടിസ്ഥാനത്തിലാണ് അഡീഷണൽ സെഷൻസ് ജഡ്ജി ഭരിഹോകേയുടെ കോടതിയിലേക്ക് പാഠക്ക് കേസ് മാറ്റിയത്. കോടതിയിൽ കേസ് വിചാരണയ്ക്കു വന്നപ്പോൾ റാവുവിന് സമൺസയയ്ക്കാൻ തന്നെ ഉത്തരവിടുകയുണ്ടായി. അതിനെതിരേ ഹൈക്കോടതിയെ സമീപിച്ച റാവുവിന്റെ അഭിഭാഷകർ മുൻകൂർ ജാമ്യം തേടിയെങ്കിലും അത് അനുവദിക്കപ്പെട്ടില്ല.

ഈ സാഹചര്യത്തിൽ കോടതിയിൽ ഹാജരാകുന്ന റാവുവിനെ അറസ്റ്റു ചെയ്യാൻ കോടതി ഉത്തരവിടുമോ?

●

പാഠക്ക് കേസ് ചൂടുപിടിച്ചു തുടങ്ങിയതിനിടയിലാണ് സെന്റ് കിറ്റ്സ് കേസ് വീണ്ടും സജീവമായത്. കുറ്റകരമായ ഗൂഢാലോചന ( ഐ. പി. സി. 120 ബി) വ്യാജ തെളിവ് നൽകൽ ( ഐ. പി. സി. 195) പ്രശസ്തികളങ്കപ്പെടുത്താൻ വ്യാജരേഖ ചമയ്ക്കൽ ( ഐ. പി.സി. 469) വ്യാജരേഖയെ ഒറിജിനൽ രേഖയാണെന്ന് തെറ്റിദ്ധരിപ്പിക്കൽ ( ഐ. പി. സി. 471) എന്നീ കുറ്റകൃത്യങ്ങൾ ആരോപിച്ചാണ് സെന്റ് കിറ്റ്സ് കേസിൽ ചന്ദ്രസ്വാമി, മാമാജി, മുൻമന്ത്രി കെ.കെ. തിവാരി, നരസിംഹറാവു എന്നിവരുടെ പേരിൽ ചീഫ് മെട്രോപൊളിറ്റൻ മജിസ്ട്രേറ്റ് പ്രേംകുമാറിന്റെ മുമ്പിൽ സി.ബി.ഐ ചാർജ്ജ് ഷീറ്റ് സമർപ്പിച്ചത്. സ്വാഭാവികമാണ് ഇതിന്റെ പേരിൽ പ്രതികൾ അറസ്റ്റു ചെയ്യപ്പെടുന്നത്. ഡൽഹി ഹൈക്കോടതി ഇതിന്മേൽ മുൻകൂർ ജാമ്യം നൽകാൻ വിസമ്മതിച്ച സാഹചര്യത്തിൽ നരസിംഹറാവു അറസ്റ്റു ചെയ്യപ്പെടുമോ? രാജീവ്ഗാന്ധി പ്രധാനമന്ത്രിയായിരുന്നപ്പോഴാണ് സെന്റ്കിറ്റ്സ് സംഭവം ഉണ്ടായത്. മുൻപ്രധാനമന്ത്രി വി.പി. സിംഗിന്റെ യശസ്സിന് കളങ്കമുണ്ടാക്കാൻ അദ്ദേഹത്തിന്റെ മകൻ അജയസിംഗിന് സെന്റ്കിറ്റ്സിൽ വിദേശബാങ്ക് അക്കൗണ്ടുകളുള്ളതായി വ്യാജരേഖ ചമച്ചുയെന്നായിരുന്നു അന്വേഷണത്തിൽ തെളിഞ്ഞത്. ഈ കേസ് സംബന്ധിച്ച് അന്വേഷണം നടത്തി തെളിവുകൾ ശേഖരിച്ചത് സി.ബി.ഐ. ജോയിന്റ് ഡയറക്ടറായിരുന്ന എൻ.കെ. സിംഗായിരുന്നു. തെളിവുകളുടെ അടിസ്ഥാനത്തിൽ റാവുവിനും മറ്റുള്ളവർക്കുമെതിരേ കേസ് രജിസ്റ്റർ ചെയ്യാൻ നടപടികൾ ആരംഭിച്ചപ്പോഴാണ് സി. ബി. ഐയിൽ നിന്നും എൻ.കെ. സിംഗിനെ പൊലിസ് റിസർച്ച് ആന്റ് ഡവലപ്പ്മെന്റ് ബ്യൂറോയിലേക്ക് സ്ഥലം മാറ്റിയത്. അതോടെ സി. ബി. ഐയുടെ അന്വേഷണം സ്തംഭിച്ചു. കാലം പിന്നെയും കഴിഞ്ഞു. അവസാനം പൊതുവ്യവഹാര ഹർജിയിലൂടെ ഇക്കാര്യം സുപ്രീംകോടതിയുടെ പരിഗണനയ്ക്കെത്തിയത്. സി. ബി. ഐയുടെ നിശ്ചലാവസ്ഥ അതോടെ മാറി. സി. ബി. ഐ ഡയറക്ടറായി നിയമിതനായ ജോഗിന്ദർ സിംഗിനെ ഈ കേസിന്റെ അന്വേഷണം എത്രയുംവേഗം പൂർത്തിയാക്കി കോടതിയിലെത്താൻ ചുമതലപ്പെടുത്തി. അങ്ങനെ സെന്റ് കിറ്റ്സ് കേസിലും റാവുവിന്റെ കഴുത്തിൽ നിയമക്കുരുക്ക് വീണിരിക്കയാണ്.




കടപ്പാട് : ടൈംസ് ഒഫ് ഇന്ത്യ

●

അവിശ്വാസപ്രമേയത്തെ അതിജീവിക്കാൻ ജാർഖണ്ഡ് മുക്തിമോർച്ചക്കാരായ നാല് എം.പിമാരുടെ പിന്തുണ ആർജ്ജിക്കാൻ നരസിംഹറാവുവിന്റെ ഇംഗിതപ്രകാരം കോടികൾ ചെലവാക്കപ്പെട്ടു എന്ന മറ്റൊരു കേസും കോടതിയിലാണ്. അതിലും റാവു പ്രതിയാകുമെന്നാണ് സൂചന. മോർച്ചയിൽപ്പെട്ട മഹതോ ഇതുസംബന്ധിച്ച വിവരങ്ങൾ സി. ബി. ഐയ്ക്ക് കൈമാറിയിട്ടുണ്ടെന്ന് റിപ്പോർട്ടുണ്ട്. അതിന്മേൽ ചാർജ്ജ് ഷീറ്റ് സമർപ്പിക്കപ്പെടുമ്പോൾ നരസിംഹറാവുവും അതിൽ ഉൾപ്പെടുമോ എന്നത് വരാൻ പോകുന്ന ദിവസങ്ങളിലെ അറിയാനൊക്കൂ.

**-ഡൽഹി ലേഖകൻ**

സ്റ്റാഫ് ലേഖകൻ

# തടവറകളിൽ ചിരി മുഴങ്ങുന്നു



സുഖ്റാം തിഹാർ ജയിലിലേക്ക്

തട്ടിപ്പുകാരും കള്ളനോട്ടടിക്കാരും പിടിച്ചുപറിക്കാരുമൊക്കെയായ തടവുപുള്ളികൾ ചിരിക്കുകയാണിപ്പോൾ. തങ്ങളെക്കാൾ വലിയ ക്രിമിനലുകൾ ഇതാ ഒന്നൊന്നായി വന്നുകൊണ്ടിരിക്കുന്നു. ചക്രവർത്തിതുല്യരായിരുന്ന് നാടുവാണിരുന്ന ചില ഉന്നതവ്യക്തികളും ക്രിമിനൽ കുറ്റം ചുമത്തപ്പെട്ടു തടവറയിലേക്കു വരാൻ പോകുന്നതായി കേൾക്കുന്നു....

തടവറകളിൽ ചിരി മുഴങ്ങാതിരിക്കുമോ!

നാട്ടിലെങ്ങും കോൺഗ്രസ്സുകാർ നാലുഭാഗത്തേക്കും ഓടുകയാണ്. മാളങ്ങളിൽ തീയും പുകയും ഏറ്റപ്പോൾ ജീവനുംകൊണ്ടു പരക്കംപായുന്ന എലികളെപ്പോലെ അവർ ഓടുന്നു. നിയമത്തിന്റെ ചൂടും പുകയുമേറ്റ് അവരുടെ നേതാക്കൾ ഒന്നൊന്നായി വീണുകൊണ്ടിരിക്കുന്നു. മുൻ എം.പിമാരും മുൻ കേന്ദ്രമന്ത്രിമാരും മുൻ മുഖ്യമന്ത്രിമാരും മുൻ പി.സി.സി നേതാക്കളും മുൻ പ്രധാനമന്ത്രിയുമൊക്കെയുണ്ട് ക്രിമിനൽ കുറ്റം ചാർത്തപ്പെട്ടുകൊണ്ടിരിക്കുന്നവരിൽ. അറസ്റ്റിലായവർ. അറസ്റ്റിലാകാൻ പോകുന്നവർ. കുറ്റം ചാർത്തലും അറസ്റ്റ് വാറന്റുമൊന്നുമില്ലെങ്കിൽക്കൂടിയും ജനങ്ങളുടെ കണ്ണിൽ കുറ്റവാളികളെന്നു തെളിഞ്ഞവർ. അതിപ്രമുഖരുടെ നീണ്ട നിര. കോൺഗ്രസ്സുകാർ എങ്ങനെ പാടാം പാടാതിരിക്കും!



പ്രൊഫസർ കെ.കെ. തിവാരി



ക്യാപ്റ്റൻ സതീഷ് ശർമ്മ

എന്നാലിത് കോൺഗ്രസ്സുകാരുടെ മാത്രം കാര്യമല്ലല്ലോ. ഇത്രയുംകാലം രാജ്യം ഭരിച്ചുകൊണ്ടിരുന്നവർ ഒന്നാം ക്ലാസ് ക്രിമിനലുകളായിരുന്നോ എന്നായിരിക്കണം തൊണ്ണൂറ്റെട്ടു കോടി ജനങ്ങളുടെയും ഉള്ളിലൂടെ പായുന്ന ഞെട്ടലിന്റെ പൊരുൾ. ഈ തൊണ്ണൂറ്റെട്ടു കോടി ഇന്ത്യക്കാരുടെ മാത്രം വികാരമായിരിക്കാനും ഇടയില്ല. ഇന്ത്യയിലെ വൻകിട രാഷ്ട്രീയ നേതാക്കളിൽ പലരും വെറും തട്ടിപ്പുകേസിലെയും പിടിച്ചുപറിക്കേസിലെയും ബലാത്സംഗക്കേസിലെയും, കൊലക്കേസിലെയും പ്രതികളെപ്പോലെ കോടതിവരാന്തകളിലേക്കും, അവിടെനിന്നു തടവറകളിലേക്കും നിരങ്ങിക്കൊണ്ടിരിക്കുന്ന വിശേഷവൃത്താന്തം ഈ ഭൂമുഖത്ത് ആരാണ് ശ്രദ്ധിക്കാതിരിക്കുന്നത്! കേന്ദ്രത്തിലും സംസ്ഥാനങ്ങളിലും ഭരണനിയന്ത്രണാധികാരമുണ്ടായിരുന്നവരിൽ ഒരു നല്ല പങ്കും ജനവഞ്ചകരും നിയമലംഘകരുമായ ഒന്നാംകിട കുറ്റവാളികളാണെന്നു വരുന്നത് ലോകത്തെ ഏറ്റവും വലിയ ഈ ജനാധിപത്യരാഷ്ട്രത്തോടു മഹാത്മാഗാന്ധിയുടെ അരുമശിഷ്യർക്കു നല്കാവുന്ന ഏറ്റവും നല്ല സേവനമല്ലേ?

നരസിംഹറാവുവിനുമേൽ വീണിരിക്കുന്ന നിയമക്കുരുക്കുകൾ ഒന്നൊന്നായി മുറുകിക്കൊണ്ടിരിക്കുന്നതായാണു കാണുന്നത്. ലഖുഭായി പാഠക്കിനെ വഞ്ചിച്ച കേസിൽ മുൻകൂർ ജാമ്യം നിഷേധിക്കപ്പെട്ടു: വി.പി. സിംഗിനെ അപകീർത്തിപ്പെടുത്താൻ ചന്ദ്രസ്വാമിയോടു ചേർന്നു ഗൂഢാലോചന നടത്തിയതായുള്ള സെന്റ് കിറ്റ്സ് തട്ടിപ്പുകേസിൽ ചാർജ്ജ്ഷീറ്റു കിട്ടി: ബന്ധുക്കൾക്ക് അവിഹിതമായി പെട്രോൾ പമ്പുകളും ഗ്യാസ് ഏജൻസികളും അനുവദിച്ചതിനു പ്രതിസ്ഥാനത്തായി: ഝാർഖണ്ഡ് മുക്തിമോർച്ചക്കാരുടെ പിന്തുണ പാർലമെന്റിൽ കിട്ടാനായി കോഴ നല്കി എന്നുള്ള കേസിൽ പ്രതിസ്ഥാനത്തായി.... പാലാഴി കടഞ്ഞപ്പോൾ ഒന്നൊന്നായി വിശേഷവസ്തുക്കൾ പൊങ്ങിവന്നുകൊണ്ടിരുന്നു എന്നു പുരാണങ്ങളിൽ പറഞ്ഞ മാതിരി. കോടതികൾ കേസുകളൊക്കെ കടഞ്ഞുകൊണ്ടിരിക്കെ എന്തെല്ലാമാണ് ഉയർന്നുവന്നുകൊണ്ടിരിക്കുന്നത്!

നരസിംഹറാവുവിന്റെ മന്ത്രിസഭയിൽ അംഗമായിരുന്നു പെട്രോളിയം വകുപ്പു ഭരിച്ച സതീശ് ശർമ്മ എന്നയാൾ പത്തുപതിനഞ്ചു ബന്ധുക്കൾക്കും ആശ്രിതർക്കും അവിഹിതമായ പെട്രോൾ പമ്പുകളും ഗ്യാസ് ഏജൻസികളും നല്കിയതിനു പ്രതിസ്ഥാനത്തു നില്ക്കുകയാണ്. റാവു മുഖ്യ പ്രതിയായിട്ടുള്ള സെന്റ് കിറ്റ്സ് കേസിലുമുണ്ട് 'ക്യാപ്റ്റൻ' എന്നു സ്വന്തം പേരോടു ചേർത്തുവച്ചു ഗാംഭീര്യം നേടുന്ന സതീശ് ശർമ്മ. ഇതേ കേസിലെ മറ്റൊരു പ്രതിയാണ് പ്രൊഫസർ എന്നു പേരോടു ചേർത്തുവച്ചിട്ടുള്ള കെ.കെ. തിവാരി എന്ന തീപ്പൊരി പ്രസംഗക്കാരൻ. ഇദ്ദേഹവും കേന്ദ്രമന്ത്രിയായിരുന്നു. രാജീവ്ഗാന്ധി പ്രധാനമന്ത്രിയായിരുന്ന കാലത്ത് കേന്ദ്രമന്ത്രിസഭയിൽനിന്നു രാജിവയ്ക്കുകയും കോൺഗ്രസ്സിൽനിന്നു പുറത്താക്കപ്പെടുകയും ചെയ്ത വി.പി. സിംഗിനെ നശിപ്പിക്കാനായി അദ്ദേഹത്തിനും മകൻ അജയ്സിംഗിനും സെന്റ് കിറ്റ്സ് എന്ന പടിഞ്ഞാറൻ ദ്വീപിലെ ഒരു ബാങ്കിൽ രഹസ്യ അക്കൗണ്ടുണ്ടെന്നു വരുത്തിത്തീർത്തുകൊണ്ട് ചന്ദ്രസ്വാമിയുടെയും അയാളുടെ കൂട്ടാളിയും രാജ്യാന്തര ആയുധവ്യാപാരിയും കുറ്റവാളിയുമായ അഡ്നൻ ഖഷോഗിയുടെയും ഒത്താശയോടെ 1986-ൽ ന്യൂയോർക്കിൽവച്ചു നരസിംഹറാവു നടത്തിയതായി തെളിഞ്ഞിരിക്കുന്ന ഗൂഢാലോചനയാണ് സെന്റ് കിറ്റ്സ് കേസിലെ പ്രധാന കുറ്റം. രാഷ്ട്രീയ എതിരാളികളെ വകവരുത്താൻ ഏതു ഹീനമായ പാതകവും ചെയ്യാൻ ഇവരൊക്കെ ഒരു മടിയും കാണിച്ചിരുന്നില്ലെന്നു വേണമല്ലോ ഈ കേസിൽനിന്ന് അനുമാനിക്കേണ്ടത്. രാജീവ്ഗാന്ധിയുടെ കാലത്ത് വിദേശമന്ത്രിയായിരുന്നപ്പോഴാണ് റാവു ഈ ചാണക്യവേഷം എടുത്തിട്ടത്. അതിന്റെ അർത്ഥവ്യാപ്തി രാജീവ്ഗാന്ധിക്കുപോലും സെന്റ് കിറ്റ്സ് തട്ടിപ്പിൽ പങ്കുണ്ടെന്നതുവരെ നീളുന്നതാണ്.

റാവുതന്നെ തുറന്നുവിട്ട 65 കോടിയുടെ ഹവാലാക്കേസിൽ എത്രയെത്ര രാഷ്ട്രീയപ്രമാണിമാരാണ് കോടതിവരാന്ത കയറിയിറങ്ങിക്കൊണ്ടിരിക്കുന്നത്! ബൽറാം ഝാക്കറും മാധവറാവു സിന്ധ്യയും കമൽനാഥും വിദ്യാചരൺ ശുക്ലയും അർജ്ജുൻസിംഗും അഡ്വാനിയും അദ്ദേഹത്തിന്റെ പാർട്ടിയിലെ വലിയൊരു നേതാവും കേന്ദ്രഗവൺമെന്റിൽ ധനകാര്യമന്ത്രിയായിരുന്നിട്ടുള്ളയാളുമായ യശ്വന്ത് സിൻഹയുമൊക്കെ പ്രതിസ്ഥാനം പേറിനില്ക്കുന്നു.

എന്തൊരു ദയനീയമായ കാഴ്ചയാണിതെന്നു പറയേണ്ടതില്ല.

ഇന്ത്യയുടെ രാഷ്ട്രീയ സേനാധിപതിമാരായ ഈ മനുഷ്യരൊക്കെ ക്രിമിനൽ കുറ്റവാളികളാണെന്നു വന്നാൽ അതിനെക്കാൾ വലിയ നഷ്ടവും അപമാനവും ഇന്ത്യയ്ക്കു വരാനില്ല.

നരസിംഹറാവുവിന്റെ കാര്യമാണ് പരമ ദയനീയം. എന്തെന്തു കഴിവുകളുള്ള ആളാണ് റാവു! ദീർഘകാല ഭരണപരിചയത്തിന്റെ കാര്യത്തിൽ റാവുവിനെ വെല്ലാൻ ഇന്ത്യയിലിന്ന് ആരുമില്ല. വാക്കിനു വാക്ക്. ഭാഷയ്ക്കു ഭാഷ. അടവിന് അടവ്. തന്ത്രത്തിനു തന്ത്രം. റാവുവിനു വശഗമല്ലാത്ത വിദ്യയില്ല. പ്രധാനമന്ത്രി എന്ന നിലയിൽ റാവു നേതൃത്വം നല്കിയ സാമ്പത്തിക പരിഷ്കാരങ്ങൾ ഇന്ത്യയെ ലോകരാഷ്ട്രങ്ങളുടെയെല്ലാം ആശ്ചര്യത്തിനും ആദരത്തിനും പാത്രമാക്കിയതാണ്. പഞ്ചാബിലും കാശ്മീരിലും ശാന്തി പുനഃസ്ഥാപിക്കാൻ കഴിഞ്ഞത് റാവുവിന്റെ കാലത്തെ വലിയ നേട്ടങ്ങളിൽപ്പെടുന്നുണ്ട്. പക്ഷേ. ക്രിമിനൽ കുറ്റങ്ങളുടെ ഭീകരഹാരം ചാർത്തിക്കൊണ്ടാണ് പ്രതിഭാശാലിയായ ഈ മനുഷ്യൻ ഇപ്പോൾ നില്ക്കുന്നത്.

കുറേക്കൊല്ലംമുമ്പു ധർമ്മവീര എന്ന ഒരു ഗവർണർ കൽക്കത്തയിലെ തെരുവുകളിൽ ഒരു വലിയ കാഴ്ച സൃഷ്ടിച്ചു. കള്ളക്കടത്തും കരിഞ്ചന്തയും നടത്തിയ വൻകിട വ്യാപാരികളെ മുഴുവൻ പിടിച്ചു കയ്യാമംവച്ച് തെരുവുകളിലൂടെ നടത്തി ജയിലിൽക്കൊണ്ടടച്ചു. കൽക്കത്തയിലെ ഏറ്റവും പ്രമുഖരും പ്രസിദ്ധരുമൊക്കെയായിരുന്നു അവർ. ജനങ്ങൾ അവർക്ക് ഓറഞ്ചുതോടും ചീമുട്ടയും ചീഞ്ഞ തക്കാളിയും പൊട്ടിയ ചെരിപ്പുമൊക്കെ ചാർത്തിവിടുകയും ചെയ്തു. സുഖ്റാം എന്ന മുൻ കേന്ദ്രമന്ത്രിയെ കഴിഞ്ഞ ദിവസം കോടതിയിൽ കൊണ്ടുചെന്നപ്പോഴും ജനങ്ങൾ ആവേശപൂർവ്വം ചെരിപ്പുകളെറിഞ്ഞു സൽക്കരിച്ചതായും പത്രങ്ങളിൽ റിപ്പോർട്ടു വന്നു.

ജനങ്ങൾ കാത്തിരിക്കുകയാണിപ്പോഴും. കാഴ്ചക്കാരായല്ല. വിശദീകരണം ചോദിക്കുന്ന യജമാനന്മാരായി.

ഒരുകുടം പാല് ചീത്തയാകാൻ ഒരുതുള്ളി മഷി മതി. ഒരുനുള്ള് ഉപ്പു മതി. ഒരു സമൂഹത്തെയാകെ ദുഷിപ്പിക്കാൻ മുകളിൽപ്പറഞ്ഞ മാതിരിയുള്ള ഒന്നോ. രണ്ടോ നേതാക്കൾ പോരേ?

പക്ഷേ. നാം ഇപ്പോൾ കാണുന്നത് രാഷ്ട്രീയശ്രേണികളുടെ മേലേ അറ്റത്ത് ഒരുപാടുപേർ കൈക്കൂലിക്കാരും വഞ്ചനക്കാരും തട്ടിപ്പുകാരും മറ്റു തരത്തിലുള്ള നിയമലംഘകരുമാണെന്നാണ്. കോടതികളിൽ തെളിവുകളുടെ ശക്തിയും ശക്തിക്കുറവും അനുസരിച്ചും അഭിഭാഷകരുടെ ശേഷിക്കൊത്തും രക്ഷപ്പെട്ടേക്കാം. എന്നാൽ രാജ്യത്തിന്റെ പൊതുമനസ്സിൽ അവർ ഞെട്ടലുകൾ ഏല്പിച്ചുകഴിഞ്ഞു: വരുത്താവുന്ന കേടെല്ലാം വരുത്തിക്കഴിഞ്ഞു.

കോടതികളുടെ അതിവ്യഗ്രതയാണ് ഇപ്പോഴത്തെ ഈ രാഷ്ട്രീയ കേസുകളുടെ വേലിയേറ്റത്തിനു കാരണം എന്ന ആക്ഷേപമുണ്ട്. പക്ഷേ. കോടതികൾ അവയുടെ ചുമതല നിർവഹിക്കുന്നുവെന്നേയുള്ളൂ. മുൻപിൽ വരുന്ന ഹർജ്ജികൾവച്ചുകൊണ്ടുള്ള നടപടികളല്ലാതെ കോടതികൾ ഒന്നും ചെയ്യാറില്ല. ജനാധിപത്യത്തിൽ കോടതികൾക്കാണോ. ജനപ്രതിനിധിസഭകൾക്കല്ലേ പ്രാധാന്യം എന്ന് ഒരുപാടു രാഷ്ട്രീയ വിദ്വാന്മാർ ശബ്ദമുയർത്തുന്നതു കാണാറുണ്ട്. നിശ്ചലം നില്ക്കുന്ന ജലാശയങ്ങളിൽ കൂത്താടികൾ പെരുകുംപോലെയാണ് രാഷ്ട്രീയത്തിൽ അഴിമതിക്കാരും അക്രമികളും പെരുകിയിരിക്കുന്നത്. അക്രമം പെരുകുകയും ക്രമപാലനച്ചുമതലയുള്ളവർ അക്രമികൾക്കു കുടപിടിച്ചുകൊടുക്കുകയുംചെയ്യുമ്പോൾ കോടതികൾ കണ്ണുംപൂട്ടിയിരിക്കണമെന്നാവാം രാഷ്ട്രീയ രംഗത്തുള്ളവരുടെ ഇംഗിതം.

എം.എൽ.എമാരും എം.പിമാരും മന്ത്രിമാരും ഉദ്യോഗസ്ഥരും മറക്കാറുള്ള ചിലതുണ്ട്. തങ്ങൾ യജമാനന്മാരല്ല. സേവകർ മാത്രമാണെന്നുള്ള കാര്യം. സേവനം എന്നതു ജനചൂഷണമല്ലെന്ന കാര്യം. അവിഹിതമായി പണമുണ്ടാക്കുന്ന താന്തോന്നിത്തം അല്ലെന്ന കാര്യം.

പൊതുജീവിതത്തിന്റെ നിലവാരത്തകർച്ചയ്ക്ക് ഈ മറവിയാണു കാരണമായിട്ടുള്ളത്.

പ്രായശ്ചിത്തം ഒന്നേയുള്ളൂ. കോടതികളിൽനിന്നു രക്ഷപ്പെട്ടാൽക്കൂടിയും പൊതുരംഗത്തുനിന്ന് എന്നെന്നേക്കുമായി മാറാനുള്ള സൗമനസ്യം കാണിക്കൽ.

അല്ലെങ്കിൽ ചികിത്സ ഒന്നുണ്ട്. കള്ളന്മാരക്കാരെ സാമൂഹികമായി ബഹിഷ്കരിക്കൽ. രാഷ്ട്രീയത്തിനും ജാതിക്കും എൻപിള്ളത്തരത്തിനും അതീതമായി ഉയർന്നാലേ ഇതിനു പറ്റൂ. സ്വാതന്ത്ര്യത്തിന് അർത്ഥമുണ്ടാകുന്നതും പ്രായപൂർത്തിയാകുന്നതും അപ്പോഴാണ്. അമ്പതുവർഷം തികഞ്ഞാലൊന്നും ഓർത്ഥവുമില്ല. കാവലിരിക്കാൻ ജനങ്ങളുണ്ടെങ്കിൽ കാപാലികന്മാർ രാഷ്ട്രീയം ഭരിക്കുകയില്ല.

കുറേക്കൊല്ലംമുമ്പു ധർമ്മവീര എന്ന ഒരു ഗവർണർ കൽക്കത്തയിലെ തെരുവുകളിൽ ഒരു വലിയ കാഴ്ച സൃഷ്ടിച്ചു. കള്ളക്കടത്തും കരിഞ്ചന്തയും നടത്തിയ വൻകിട വ്യാപാരികളെ മുഴുവൻ പിടിച്ചു കയ്യാമംവച്ച് തെരുവുകളിലൂടെ നടത്തി ജയിലിൽക്കൊണ്ടടച്ചു. കൽക്കത്തയിലെ ഏറ്റവും പ്രമുഖരും പ്രസിദ്ധരുമൊക്കെയായിരുന്നു അവർ. ജനങ്ങൾ അവർക്ക് ഓറഞ്ചുതോടും ചീമുട്ടയും ചീഞ്ഞ തക്കാളിയും പൊട്ടിയ ചെരിപ്പുമൊക്കെ ചാർത്തിവിടുകയും ചെയ്തു. സുഖ്റാം എന്ന മുൻ കേന്ദ്രമന്ത്രിയെ കഴിഞ്ഞ ദിവസം കോടതിയിൽ കൊണ്ടുചെന്നപ്പോഴും ജനങ്ങൾ ആവേശപൂർവ്വം ചെരിപ്പുകളെറിഞ്ഞു സൽക്കരിച്ചതായും പത്രങ്ങളിൽ റിപ്പോർട്ടു വന്നു.



വിജൂ വി. നായർ

# ലക്കുഭായ് പാക്കിന്റെ അമളിയും പരിഹാരവും



**പ**തിനൊന്നാം വയസ്സിൽ സൗരാഷ്ട്രത്തെ കേശോധ് ഗ്രാമത്തിൽ നിന്ന് കെനിയയിലേക്ക് ജോലിതേടിപ്പോയ പഴയ നാലാംക്ലാസുകാരൻ ലക്കുഭായ് പാക്ക് -72-ാം വയസ്സിൽ ഇന്ത്യയിലെത്തുന്നത് കഴിഞ്ഞ സൂര്യഗ്രഹണ ദിവസമാണ്. അതിന് പല ദേശീയ സൂര്യൻമാരുടെയും ഗ്രഹണനിമിത്തമായി മാറുന്നത് യാദൃശ്ചികതയായി തോന്നാം. എന്നാൽ, ഇടതുവശം തളർന്ന് വലതുകൈ ഒടിഞ്ഞ്, പരാശ്രയം കൂടാതെ ചലിക്കാൻ കഴിയാത്ത പാാക് എന്ന വൃദ്ധന് അതു വരാനിരിക്കുന്ന ഫലങ്ങളുടെ കണിശമായ സൂചനയായിത്തന്നെ തോന്നി.

"ഞാനന്ന് ടെലിവിഷനിലാണ് ഗ്രഹണം കണ്ടത്. ഇവിടെ പലരുടെയും പലതിന്റെയും ഗ്രഹണ സമയമായെന്ന് എനിക്കു മനസ്സിൽ തോന്നി. സമയമായില്ലെങ്കിൽ ആക്കണം. ഈ രാജ്യത്തെ ഇങ്ങനെ പിമ്പുകളുടെ നാടാക്കി വയ്ക്കാൻ അനുവദിക്കരുത്"

മുംബയിൽ വിലെ പാർലയിലുള്ള ചെറിയ ഫ്ളാറ്റിൽ, വീൽച്ചെറിലിരുന്ന് പാാക് ഇതുപറയുമ്പോൾ ദില്ലി ഹൈക്കോടതി നരസിംഹറാവുവിന് മുൻകൂർ ജാമ്യം നിഷേധിക്കുകയായിരുന്നു.

ചന്ദ്രസ്വാമി എന്ന ഗജഫ്രോഡിനെയും നരസിംഹറാവു എന്ന അധികാരസ്തംഭത്തെയും കയ്യുംകാലും ആവതില്ലാതെ ഭാര്യയുടെ പെൻഷൻ കാശിൽ മാത്രം ജീവിക്കുന്നൊരു മുൻവ്യവസായി എങ്ങനെ വീഴ്ത്തി എന്നത് ഇവിടൊന്നും നടക്കില്ലെന്നു പറഞ്ഞൊഴിയുന്ന നമ്മൾ പുതിയ ഇന്ത്യക്കാർ മനസ്സിരുത്തി പഠിക്കേണ്ട പാഠമാണ്.

കെനിയയിലും ലണ്ടനിലും മെക്സിക്കോയിലും അച്ചാറു ബിസിനസു നടത്തിവന്ന ലക്കുഭായ് പാക്കിനെ കാണാൻ ചെല്ലുമ്പോൾ ഒറ്റ ചോദ്യമേ മനസ്സിലുണ്ടായിരുന്നുള്ളൂ– ഈ കേസൊക്കെ ഉണ്ടാക്കിയത് ഇയാൾ കൈക്കൂലി കൊടുത്തിട്ടല്ല. വളഞ്ഞ വഴിയിലൂടെ വ്യവസായം തുടങ്ങാൻ ശ്രമിച്ചു നടക്കാതെ വന്ന എത്രയോ പേരുണ്ടിവിടെ. അവരാരും കൊടുത്ത കൈക്കൂലിയുടെ പേരിൽ നിയമയുദ്ധം നടത്തിയിട്ടില്ലല്ലോ. പിന്നെന്താണീ ഗുജറാത്തി വൃദ്ധന്റെ പ്രശ്നം?

അതൊരു കഥയാണ്. ഇന്ത്യൻ പൊതു ജീവിതത്തിന്റെ അന്തരംഗം തുറന്നു കാട്ടുന്ന കഥ. പാക്കിന്റെ തന്നെ വാക്കുകളിൽ പറഞ്ഞാൽ ഒരു "കഴുതയും കാരറ്റും" കഥ. ആ കഥയുടെ പേരിൽ ചന്ദ്രസ്വാമി അഴിയെണ്ണുന്നു. നരസിംഹറാവു എണ്ണുമോ ഇല്ലയോ എന്നു പറയാറാവുന്നതേയുള്ളൂ. എണ്ണിയാലും ഇല്ലെങ്കിലും നക്ഷത്രമെണ്ണൽ തുടങ്ങിക്കഴിഞ്ഞു. നമുക്കു ലക്കുഭായിയിലേക്കു വരാം.

●



ലക്കുഭായി പാക്കും പത്നിയും



ചോദ്യം:ലക്കുഭായ് പാക് ഇന്നൊരു ദേശീയ ഫിഗറാണല്ലോ. ഇപ്പോൾ എന്തു തോന്നുന്നു, മനസ്സാലെ?

പാാക്: വളരെ ആനന്ദം തോന്നുന്നു. പരമാനന്ദം എന്നു തന്നെ പറയാം.

ചോദ്യം: താങ്കളുടെ ഈ പരമാനന്ദത്തിനു കാരണം ചന്ദ്രസ്വാമി ജയിലിലായതോ റാവുവിനെപ്പോലൊരു വമ്പനെ വീഴ്ത്തിയതോ?

പാാക്: രണ്ടുമല്ല. ഈ രാജ്യത്ത് ഒരു സാധാരണ മനുഷ്യൻ വിചാരിച്ചാൽ നടക്കാത്തതായി ഒന്നുമില്ലെന്ന ബോധ്യമാണെന്റെ ആനന്ദത്തിനു കാരണം. അഴിമതിയും അക്രമവും ജനവിരുദ്ധ പരിപാടികളും നടത്തുന്ന ഏതു വമ്പനെയും ഒറ്റയ്ക്കുപോലും നേരിടാമെന്നുള്ള സന്ദേശമാണെന്റെ കേസ് നൽകുന്നത്. ഇന്ത്യയിൽ ഞാൻ വരുമ്പോൾ ആരും എന്നെ അനുകൂലിച്ചില്ല. ഭാര്യപോലും. ഡൽഹിനഗരത്തിൽ അലഞ്ഞുതിരിയുമ്പോൾ ഞാൻ പരിഭ്രമിച്ചുപോയി. ഇത്രവലിയ ആൾക്കാരെ എങ്ങനെയാണു നേരിടുക എന്നു സംശയിച്ചു. അവരുടെ ശക്തിസ്വാധീനങ്ങളും വക്രബുദ്ധിയുമൊക്കെ എനിക്കു നേരിട്ടറിയാവുന്നതാണല്ലോ. ഇതൊന്നുമില്ലാത്ത എനിക്ക് മനോബലം മാത്രമായിരുന്നു കൈമുതലായുണ്ടായിരുന്നത്. ശാരീരികമായി മാത്രമേ ഞാൻ തളർന്നിട്ടുള്ളൂ. സത്യത്തിനു വേണ്ടി ഉറച്ചുനിന്നാൽ എത്ര വൈകിയാലും ഫലമുണ്ടാവുമെന്നു ഞാൻ തെളിയിച്ചു.

ചോദ്യം: താങ്കളുടെ നിലപാടിനെ ഇന്ത്യൻ ജൂഡിഷ്യറിയും അംഗീകരിക്കുമെന്നു കരുതുന്നുണ്ടോ?

പാാക്: അതെനിക്കറിയില്ല. എന്തായാലും മുകളിലൊരാളിരിക്കുന്നണ്ട്. എല്ലാ കോടതികളെയും മനുഷ്യരെയും നിയന്ത്രിക്കുന്നൊരു ശക്തി. അതിൽ എനിക്ക് ഉറച്ച വിശ്വാസമുണ്ട്.

ചോദ്യം: വാസ്തവത്തിൽ എന്താണുണ്ടായത്? മാധ്യമങ്ങളും സി. ബി. ഐ.യും പ്രതികളുമൊക്കെ ഓരോ കഥകൾ പറയുന്നുണ്ടല്ലോ.

പാാക്: വാസ്തവത്തിൽ സംഭവിച്ചത് വളരെ ലളിതമായൊരു വഞ്ചനയാണ്. കഴുതയെ കാരറ്റു കാട്ടി നടത്തിക്കൊണ്ടുപോകില്ലേ? ഞാനൊരു കഴുത. എന്നെ കാരറ്റു കാട്ടി ചന്ദ്രസ്വാമിയും മറ്റും പ്രലോഭിപ്പിച്ചു. ആ കാരറ്റിനുവേണ്ടിയാണ് ഞാനിപ്പോഴും തിരയുന്നത്. ഒരുപക്ഷെ ചന്ദ്രസ്വാമിയും റാവുവുമൊക്കെ വിശന്നപ്പോൾ അതങ്ങു കഴിച്ചു കാണും.

ചോദ്യം: അഴിമതി, അസത്യം എന്നൊക്കെ താങ്കൾ പറയുന്നു. വാസ്തവത്തിൽ ഇന്ത്യയിൽ വ്യവസായക്കരാർ കിട്ടാൻ വേണ്ടി കൈക്കൂലി കൊടുത്തയാളല്ലേ താങ്കൾ? കൈക്കൂലി വാങ്ങുന്നയാളും കൊടുക്കുന്നയാളും തമ്മിലെന്താണ് വ്യത്യാസമുള്ളത്?

പാാക്: ഇതൊരു വലിയ തെറ്റിദ്ധാരണയാണ്. ഞാൻ ആർക്കും കൈക്കൂലി കൊടുത്തിട്ടില്ല. അങ്ങനെയായിരുന്നെങ്കിൽ, ചന്ദ്രസ്വാമിക്കും റാവുവിനും സമൻസയച്ച ജഡ്ജിക്ക്, ഒരു സമൻസ് എനിക്കുമയച്ചു കൂടായിരുന്നോ? ഇന്ത്യയിൽ കൈക്കൂലി കൊടുക്കുന്നവരെ ശിക്ഷിക്കാനും നിയമമുണ്ടല്ലോ.

ചോദ്യം: കൈക്കൂലിയല്ലെങ്കിൽ പിന്നെന്തായിരുന്നു താങ്കൾ ചന്ദ്രസ്വാമിക്കു കൊടുത്ത ആ പണം?

പാാക്: അതൊരു രസകരമായ ചതിയുടെ കഥയാണ്. വളരെ തന്ത്രപൂർവ്വം ആവിഷ്കരിച്ച ചതിയുടെ കഥ.



അസുരനിഗ്രഹ ഉന്നത്തോടെ – ലക്കുഭായി

എന്റെ അനുജൻ ടെക്സാസിലെ വലിയൊരു വ്യവസായിയായിരുന്നു.

ചോദ്യം: എന്തു വ്യവസായം?

പാാക്: ഫ്യൂവൽ ഇഞ്ചക്ഷൻ പമ്പ് നിർമ്മാണത്തിൽ ലോകത്തിലെ പ്രമുഖ കമ്പനികളിലൊന്ന്. കൂടാതെ പലതരം കയറ്റുമതികളും.

അനുജൻ അർബുദം പിടിപെട്ട് 1983 ഏപ്രിലിൽ മരിച്ചു. മരണക്കിടയിൽ വച്ച് വലിയൊരാഗ്രഹം അവൻ പറഞ്ഞിരുന്നു. എൽപാസോയിൽ 53 ചതുരശ്ര മൈൽ സ്ഥലം അവനുണ്ടായിരുന്നു. ആ സ്ഥലത്തിനെ ഒരു ആത്മീയ– സാംസകാരിക നഗരമാക്കി മാറ്റി മഹാത്മാഗാന്ധിയുടെ പേരിടണമെന്ന് അവൻ ആഗ്രഹിച്ചു. എന്നാൽ അതിനുള്ള പണം ഇല്ലായിരുന്നു. ഉള്ള പണമൊക്കെ ബിസിനസിൽ നിക്ഷേപിച്ചു കഴിഞ്ഞിരുന്നു.

അനുജന്റെ ആഗ്രഹം സഫലമാക്കണമെന്ന് കുടുംബത്തിൽ എല്ലാവരും പറഞ്ഞു. അതിനുള്ള പണം സ്വരൂപിക്കാൻ നിവൃത്തിയില്ലാത്തതുകൊണ്ട് കാര്യങ്ങൾ കുഴഞ്ഞുതന്നെ കിടന്നു. ഇത്രയും വലിയൊരു സ്ഥലം വാങ്ങാൻ ശേഷിയുള്ള ആരെ കിട്ടും എന്നും കരുതിയിരിക്കുമ്പോഴാണ് യാദൃശ്ചികമായി ഒരു സുഹൃത്തിന്റെ വീട്ടിൽവച്ച് ഒരാൽബം കാണുന്നത്. അതിൽ ചന്ദ്രസ്വാമിയുടെ പല പരിപാടികളുടെ ചിത്രങ്ങളുണ്ടായിരുന്നു. അപ്പോൾ എനിക്കുതോന്നി. സ്ഥലം വിൽക്കാൻ ഇയാളാണ് ഏറ്റവും പറ്റിയയാളെന്ന്. അത്രയ്ക്കും വമ്പൻമാരുമായി പരിചയമുള്ളയാളണല്ലോ. അങ്ങനെ ഞാൻ പലരോട് അന്വേഷിച്ചു, ചന്ദ്രസ്വാമിയെ എങ്ങനെ കാണാനാവുമെന്ന്. മുമ്പു പറഞ്ഞ സുഹൃത്തുതന്നെ ചന്ദ്രസ്വാമിയെ പരിചയപ്പെടുത്തിത്തന്നു.

ഞങ്ങളുടെ പ്രൊപ്പോസൽ കേട്ടയുടനെ സ്വാമി പറഞ്ഞു. സ്ഥലം വ്യക്തികൾക്കല്ല വിൽക്കേണ്ടത്, താങ്കളുടെ അനുജൻ ദൈവാംശമുള്ള ആത്മാവായിരുന്നെന്നും അതുകൊണ്ടാണ് ഗാന്ധിജിയുടെ പേരിൽ ഇന്ത്യക്കു പുറത്തൊരു വൻനഗരമുണ്ടാക്കണമെന്ന് ആശിച്ചതെന്നും മറ്റും. ആ ആഗ്രഹം സാധിച്ചുകൊടുക്കണമെന്നും താനതിനു വഴിയുണ്ടാക്കാമെന്നും സ്വാമി പറഞ്ഞു.

അന്ന് അയാൾ വഴിയൊന്നും പറഞ്ഞില്ല. പക്ഷെ പിന്നീട് എന്നെ പല വട്ടം വിളിച്ചു.

ചോദ്യം: എവിടെവച്ച്?

പാാക്: പലേടത്തുനിന്നും വിളിച്ചു. ഞങ്ങൾ പല പ്രാവശ്യം കണ്ടു സംസാരിച്ചു.

ചോദ്യം: ആരൊക്കെ കൂടെയുണ്ടായിരുന്നു?

പാാക്: എന്റെ ഭാഗത്തുനിന്നും ഞാൻ മാത്രം. അയാൾക്കൊപ്പം എപ്പോഴും മാമാജി ഉണ്ടാവും. ചന്ദ്രസ്വാമിക്ക് ഇംഗ്ളീഷറിയില്ല. അതുകൊണ്ട് മാമാജിയാണ് പരിഭാഷകൻ. അയാളാണു സ്വാമിയുടെ നിഴൽ.

ചോദ്യം: സാംസ്കാരിക നഗരമുണ്ടാക്കാനുള്ള വഴി എന്നാണ് ചന്ദ്രസ്വാമി പറഞ്ഞുതന്നത്?

പാാക്: 1983 നവംബറിൽ ഇംഗ്ളണ്ടിലെ ഓക്സ്ഫഡ്ഷയറിൽ വച്ചാണ് ആദ്യമായി പറഞ്ഞത്. ഇന്ത്യയിലെ ഒരു ' മിനിസ്റ്റർ' വഴി കാര്യം സാധിക്കാമെന്നാണ് പറഞ്ഞത്. ഏതു മിനിസ്റ്ററെന്ന് പറഞ്ഞിരുന്നില്ല.

ചോദ്യം: താങ്കൾ ചോദിച്ചില്ലേ?

പാാക്: ഇല്ല. മിനിസ്റ്റർ എന്നു മാത്രമേ അയാൾ പറഞ്ഞുള്ളൂ. വൈകാതെ നേരിൽ കാണാമെന്നും പറഞ്ഞു.

ചോദ്യം: എന്തായിരുന്നു അയാൾ നിർദ്ദേശിച്ച വഴി?

പാാക്: ഇന്ത്യാഗവൺമെന്റിനെ വിശ്വാസത്തിലെടുക്കാൻ ചില കരാറുകളുണ്ടാക്കണമെന്ന് ആദ്യം പറഞ്ഞു. അതിനായി ചില വ്യവസായ നിക്ഷേപം നടത്തേണ്ടിവരും. വൻതുകയുടെ സംരംഭം തുടങ്ങണം. ഇന്ത്യയിൽ കരാറുണ്ടാക്കുന്ന കാര്യം താനേറ്റെന്നു പറഞ്ഞിട്ട് സ്വാമി തിരക്കി_ കയ്യിലെത്ര പണമുണ്ടു പാാക്ജി എന്ന്. പണത്തിന്റെ വിഷയമെന്തെന്നു ഞാൻ ചോദിച്ചു. താങ്കൾ ബിസിനസുകാരനാണ്. ഈ മന്ത്രി ഞാൻ പറഞ്ഞതുകൊണ്ടുമാത്രമാണീ കരാർ പരിപാടി താങ്കൾക്കു തരുന്നത്. താങ്കൾ ബ്രാഹ്മണനാണ്, താങ്കളുടെ സഹോദരൻ ദൈവീകാംശമുള്ളയാളായിരുന്നു. ആ സ്വപ്നം ഫലവത്താക്കണം. ഇങ്ങനെ സ്വാമി പറഞ്ഞു നീട്ടുമ്പോഴും പണമെന്തിനെന്ന ചോദ്യമേ എനിക്കുണ്ടായിരുന്നുള്ളൂ.

അച്ചാറിൽ നിന്ന്

പാർലമെന്റിന് മറുപടി കൊടുക്കാനാണു പണമെന്നായിരുന്നു മറുപടി. ഒരു വിദേശ ഇന്ത്യാക്കാരന് ഇത്രയും വലിയ കരാർ എന്തു ബലത്തിൽ കൊടുത്തു എന്ന് പാർലമെന്റിൽ ചോദ്യം വരാം. അപ്പോൾ ഉയർത്തിക്കാട്ടാനാണത്രേ ഈ നിക്ഷേപ അഡ്വാൻസ്. ലഘുഭായ് പാാക്കിന് ഈ കരാർ നടത്താനുള്ള ശേഷിയുണ്ടെന്ന് ഇന്ത്യൻ പാർലമെന്റിനെ ബോധ്യപ്പെടുത്താനാണ് പണമെന്ന് സ്വാമി പറഞ്ഞു. കരാറായിക്കഴിഞ്ഞാൽ അതു മടിക്കിക്കിട്ടുകയും ചെയ്യും ഇത്രയും പറഞ്ഞിട്ട് അയാൾ പോയി. ന്യൂയോർക്കിൽ വച്ച് വിശദമായി കാണാമെന്നു പറഞ്ഞു.

1983 ഡിസംബറിൽ ഞാൻ ന്യൂയോർക്കിലെത്തി. എന്റെ മകനന്ന് ന്യൂജഴ്സിയിലാണ്. അവന്റെയൊപ്പം ഞാൻകൂടി അവിടെനിന്ന് സ്വാമി താമസിക്കുന്ന മാൻഹാട്ടനിലെ ഹോട്ടലിലേക്കു വിളിച്ചു. വേഗം വരാനായിരുന്നു മറുപടി. ഞാൻ അവിടെ എത്തുമ്പോൾ സ്വാമിയുടെ സ്വീറ്റിനു പുറത്ത് പലരും കാത്തിരിക്കുന്നുണ്ടായിരുന്നു. കൂട്ടത്തിൽ ഇപ്പോഴത്തെ മഹാരാഷ്ട്രാമന്ത്രി സുരേഷ്ദാദാ ജയിനും. അന്നായാൾ മന്ത്രിയല്ല.

മാൻഹാട്ടനിൽ രണ്ടു ദിവസം പോയി. മിനിസ്റ്റർ വരുന്നു. കാത്തിരിക്കണം എന്നുമാത്രമായിരുന്നു ചന്ദ്രസ്വാമി പറഞ്ഞത്. മൂന്നാം ദിവസം മിനിസ്റ്റർ വന്നു. സ്വാമിയും മിനിസ്റ്ററും കൂടി വാതിലടച്ചു സംഭാഷണം നടത്തി. ഞങ്ങൾ പുറത്തിരുന്നു.

കുറേക്കഴിഞ്ഞ് ചന്ദ്രസ്വാമിയും നരസിംഹറാവുവും പുറത്തുവന്നു. അപ്പോഴാണ് കഥയിലെ മിനിസ്റ്ററെ എനിക്കു മനസ്സിലാവുന്നത്. റാവു അന്ന് വിദേശ മന്ത്രിയായിരുന്നല്ലോ.

എന്റെ അടുത്തെത്തി ചന്ദ്രസ്വാമി എന്നെ പരിചയപ്പെടുത്തികൊടുത്തു.

ചോദ്യം: എന്തു പറഞ്ഞാണു പരിചയപ്പെടുത്തിയത്?

പാാക്: ഇതു പാാക്ജി എന്നു മാത്രമേ പറഞ്ഞുള്ളൂ. റാവു എനിക്കു കൈതന്നു. എന്നിട്ടുപറഞ്ഞു. "സ്വാമിജി എല്ലാം പറഞ്ഞിട്ടുണ്ട്. അങ്ങയുടെ കാര്യം ശരിയായിരിക്കും തീർച്ച."

ഞാൻ ആദ്യമായും അവസാനമായും നരസിംഹറാവുവിനെ കാണുന്നത് അന്നാണ്.

രസമതല്ല, അവിടെയുള്ള മറ്റാരോടും റാവുവിനെ പരിചയപ്പെടുത്തിയില്ല. വേഗംതന്നെ റാവുപോവുകയും ചെയ്തു. എല്ലാവർക്കും ഭക്ഷണംതരപ്പെടുത്തിക്കൊടുക്കാൻ എന്നോടു പറഞ്ഞിട്ട് സ്വാമിയും പോയി. ഭക്ഷണം കഴിക്കുന്നതിനിടയിൽ സുരേഷ് ജയിൻ അസൂയകലർന്ന സ്വരത്തിൽ എന്നോടു പറഞ്ഞു. നിങ്ങൾ ഭാഗ്യവാനാണ്. നിങ്ങളെ മാത്രമല്ലേ ഇൻട്രൊഡ്യൂസ് ചെയ്തുള്ളൂ എന്ന്.

ചോദ്യം: സുരേഷ് ജയിൻ ഈ കാര്യം നിഷേധിച്ചിട്ടുണ്ടല്ലോ.

പാാക്: അയാൾ നിഷേധിക്കും. പക്ഷെ എന്റെ കയ്യിൽ തെളിവുണ്ട്.എന്റെ ഡയറിയിൽ ആ ദിവസം അയാൾ കുറിച്ച വിലാസം കിടപ്പുണ്ട്.

ചോദ്യം: അതിൽ തീയതി എഴുതിയിട്ടുണ്ടോ?

പാാക്: ഉവ്വ്. അതു പക്ഷെ എന്റെ കൈപ്പടയിലാണ്.

ചോദ്യം: പിന്നെങ്ങനെ അതൊരു തെളിവാകും.

പാാക്: നെഞ്ചുകീറി കാണിക്കാൻ ഞാൻ ഹനുമാനല്ല. എന്റെ മനസാക്ഷി പറയുന്നതേ ഞാൻ ചെയ്യൂ. ഇന്ത്യക്കാർക്കിന്നില്ലാത്തത് അതാണല്ലോ?

ചോദ്യം: അതു പോട്ടെ. ബാക്കി പറയൂ.

പാാക്: മാൻഹാട്ടനിൽ നിന്ന് ഞാൻ മെക്സിക്കോയ്ക്കു പോയി. പിന്നെ എൽപാസോയിലേക്കും. അവിടെ എനിക്ക് സ്വാമിയുടെ ഒരു സന്ദേശമുണ്ടായിരുന്നു. ഷിക്കാഗോയിൽ ഒരു ഡോ. മനോഹർ രാഖിലെ കാണണമെന്ന്. അയാളുടെ നമ്പരും വച്ചിരുന്നു. ഷിക്കാഗോയിൽ ചന്ദ്രസ്വാമിയുടെ ഏജന്റായിരുന്നു അയാളെന്ന് പിന്നീട് മനസിലായി. ഞാനയാളെ വിളിച്ചപ്പോൾ, ഷിക്കാഗോയിൽ തണുപ്പു വളരെ കൂടുതലായിരിക്കുന്നതിനാൽ, ലോസാഞ്ചൽസിലേക്ക് ചെല്ലാൻ അറിയിച്ചു. ക്രിസ്മസ് കഴിഞ്ഞ് ഞാൻ ലോസാഞ്ചൽസിൽ ചെന്നു. 1983 ഡിസംബർ മുപ്പതിന് സ്വാമിയെ കണ്ടു.

പണം [illegible] എന്നായിരുന്നു ആദ്യചോദ്യം. ഇല്ലെന്നു പറഞ്ഞപ്പോൾ സ്വാമി ക്ഷുഭിതനായി. നിങ്ങളെന്താ കുട്ടിക്കളി കളിക്കുന്നോ? മിനിസ്റ്ററെ വിളിച്ചുവരുത്തി കളിയാക്കുകയായിരുന്നില്ലേ? എന്റെ നെറ്റിയിൽ [illegible]ന്നിയില്ലേ? പാാക് ആരെന്നാണു സ്വയം കരുതുന്നത്? എന്താ ഇന്ത്യയിൽ വേറെ ആളില്ലേ? അവിടെ പണവുമായി ആളു ക്യൂ നിൽക്കുന്നു എന്നൊക്കെ പറഞ്ഞു.

എനിക്കൊരു കാര്യം മനസിലായി. ഞാനില്ലെങ്കിൽ വേറൊരാൾ കൊടുക്കും. ഈ കക്ഷികളുടെ പിടിയിൽത്തന്നെ രാജ്യത്തിന്റെ സർവ്വ ചരടുമിരിക്കും. ആരും പുറത്തറിയുകയില്ല. അപ്പോഴാണു ഞാൻ പണം കൊടുക്കാൻ തന്നെ തീരുമാനിച്ചത്.

ചോദ്യം: ദുരുദ്ദേശപരമായിരുന്നോ ആ തീരുമാനം.

പാാക്: ഒരു കണക്കിൽ ശരിയാണത്. പണം കൊടുത്തുകൊണ്ടുതന്നെ ഇവരെ തുറന്നുകാട്ടാൻ പറ്റുമെന്ന് എനിക്കന്നേ തോന്നിയിരുന്നു. പക്ഷെ

(ശേഷം 57-ാം പേജിൽ)





എം.പി. നാരായണപിള്ള

# കേസരിയോഗത്തിൽ ആത്മഹത്യാശ്രമം വരുമെന്ന്



എന്റെ ഈ സംശയത്തിന് എന്നെങ്കിലും മറുപടി പറയേണ്ടത് കെ.കരുണാകരനാണ്.

കാരണം, യഥാർത്ഥ കോൺഗ്രസ്സുകാർ വളരെ കുറച്ചേ ബാക്കിയുള്ളൂ. അവർക്കിടയിൽ തന്നെ ബുദ്ധിയുള്ളർ വിരലിലെണ്ണാവുന്നത്രയും. ഇവർക്കുമിടയിൽ ബുദ്ധിയും രാഷ്ട്രീയവും ഒത്തിണങ്ങിയവരെ കാണണമെങ്കിൽ മഷിയിട്ടുനോക്കണം. ഈ യോഗ്യതകളൊക്കെ തികഞ്ഞ ഒരാളാണ് കരുണാകരൻ.

ദശാബ്ദങ്ങളായി കരുണാകരനെപ്പറ്റി അദ്ദേഹത്തിന്റെ ശത്രുക്കൾ പറഞ്ഞുണ്ടാക്കുന്ന ഒരപാദവും ഞാൻ വിശ്വസിച്ചിട്ടില്ല. തെളിവില്ലാത്ത അപവാദങ്ങൾ വിശ്വസിക്കാൻ ആണുങ്ങളെ കിട്ടില്ല. അടുക്കളപ്പെണ്ണുങ്ങളുടെ മാനസികാവസ്ഥയുള്ള ആൺവേഷങ്ങളെ കിട്ടിയേക്കും. ഇന്ദിരാഗാന്ധി സ്ഥാപിച്ച കോൺഗ്രസ്സിൽ ഇന്ന് ജീവിച്ചിരിക്കുന്ന ഏറ്റവും പ്രധാനപ്പെട്ട നേതാവ് കരുണകരനാണെന്ന കാര്യത്തിൽ ഒരുമാതിരി ബുദ്ധിയുള്ളവർക്കൊന്നും സംശയമില്ല.

അതുകൊണ്ടുതന്നെ കോൺഗ്രസ്സ് പാർട്ടി ആത്മഹത്യയ്ക്ക് പൊട്ടക്കിണറന്വേഷിച്ചു നടക്കുമ്പോൾ കാരണം ജനങ്ങളെ ബോദ്ധ്യപ്പെടുത്തേണ്ട ബാദ്ധ്യതയും അദ്ദേഹത്തിനുണ്ട്. "ഗാന്ധിജിയുടെ ഒന്നാമത്തെ ശിഷ്യനായിരുന്ന ആചാര്യവിനോബാജി പ്രായോപവേശം നടത്തിയപോലെ നമ്മുടെ പാർട്ടിക്കും അതിന് സമയമായെന്നോ" മറ്റൊ മറുപടിയായാലും തെറ്റില്ല.

എന്തടിസ്ഥാനത്തിലാണ് സീതാറാം കേസരിയെപ്പോലെ പാിച്ചപണി പതിനെട്ടും നോക്കിയിട്ട് പത്തുപാസാകാൻ കഴിയാത്ത ഒരു മനുഷ്യനെ കോൺഗ്രസ്സ് പ്രസിഡന്റാക്കിയത്?

(സ്വാതന്ത്ര്യസമരത്തിനു വേണ്ടി വിദ്യാഭ്യാസമുപേക്ഷിച്ചതാണെങ്കിൽ ക്ഷമിക്കാം. ഇതതല്ല. എസ്.എസ്.എൽ.സി പലതവണ എഴുതി പലതവണ തോറ്റ കേയ്സാണ്. ജാത്യാലുള്ള മൂള എത്രയായിരുന്നെന്ന് ഇതിൽ നിന്നൂഹിക്കാമല്ലോ.)

കോൺഗ്രസ്സ് നിലനിൽക്കണമെന്ന് ശത്രുക്കൾക്കുപോലും ആഗ്രഹമുണ്ട്. പാർട്ടിക്കകത്ത് നഷ്ടപ്പെട്ടെങ്കിലും ഹൃദയത്തിൽ ജനാധിപത്യ സംസ്കാരം നഷ്ടപ്പെടാത്ത കുറെ മനുഷ്യർ ചേക്കേറിയിരിക്കുന്ന സംഘടനയാണത്. അതുനിലനിന്നുപോവുക എന്നത് രാജ്യത്തിന്റെ മാത്രമല്ല: നമ്മുടെ സംസ്കാരത്തിന്റെയും കൂടി ഒരാവശ്യമാണ്.

നരസിംഹറാവു രാജിവച്ചപ്പോൾ - അതുതന്നെ മഹാഭാഗ്യമെന്ന് കരുതണം: അല്ലെങ്കിൽ തിഹാർ ജയിലിൽ ഒരു സമാന്തര വർക്കിംഗ് കമ്മിറ്റി വേണ്ടിവരുമായിരുന്നു - കോൺഗ്രസ്സിനതിന്റെ പ്രതിഛായ മാറ്റി ഉണർന്നെഴുന്നേൽക്കാനുള്ള ഒന്നാംതരം ഒരവസരം കിട്ടി. ഈ അവസരം കരിക്കാട്ടികളയുകയായിരുന്നില്ലേ സീതാറാം കേസരിയെ പ്രസിഡന്റാക്കിയതോടെ?

കോൺഗ്രസ്സിന്റെ പ്രതിഛായയെ ബാധിച്ചിരിക്കുന്നത് അയോദ്ധ്യയും പള്ളിയുമൊന്നുമല്ല: അഴിമതിയും ക്രിമിനൽ സ്വഭാവവുമാണ്. ജന്മംകൊണ്ടും കർമ്മം കൊണ്ടും പക്കാക്രിമിനൽസായിട്ടുള്ള സുശീൽശർമ്മ മുതൽ മഞ്ജിത്സിംഗ് ബിട്ടവരെയുള്ള ഒരു വർഗ്ഗമാണ് യുവതലമുറയെ വളർത്തിയെടുക്കുന്നത്. നാലായിരം സിക്കുകാരെ വിളിച്ചാൽ കേൾക്കുന്ന ദൂരത്തിട്ട് വെട്ടിക്കൊന്നതിന്റെ ധാർമ്മികമായ ഉത്തരവാദിത്വം പോലുമേറ്റെടുക്കാൻ തയാറില്ലാത്ത ഒരു യൂണിയൻ ക്യാബിനറ്റ് പക്കാഗാന്ധിയൻസ് ആകണമല്ലോ.

രണ്ടാമത്തെ ചൊറി അഴിമതിയാണ്. സുഖറാമിന്റെ കഥ നമുക്കൊക്കെ അറിയാം. അതുവിടുക. ബിഹാർ കോൺഗ്രസ്സിന്റെ ചീഫ് വിപ്പിന്റെ വീട്ടിൽ നിന്ന് കഴിഞ്ഞയാഴ്ച കാശു പിടിച്ചില്ലേ? ഇത്തരം അഴിമതിക്കേസിൽ പെടുന്ന എല്ലാ കോൺഗ്രസ് നേതാക്കളും പറയാൻ പോകുന്നത് ഒരേയൊരു ഡയലോഗായിരിക്കും. " പാർട്ടിക്കുവേണ്ടി പിരിച്ചപണമാണെന്ന്." അതു പത്തുശതമാനം ശരിയായിരിക്കും. തൊണ്ണൂറുശതമാനം തെറ്റായിരിക്കും.

പാർട്ടിക്ക് വേണ്ടി പിരിക്കുന്ന കാശിന്റെ ചുമതല ആർക്കാണ്.

നമ്മുടെയൊക്കെ പൊതുവിജ്ഞാനമനുസരിച്ച് പാർട്ടി ട്രഷററുടെയാണ്. അനധികൃതമായി പാർട്ടിയുടെ പേരിൽ ആരെങ്കിലുമൊക്കെ പണം പിരിക്കുന്നുണ്ടോ എന്നന്വേഷിക്കേണ്ട ജോലിയും ഖജാൻജിയുടേതല്ലേ? അതായത് ഇന്ദിരാഗാന്ധിയുണ്ടാക്കിയ ഈ കോൺഗ്രസ്സിനെ സംബന്ധിച്ചിടത്തോളം പ്രത്യക്ഷമായോ പരോക്ഷമായോ നടത്തിയിട്ടുള്ള എല്ലാ പണമിടപാടുകളുടെയും ധാർമ്മികമായ ബാദ്ധ്യത സീതാറാം കേസരിക്കല്ലേ?

സുഖറാം തന്റെ ഡയറിയിൽ ഉപയോഗിച്ചിട്ടുള്ള കോഡുകൾ സി. ബി. ഐ എത്ര ചോദ്യം ചെയ്തിട്ടും വെളിപ്പെടുത്തുന്നില്ല. തന്റെ വീട്ടിൽ മൂന്നരക്കോടി രൂപകൊണ്ടുവന്നു വച്ചത് പാർട്ടി ട്രഷറർ ആണെന്ന് അദ്ദേഹം മൊഴികൊടുത്താൽ പ്രഥമദൃഷ്ട്യാ വിശ്വസിക്കാൻ പൊലീസുദ്യോഗസ്ഥന്മാർ ബാദ്ധ്യസ്ഥരാണ്. കാരണം പാർട്ടിയുടെ ഫണ്ടുകൾ സൂക്ഷിക്കാൻ ചുമതലപ്പെട്ടയാളാണ് പാർട്ടി ട്രഷറർ. (പാർട്ടിക്കു വേണ്ടി പിരിക്കുന്ന പണത്തിന് നേരാംവഴി കണക്കു സൂക്ഷിച്ചിരുന്ന ഒരേ ഒരു കോൺഗ്രസ്സുകാരൻ മഹാത്മാഗാന്ധിയായിരുന്നു എന്ന് ഏതു പൊലീസുകാരനുമറിയാം.) നിലവിലുള്ളതും വരാനിരിക്കുന്നതും ആയ എല്ലാ അഴിമതി കേസുകളിലും പാർട്ടി ട്രഷറർ എന്ന നിലയ്ക്ക് പ്രതിയായിട്ടില്ലെങ്കിലും മുഖ്യസാക്ഷിയായിട്ട് കോടതിയിൽ ക്രോസ് വിസ്താരം നേരിടേണ്ടയാളാണ് സീതാറാം കേസരി. സെയ്ന്റ്കിറ്റ്സ് തിരിച്ചുവരാമെങ്കിൽ ബോഫോഴ്സും തിരിച്ചുവരാം. അഴിമതിക്കേസിന് കാലഹരണദോഷമില്ലല്ലോ.

അറിഞ്ഞുകൊണ്ടു ഓട്ടക്കലത്തിൽ കഞ്ഞിവയ്ക്കുന്ന ഐ.ക്യു അല്ലേ സീതാറാംകേസരിയെ പ്രസിഡന്റാക്കിയതിൽ കോൺഗ്രസ് വർക്കിംഗ് കമ്മിറ്റി പ്രകടിപ്പിച്ചത്. അധികംബുദ്ധിയുള്ള പൊൻമാൻ കിണറ്റിൽ മുട്ടയിടുമെന്ന മലയാളത്തിലെ ചൊല്ലിന്റെ പൊരുൾ മനസ്സിലായല്ലോ.

പത്തിലെ പരീക്ഷയ്ക്ക് പലതവണ എഴുതിത്തോറ്റ സാമർത്ഥ്യം തന്നെയായിരുന്നു സീതാറാം കേസരി കോൺഗ്രസ്സ് ട്രഷറർ എന്ന തസ്തികയിലും പ്രകടിപ്പിച്ചത്. പാർട്ടിയുടെ വരവിനെപ്പറ്റിയോ ചെലവിനെപ്പറ്റിയോ ഒരു ധാരണയും ഒരിക്കലുമില്ലാതിരുന്ന ഖജാൻജി!

പാർട്ടി പ്രസിഡന്റ് എന്ന നിലയിലും ഇതിൽ നിന്നും വ്യത്യസ്തമായിരിക്കില്ല അദ്ദേഹത്തിന്റെ പെർഫോമൻസ്. നരസിംഹറാവുവിന് മൗനത്തിന്റെ ശക്തിയെങ്കിലുമുണ്ടായിരുന്നു. ഇനി അതും കൂടി പ്രതീക്ഷിക്കണ്ട.

രാഷ്ട്രീയം അടിച്ചുതളിക്കാർക്കും അരിവയ്പുകാർക്കും വേണ്ടിയുള്ള കലാപരിപാടിയല്ല. ഇന്ദിരാഗാന്ധിയെയല്ല, മഹാത്മാഗാന്ധിയെ സേവിച്ചാൽ പോലും ഒരാൾ നേതാവാകില്ല.

കോൺഗ്രസ്സിനു വേണ്ടിയിരുന്നത് ഒരു നേതാവിനെയായിരുന്നു. പാർട്ടിയെ നയിക്കാൻ കഴിവുള്ളയാൾ. അർജ്ജുൻസിംഗിനെയും മാധവറാവു സിന്ധ്യയെയും മൂപ്പനാരെയും ചന്ദ്രശേഖരനെയുമൊക്കെ തിരിച്ചുകൊണ്ടുവന്ന് പഴയപ്രതാപം വീണ്ടെടുക്കാൻ കഴിവുള്ള ആൾ. എന്തെങ്കിലും പുതിയൊരാവേശം കൊണ്ടുവരാൻ പറ്റിയ ആരെങ്കിലും. ആ യോഗ്യതയുള്ള അരഡസൻ ആളുകളെങ്കിലും ഇപ്പോഴത്തെ വർക്കിംഗ് കമ്മിറ്റിയിലില്ലേ?

അവരെയൊന്നും ഒഴിവുകാണാതെ ഇതുപോലൊരു ചരക്കിനെത്തന്നെ തപ്പിയെടുത്ത് കോൺഗ്രസ്സ് പ്രസിഡന്റാക്കിയത് ശരിക്കും ആത്മഹത്യാശ്രമമല്ലേ?


പരിനിർവാണ

# ജീവിതം എന്ന പദ്ധതിയും അതിന്റെ സാക്ഷാത്കാരവും

നിത്യചൈതന്യയതി

എല്ലാ ജ്യോതിർഗോളങ്ങളും അവയിൽ നിന്നുണ്ടാകുന്ന പുതിയ ആവിർഭാവങ്ങളും പൊലിഞ്ഞുപോയ ജ്യോതിസ്സുകൾ വിട്ടുപോയ അവശിഷ്ടങ്ങളും എല്ലാംകൂടി നാം വിശ്വമായി സങ്കല്പിച്ചാൽ അതിലെല്ലാം നിയുക്തമായിരിക്കുന്ന ഒരു ഇഷ്ടനുണ്ട്. അതാണ് ജീവൻ എന്ന വാസിഷ്ഠം. എല്ലാവരേയും ഇഷ്ടപ്പെടുന്നതും എല്ലാവരിലും ഇഷ്ടം ആയിരിക്കുന്നതും ആയ ആദ്യന്തവിഹീനമായ ഒരു മൂല്യഗണനയാണു പ്രിയം എന്നത്.

ഒരു ജലബിന്ദുവിന്റെ അടുത്ത് വേറൊരു ജലബിന്ദുവിനെ ചേർത്തുവയ്ക്കാൻ ശ്രമിച്ചാൽ ഒരു അത്യാകർഷണം ഉണ്ടായി രണ്ടു ജലബിന്ദുക്കളും ഒരു മഹാബിന്ദുവായിത്തീരും. ഒരു പൊടിയോട് വേറൊരു പൊടി ഉൽക്കടമായി ഇണങ്ങിയിരിക്കുന്നതാണ് ഈ ഭൂമി.

പൊടിയൊരു ഭൂവിലസംഖ്യമപ്പൊടിക്കുൾ-
പ്പെടുമൊരു ഭൂവിതിനില്ല ഭിന്നഭാവം:

എന്നു പറയുമ്പോഴും മനുഷ്യനോ മാനുഷിക ബുദ്ധിയോ ഒന്നും ഇല്ലാതെ തന്നെ പ്രപഞ്ചത്തിൽ അതിന്റെ ഗതീയതയായിരിക്കുന്ന പ്രിയം എന്ന സർവസമന്വയ തത്ത്വം ഇരിക്കുന്നു എന്നു മനസ്സിലാക്കണം. ഉണ്മയെയാണ് സത്യം എന്നും സത്വം എന്നും പറയുന്നത്. സത്യത്തിന് സത്വത്തിൽ കലരാൻ ഒരു ബുദ്ധിമുട്ടും ഇല്ലെന്നുമാത്രമല്ല അതിനായി സമാനാധികരണത നിർബന്ധിക്കുകയും ചെയ്യുന്നു. ഇപ്രകാരമാണ് വിശ്വവിധാനീയതയിലെ തത്ത്വം നിലനില്ക്കുന്നതും പെരുമാറുന്നതും.

ക്ഷിതി മുതൽ മതിവരെ എല്ലാം അന്യോന്യം പ്രതിഫലിതമായിരിക്കുന്നതാണ്. അതുകൊണ്ട് വസ്തുക്കളെ പ്രതിഫലിതമാക്കുന്ന അറിവും അറിവിനെ നിദർശനമാക്കുന്ന വസ്തുതയും ഒരു നാണയത്തിന്റെ രണ്ടുവശം പോലെ എപ്പോഴും അഭേദമായിരിക്കുന്നു. അതുകൊണ്ടാണ് സുതാര്യമായ ചിത്തിനേയും അതാര്യമായ തമസ്സിനേയും സമ്മേളിപ്പിക്കുന്നതുപോലെ 'സ'യും 'ത'യും ചേർത്ത് 'സത്യം' എന്ന വാക്ക് ഉണ്ടാക്കിയിരിക്കുന്നത്. അസത്യം പറയുവാനാണെങ്കിലും കള്ളനായിരിക്കണമെങ്കിൽ പോലും സത്യത്തെ ആശ്രയിക്കാതെവയ്യ.

സത്യത്തിന് സംസ്കൃത ഭാഷയിൽ പരമാർത്ഥം. യഥാർത്ഥം. പ്രതിഭാസം എന്നീ മൂന്നു വകഭേദങ്ങൾ പറഞ്ഞിരിക്കുന്നു. ഈ മൂന്നു സാദ്ധ്യതകളെ കാര്യമുളവാക്കുന്നതിനു മുമ്പുള്ള കാരണമായിട്ടും വാസ്തവീകരിക്കപ്പെട്ട കാര്യമായിട്ടും കാര്യകാരണങ്ങളിൽനിന്ന് അവശേഷിക്കുന്ന സ്മരണയായിട്ടും ഭാരതീയ ബോധശാസ്ത്രജ്ഞന്മാർ എണ്ണുന്നുണ്ട്. ആദികാരണം കരണത്തിനുള്ള അഭിവാഞ്ഛയെ ഉള്ളിൽ ഗോപനം ചെയ്തുവച്ചിരിക്കുന്നു. ഈ അഭിവാഞ്ഛയാണു പിന്നീട് കാമമായും ആവിഷ്കാരം കൊണ്ട് കാര്യമായും കർമ്മത്തിൽക്കൂടി യഥാതഥമായിത്തീരുന്നത്. ഈ വസ്തുതയെ മനസ്സിലാക്കിക്കൊണ്ട് മതങ്ങൾ ആദികാരണത്തെ മൂർത്തിവൽകരിച്ച് ഈശ്വരീയതയ്ക്കുതന്നെ മാനുഷീകരണം കൊടുത്തിട്ടുണ്ട്.

ഐതരേയോപനിഷത്തിൽ പറയുന്നു:

'ഇവിടെ യാതൊന്നും ചിമ്മുകപോലും ചെയ്യാതിരുന്നപ്പോൾ ആത്മാവ് നാലുപാടേക്കും തന്റെ ഈ ക്ഷണത്തെ തിരിച്ചു.' ഇപ്രകാരമാണ് അറിവിന്റെ ബീജാവാപത്തെ ഉപനിഷത്ത് ചൂണ്ടിക്കാണിക്കുന്നത്. അപ്പോൾ ആ ആത്മാവിന് കാമമുണ്ടായി. 'ഞാൻ ലോകങ്ങളെ സൃഷ്ടിക്കട്ടെ' എന്നവൻ ആഗ്രഹിച്ചു. അപ്രകാരം അവ്യാകൃതമായ ആശയിൽ ശയിച്ചിരുന്ന ആദ്യത്തെ കാമം അണ്ഡാകൃതിയെ പ്രാപിച്ചുപോലും. ഏതും കാലത്തിൽ വൃദ്ധിയാർജ്ജിച്ച് പരിണമിക്കുന്നവയാണ്. ആ മുട്ടയുടെ മുഖത്ത് ഒരു വിള്ളലുണ്ടായി. അതിൽക്കൂടി ആ കാമം പ്രാണനം ചെയ്തു. വെളിയിലേക്കു വന്ന പ്രാണൻ ജീവന്റെ ആദ്യത്തെ വ്യവസ്ഥയായി ഭവിച്ചു. വായുകൊണ്ട് എല്ലായിടവും നിറഞ്ഞു. ആ വായു അതിന്റെ ആദികാരണത്തിലേക്കു തിരികെ പ്രവേശിച്ച് പ്രാണനായിത്തീർന്നു. ഇരുവശത്തും രണ്ടു വിള്ളലുണ്ടായി കാതായിത്തീർന്നു. കാതിൽക്കൂടി ബഹിർഗ്ഗമിച്ച് ശ്രദ്ധ ദിക്കുകളായി തിരികെ ജീവിയിൽ പ്രവേശിച്ചു. കണ്ണുതുറന്നപ്പോൾ അറിവിന്റെ ജ്യോതിസ്സ് എങ്ങും പ്രകാശത്തെ ഉളവാക്കി. പ്രകാശം സൂര്യനിൽ കേന്ദ്രീകരിച്ചു. സൂര്യപ്രകാശം ആത്മാവിനെ അതിന്റെ അധിഷ്ഠാന സത്യമെന്നറിഞ്ഞു. ഉള്ളിൽ ദൃക്കായി.

ഇപ്രകാരം 'ഞാൻ' എന്നതും 'ഇത്' എന്നതും ഒന്നിച്ച് സംഭവിക്കുകയായിരുന്നത്രേ. അങ്ങനെ ലോകവും ആയി: ലോകപാലകന്മാരും ആയി. ഇത് ഉപനിഷത്തിലെ കാമത്തിന്റെയും കാര്യകാരണങ്ങളുടെയും കഥ. അതിൽ അറിവും ക്രിയയും ഇച്ഛയിൽ സംവൃതമായിരിക്കുന്നു. കാമംതന്നെ കാമിക്കേണ്ട അറിവായിട്ടും അനുഭവിക്കേണ്ടുന്നതായ കാമ്യവസ്തുവിന്റെ രചനയായും ഒപ്പം സംഭവിക്കുന്നു.

യഹൂദന്മാരുടെ സത്യവേദമായിരിക്കുന്ന 'തോറാ'യിൽ ആദ്യം പറയുന്നത് ഉല്പത്തിക്കഥയാണ്. അവ്യക്തമായ ഇരുളിന്റെ മുകളിൽ നിവസിച്ചിരുന്ന ദൈവാത്മാവ് 'ഇനി ലോകത്തെ ഉണ്ടാക്കട്ടെ' എന്നുകാമിച്ചു. അതിന്റെ ആരംഭമായി അറിവിന്റെ പ്രതീകമായ വെളിച്ചത്തെ സങ്കല്പിച്ചു. വെളിച്ചം ഉണ്ടായപ്പോൾ അതുവരെയുണ്ടായിരുന്ന ഇരുളിന്റെ പ്രതിദ്വന്ദ്വമാണ് 'വെളിച്ച'മെന്നു കണ്ടു. ഇരുളും വെളിച്ചവും രണ്ടായി പകുത്തുവച്ചപ്പോൾ പകലും രാത്രിയും ഉണ്ടായത്രെ.



മതങ്ങളുടെ ഈ ദർശനങ്ങളിൽനിന്ന് തുലോം ഭിന്നമായ ഒരു കാഴ്ചപ്പാടാണ് ശാസ്ത്രീയതയെ വളർത്തിയെടുത്ത ദാർശനികന്മാർക്കുള്ളത്. അവർ ഈ ലോകത്തെ സ്വയം സംസൃഷ്ടമായിവന്ന നിത്യനൈരന്തര്യമുള്ള ഒരു വ്യവസ്ഥയായി കാണുന്നു. മതത്തിന്റെ വീക്ഷണത്തിലുള്ള ലോകമായാലും ശാസ്ത്രവിക്ഷണത്തിലുള്ള ലോകമായാലും കരണം. കാരണം, കാര്യം എന്നിവ കൂടാതെ ഒന്നും വ്യവസ്ഥിതമായി വരുന്നില്ല. ഇങ്ങനെ കാമം, ആവിഷ്കാരം. അതിനൊരു പദ്ധതി ഇതെല്ലാം ബ്രഹ്മാണ്ഡകടാഹം ഉണ്ടാകുന്നതിനു മുമ്പുതന്നെ തുടങ്ങിവച്ചതാണ്. അത് അന്നുമുതൽ ഇന്നുവരെ ഒരേ വാസിഷ്ഠമായിത്തന്നെ പകർന്നുപൊയ്ക്കൊണ്ടിരിക്കുന്നു.

വരുന്ന ഇരുപത്തിയൊന്നാം നൂറ്റാണ്ടിനായി ഇന്ത്യൻ ജനതയിരുന്ന് തങ്ങളുടെ ഇഷ്ടങ്ങളെ സഫലീകരിക്കുന്നതിനുവേണ്ടി ഒരു ഒൻപതാം പഞ്ചവത്സരപദ്ധതി ആസൂത്രണം ചെയ്യുമ്പോൾ നാം ഒരു വസ്തുത അറിയണം. നമുക്കു വേണമെങ്കിലും വേണ്ടെങ്കിലും ആദ്യത്തെ പായൽ മുതൽ ഇന്നത്തെ മഹാശാസ്ത്രജ്ഞൻവരെ എല്ലാം പ്രപഞ്ചാവിഷ്കാരത്തിന്റെ മുറിയാതെ പൊയ്ക്കൊണ്ടിരിക്കുന്ന ഒരു പദ്ധതിയുടെ ഭാഗമാണ്. മണ്ണും ജലവും അഗ്നിയും വായുവും ആകാശവും പായലും കടൽച്ചൊറിയും. ആദ്യസസ്യങ്ങളും ജലജീവികളും സ്വയം വൈദ്യുതി ജനിപ്പിച്ച് സ്വജീവിതത്തിലെ അവയവങ്ങളെത്തന്നെ വിദ്യുത്കാന്തങ്ങളുടെ ചുംബകീയതയ്ക്കു പാത്രമാക്കിയിരിക്കുന്നത് ഏതൊരു സംവിധാന പദ്ധതികൊണ്ടാണോ ആ പദ്ധതിതന്നെയാണു ശുക്ളംപോലെ പശിമയുള്ളതും അവ്യക്തവുമായിരിക്കുന്ന പ്രോട്ടോപ്ളാസം മുതൽ ഇങ്ങോട്ട് ജീവന്റെ ആവിഷ്കാരത്തിൽ അവ്യാകൃതമായതിനെ വ്യാകൃതമാക്കി അനന്തകോടി കോശങ്ങളെ അന്യോന്യം ആശ്ളേഷം ചെയ്യിപ്പിച്ച് അളക്കാനാവാത്ത കർമ്മപദ്ധതികളോടുകൂടി ഓരോ ജീവശരീരത്തെയും അനുനിമിഷം പ്രവർത്തിപ്പിച്ചുകൊണ്ടിരിക്കുന്നത്.

അതുകൊണ്ട് നമ്മിൽ ചിലർ മാറിനിന്ന് ഈ ആവിഷ്കാരത്തിനെല്ലാം ഉത്തരവാദികളാണ് എന്നു ചമയരുത്. 'അറിവ്', നമ്മുടെ ചില സമുദായ പ്രമാണികളുടെ കുത്തകയാണെന്നും കരുതരുത്.

ശരീരത്തിൽ ഒരു മുറിവുണ്ടായാൽ വെളിയിലേക്കു രക്തത്തെ ആകർഷിക്കുവാൻ ഭൂതലത്തിന്റെ ഗുരുത്വാകർഷണം മറന്നുപോകുന്നില്ല. അതൊരു അറിവാണ്. അങ്ങനെ രക്തം വാർന്നുപോയാൽ ജീവൻ നിലനില്ക്കുകയില്ല എന്നു നല്ലതുപോലെ അറിയാവുന്ന മാതിരിയാണ്. പ്രവഹിച്ചുകൊണ്ടിരിക്കുന്ന രക്തംതന്നെ ഘനീഭൂതമായി അറിവിനെ മൂടിവയ്ക്കുന്നത്. വെളിയിൽനിന്നും രക്തക്കൊതിയുമായി വരുന്ന അണുജീവികളെ നിരോധിക്കുന്നതിന് ശ്വേതരക്താണുക്കൾ മുറിവിലേക്കു കടന്നുകൂടി മരണത്തെ ഏറ്റുവാങ്ങിച്ച് അവയുടെ മൃതശരീരത്തെത്തന്നെ പഴുപ്പായി മാറ്റുന്നു. അതു ശരീരത്തിന്റെ ഒരു ശുദ്ധീകരണ പദ്ധതിയിൽപ്പെട്ടതാണ്.

ഇങ്ങനെ മനുഷ്യമേധയ്ക്കപ്പുറത്ത് ആയിരമായിരം തരത്തിൽ അറിവ് മനുഷ്യമനസ്സാകുന്ന ഉപാധിയെ ആശ്രയിക്കാതെ ജീവന്റെ സംവിധാനപദ്ധതിയെ നിരന്തരം വിജയിപ്പിക്കാൻ ശ്രമിക്കുന്നു. ഇത്ര വിസ്തൃതമായ ഒരു പദ്ധതിയുടെ ഭാഗമായിട്ടുവേണം നാം സഹജീവികളുടെ പ്രിയത്തെ വാസിഷ്ഠമായിക്കണ്ട് നമ്മുടെ ആസൂത്രണ പദ്ധതികൾ മുമ്പോട്ടുവയ്ക്കുവാൻ.

ജീവന്റെ ഉടമ. ജീവിക്കുന്ന അടിമ ഇങ്ങനെയൊരു വൈരുദ്ധ്യം സഹസ്രാബ്ദങ്ങളിൽക്കൂടി മനുഷ്യൻ വളർത്തിക്കൊണ്ടിരുന്നു. ഏതാണ്ട് യുഗയുഗങ്ങളായി മൗനമൂകതയിൽ തളർന്നുകിടന്ന അടിമകൾ ഇപ്പോൾ ഉണർന്ന് അവർക്കും ഉടമകളായിരിക്കുവാൻ യോഗ്യത ഉണ്ടെന്ന് കണ്ടിരിക്കുന്നു. അടിമകൾ ഉടമകൾക്കു വസിഷ്ഠന്മാരായിത്തീരണം. ഇനിയൊരു വാസിഷ്ഠത്തിന്റെ കർമ്മപദ്ധതിയാണ് ആവിഷ്കരിക്കേണ്ടിയിരിക്കുന്നത്. അത് എവിടെ തുടങ്ങണം?

കാലം, ദേശം: ഇതു രണ്ടുമാണ് ഏതു പദ്ധതിയുടെയും സാദ്ധ്യതയ്ക്ക് ചക്രവാളമായിരിക്കുന്നത്. നാം നമ്മുടെ പദ്ധതിയെ പഞ്ചവത്സരപദ്ധതിയെന്നു വിളിക്കുമ്പോൾ സാദ്ധ്യതയെ മനുഷ്യന്റെ വ്യവഹാരത്തോട് എത്രകണ്ടിണക്കാമോ അത്രകണ്ടിണക്കി 'ഇപ്പോൾ, ഇവിടെ' എന്നതിനെ അഞ്ചു വർഷത്തിന്റെ കാലദൈർഘ്യമുള്ള 'ഇപ്പോൾ' എന്നും ഇന്ത്യാരാജ്യത്തിന്റെ വിസ്തൃതിയുള്ള 'ഇവിടെ'യെന്നും അഭ്യൂഹനം ചെയ്യുകയാണ്. ഇന്നു ജനിക്കുന്ന കുഞ്ഞ് അഞ്ചുവർഷം കൊണ്ട് ബാലാരിഷ്ടതകൾ കഴിഞ്ഞ് കൗമാരത്തിലേക്കു പ്രവേശിക്കുമ്പോൾ അതിന്. ഓരോ കുഞ്ഞിനും, 'ഇപ്പോൾ, ഇവിടെ', അതായത് ഈ പഞ്ചവത്സരപദ്ധതിക്കാലത്ത് നീതി ലഭിക്കണം. ഇതായിരിക്കണം നമ്മുടെ ആദ്യത്തെ ഉന്നം.

നീതി ഏതെല്ലാം കാര്യത്തിൽ എന്ന് ഒരു ഓർമ്മക്കുറിപ്പ് ഇപ്പോഴേ എഴുതിവയ്ക്കുന്നത് നല്ലതാണ്. ഒരു കുഞ്ഞിനെ പ്രസവിച്ചെടുക്കുവാൻ ഒരു സ്ത്രീയിൽ വിത്തുപാകുന്ന പുരുഷനും യോനിയിൽ കുഞ്ഞിനെ വളർത്തിയെടുക്കുന്ന അമ്മയും കഴിക്കുന്ന ആഹാരം എല്ലാതരത്തിലും മെച്ചപ്പെട്ടതായിരിക്കണം. ഗർഭധാരണം മുതൽ പ്രസവിച്ച് കുഞ്ഞിനെ മുലയൂട്ടി ഒരു വയസ്സാകുന്നതുവരെ അമ്മയിൽക്കൂടി കുഞ്ഞിനു ലഭിക്കുന്ന ആഹാരം തൃപ്തികരമായിരിക്കുന്നതിന് നാം ഈ പഞ്ചവത്സരപദ്ധതിയിൽ ആദ്യംതന്നെ പ്രാമുഖ്യം നല്കണം.

എല്ലാ സർഗ്ഗപ്രക്രിയകളിലും വച്ച് അദ്ഭുതകരവും അതീവ ശ്രേഷ്ഠവുമായിട്ടുള്ളതാണ് ഒരു മനുഷ്യപ്രജയെ സൃഷ്ടിക്കുക എന്നത്. അത് അഴുക്കും പൊടിയും പുകയും കൊണ്ട് മലീമസമായ ഇരുട്ടുമുറികളിൽ ആയിക്കൂടാ. അതുകൊണ്ട് ഈ പദ്ധതിയിൽ ജനിക്കേണ്ടുന്ന കുഞ്ഞുങ്ങൾക്ക് ജന്മം കൊടുക്കുന്ന മാതാപിതാക്കൾക്ക് വേണ്ടത്ര സൂര്യപ്രകാശവും ശുദ്ധവായുവും ശുദ്ധജലവും ലഭിക്കുന്നതോടൊപ്പം മനഃസ്വാസ്ഥ്യവും ആത്മപ്രകാശവും ജീവനിൽ പ്രത്യാശ നല്കുന്ന സ്നേഹോദാരതയുടെ സൗകുമാര്യവും പ്രദാനം ചെയ്യുവാൻ കഴിയുന്നില്ലെങ്കിൽ നാം ആവിഷ്കരിക്കുന്ന സംവിധാനം ദൂരക്കാഴ്ചയില്ലാതെ ചെയ്യുന്നതായിപ്പോകും.


നിത്യചൈതന്യയതി

ഇവിടെയാണ് പഴയ രീതിയിലുള്ള സർക്കാരുകൾ പോയിട്ട് 'അടിമയുടെ പണി ചെയ്യുന്ന ഉടമയും' 'ഉടമയുടെ ഉത്തരവാദിത്വമുള്ള അടിമയും' ഒരേ ജനതതന്നെ ആയിത്തീരേണ്ടത്. ഈ അടിസ്ഥാന ആവശ്യത്തിന് യാതൊന്നുംതന്നെ വിഘാതമായി വന്നുകൂട. ഭൂരിപക്ഷത്തിൻ ജനാധിപത്യമല്ല ഇതിനാവശ്യം. 'ഓരോരുത്തരുടെയും-എല്ലാവരുടെയും' എന്ന് ഒന്നിച്ചുപറയുവാൻ കഴിയുന്ന 'സർവപക്ഷ'ത്തെ വേണം ജീവിതത്തെ പാരസ്പര്യപ്പെടുത്തുവാനുള്ള മുഖ്യദർശനമായി കാണേണ്ടുന്നത്.

നാം അന്നമാണല്ലോ അനിവാര്യമായ ആദ്യത്തെ ജീവിതഘടകമായി കണ്ട

ത്. അന്നത്തോടൊപ്പംതന്നെ കുഞ്ഞിനെ ജനിപ്പിക്കുവാനും കുഞ്ഞിനു ജനിച്ചുവളരാനും ഉള്ള സുരക്ഷിതമായ വീടിന്റെ ആവശ്യകത കാണണം. ഇപ്പോൾ അഞ്ചു മുറികൾ മുതൽ അമ്പതോ നൂറോ മുറികൾ വരെയുള്ള മണിഹർമ്മ്യങ്ങൾ പണിത് അതിന്റെ ഏതെങ്കിലും ഒരു മൂലയിൽ രണ്ടോ മൂന്നോ കുടുംബങ്ങൾ മാത്രം വസിക്കുന്ന രീതി നമ്മുടെ രാജ്യത്തുണ്ട്. അവർക്ക് വീടില്ലാത്തവരുമായി അവരുടെ വീടിനെ പങ്കുവയ്ക്കുവാൻ കഴിയാതെ പോകുന്നത് ഹൃദയത്തിൽ വളർത്തിയെടുത്തിരിക്കുന്ന സ്വകാര്യസമ്പത്തിലുള്ള അഭിനിവേശം കൊണ്ടാണ്.

ഇത് വെറുമൊരു സ്വപ്നമല്ല; സുസാദ്ധ്യമായ കാര്യമാണ്. ഉദാഹരണത്തിന് ഫേൺഹിൽ ഗുരുകുലത്തിൽ പന്ത്രണ്ടു മുറികളാണുള്ളത്. ഓരോ മുറിയിലും താമസിക്കുന്നവർ വേറെ വേറെ കുടുംബങ്ങളിൽ നിന്നും വന്നിട്ടുള്ളവരാണ്. അവരുടെ കുടുംബപൈതൃകം, ജാതീയത, മതപശ്ചാത്തലം ഇതൊന്നും ആരും കണക്കിലെടുത്തിട്ടില്ല. ആഹാരം ഭൃത്യന്മാരെക്കൂടാതെ ഒന്നിച്ചു സഹകരിച്ചു പാകം ചെയ്യുവാനും പങ്കുവയ്ക്കുവാനും കഴിയുന്നു. ഇതുമാതിരി കുടുംബജീവിതത്തിലെ വാസിഷ്ഠാമുണ്ടാക്കുവാൻ എവിടേയും ഏവർക്കും കഴിയുന്നതാണ്.

ഇതുപോലൊരു മാതൃക ആദ്യംതന്നെ ഓരോ സംസ്ഥാനത്തിലെയും മന്ത്രിമാർക്കു കാണിക്കുവാൻ സാധിക്കും. മന്ത്രിയെ പാർപ്പിച്ചിരിക്കുന്ന കുടുംബത്തിൽത്തന്നെ ഓരോ മന്ത്രാലയത്തിലെയും ഉദ്യോഗസ്ഥന്മാർക്കും അവരുടെ പരിവാരങ്ങൾക്കും കൂടാ ഒരു കുടുംബംപോലെ ജീവിക്കുവാൻ കഴിഞ്ഞാൽ ഭാവിയിൽ വരുത്താവുന്ന കുടുംബാസൂത്രണം അതാകാം. കുഞ്ഞുങ്ങളെ ജനിപ്പിക്കാതിരിക്കുന്നതല്ല കുടുംബാസൂത്രണം. ലോകത്തുള്ള അല്ലെങ്കിൽ രാജ്യത്തുള്ള എല്ലാ കുടുംബങ്ങൾക്കും അമിതമായ ശീതോഷ്ണങ്ങളിൽനിന്ന് ഒഴിഞ്ഞുനിന്ന് ശുദ്ധജലവും വൈദ്യുതിയും വെളിച്ചവും വായുവും ആഹാരത്തിന്റെ ഉല്പാദനത്തിനുവേണ്ടിയുള്ള കൃഷിഭൂമിയും ആകെ നന്മയ്ക്കുവേണ്ടി ഏവരും കൂടി വിനിയോഗിക്കുവാൻ പുതിയ പദ്ധതിയിൽ അവസരം നല്കിയാൽ അർത്ഥമുള്ള ഒരു കുടുംബാസൂത്രണം ഇവിടെയുണ്ടാകും.

ഇപ്പോൾ അന്നത്തിന്റെയും വീടിന്റെയും ആസൂത്രണത്തിന്റെ മുഖക്കുറിപ്പുകളായി. ഓരോ വീട്ടിലും വളർന്നുവരുന്ന കുഞ്ഞിന് മനുഷ്യനോടു സംവദിക്കുവാൻ കഴിയണം. അതിലെ ആദ്യത്തെ സംവാദം വീട്ടിലുള്ളവരോടും ചുറ്റുപാടുമുള്ളവരോടും ചെയ്യേണ്ടതാകയാൽ ഭാഷയുടെ കാര്യത്തിൽ വിദ്യാഭ്യാസം അവിടെ സംഗതമായിത്തുടങ്ങുന്നു. അറിവിന്റെ ആദ്യത്തെ അദ്ധ്യായങ്ങൾ പള്ളിക്കൂടങ്ങളിലല്ല; അച്ഛനമ്മമാരുടെ പെരുമാറ്റച്ചിട്ടകളിൽനിന്നും അവർ ഭാഷണത്തിനായുപയോഗിക്കുന്ന വാക്കുകളിൽനിന്നുമാണ് കുഞ്ഞിനു ലഭിക്കുന്നത്.



ബ്രഹ്മ

നാം ഇരുന്നൂറു വർഷത്തിലധികം ഇംഗ്ലീഷ് പഠിക്കുകയും ആ ഭാഷയിൽ പ്രാഗല്ഭ്യം നേടുവാൻ ശ്രമിക്കുകയും ചെയ്തെങ്കിലും ഇന്നോളം ഒരു ഇംഗ്ലീഷുകാരന് ഇംഗ്ലീഷുതന്നെ എന്നുതോന്നിക്കുന്ന ഒരു വാചകം പറയുവാനോ ഒരു പുസ്തകം എഴുതുവാനോ ഇന്ത്യാക്കാർക്കു കഴിഞ്ഞിട്ടില്ല. ഇതുവരെ മലയാളത്തിൽ ചിന്തിച്ച് ഇംഗ്ലീഷിൽ തർജ്ജമ ചെയ്ത് പറയുകയായിരുന്നു. അല്ലെങ്കിൽ തമിഴിൽ ചിന്തിച്ച് ഇംഗ്ലീഷിൽ പറയുകയായിരുന്നു.

എന്നാൽ ചിന്തയുടെ മാദ്ധ്യമമായ മലയാളിയുടെ മലയാളം ജീർണ്ണിച്ചുപോയി. ഇപ്പോൾ നമ്മൾ ബലഹീനമായ മലയാളത്തിൽ ചിന്തിച്ച് അപൂർണ്ണവും വികൃതവുമായ ഇംഗ്ലീഷിലാണു പറയുന്നത്. അതുകൊണ്ട് അവനവന്റെ ഭാഷയെങ്കിലും ആദ്യം ആത്മാവിൽ തെളിഞ്ഞുകത്തട്ടെ. പിന്നെ നമുക്കതിനു കിങ്ങിണികെട്ടാം.

ഏതു ഭാഷ പഠിക്കുന്നതും നല്ലതുതന്നെ. അതുകൊണ്ട് ഒന്നിനും വിലക്കുവേണ്ട. ഒരു ഭാഷയിൽക്കൂടി ചിന്തിച്ച് അതിന്റെ എല്ലാ സാദ്ധ്യതകളെയും വിപുലമാക്കാൻ കഴിയുമ്പോൾ നാം പഠിക്കുവാൻ എടുക്കുന്ന ഭാഷ എപ്രകാരം ശബ്ദങ്ങളിൽ നിന്നും ഉരുത്തിരിഞ്ഞുവന്നിരിക്കുന്നു എന്ന് നമുക്കു പൂർണ്ണമായും മനസ്സിലാകും.

പരിചിതമായ വാക്കു കേൾക്കുമ്പോൾ ഉണ്ടാകുന്ന ഒരു ഇഷ്ടം ഉണ്ടെങ്കിൽ നമുക്ക് രാജ്യവ്യാപകമായ ഒരു ഇഷ്ടത്തെ ശബ്ദോച്ചാരണംകൊണ്ടുതന്നെ ഉണ്ടാക്കുവാൻ കഴിയും. അനേകം കവികളും മഹാകവികളും പിറന്നുവളർന്ന ഈ നാട്ടിൽ കുഞ്ഞുങ്ങൾക്ക് അവരുടെ അമ്മമാർ ചൊല്ലിക്കൊടുത്ത താരാട്ടിലെ പാട്ടുകൾ എഴുതിയ കവീശ്വരന്മാർ അപ്രാപ്യരാകാതിരിക്കട്ടെ.

പ്രകൃതിയുടെ വിശ്വവിധാന വ്യവസ്ഥയിൽ അനുസ്യൂതതയും ആവർത്തനവും ഒരു ചങ്ങലയിലെ കണ്ണികൾപോലെ ഒന്നിടവിട്ടുവരുന്നു. ജനനം മുതൽ മരണംവരെയുള്ള, തുടക്കം മുതൽ ഒടുക്കം വരെയുള്ള ആയുസ്സ് കണക്കാക്കുമ്പോൾ ദീർഘനൈരന്തര്യത പ്രകൃതിയുടെ ഒരു സംവിധാന സിദ്ധാന്തമാണ്.

എന്നാൽ ജീവലോകത്തു കാണുന്നത് യാന്ത്രികമായ ആവർത്തനമല്ല. മുമ്പേ മുമ്പേ പോകുന്നതിനെക്കാൾ പിമ്പേ പിമ്പേ വരുന്നവയെ കൂടുതൽ കൂടുതൽ പ്രവർത്തനക്ഷമമാക്കുന്നതും ശക്തിയുക്തമാക്കുന്നതുമായ ഒരു സംവിധാനമാണ്. അത് ജന്മം, വൃദ്ധി, പരിണാമം എന്നിങ്ങനെ ഒരു സോദ്ദേശ്യതയുടെ ഫലപ്രാപ്തിയിൽ എത്തിയതിനുശേഷം വിപരിണാമം, ക്ഷയം, നാശം എന്നിവയിലേക്ക് ജീവരൂപങ്ങളെ ക്രമമായി കൊണ്ടുപോകുന്ന ഒരു പദ്ധതിയാണ്.

ആന്തരികമായ ഈ പരിപാലനക്രമത്തെ ആകെ ശരീരത്തിലുള്ള ഘടനാ സവിശേഷതകൊണ്ടും പ്രവർത്തനത്തിനുള്ള ഊർജ്ജപ്രസാരംകൊണ്ടും നിയന്ത്രിക്കുമ്പോൾ സോദ്ദേശ്യതയിൽത്തന്നെ വർഗ്ഗവിഭജനത്തെ ഉൾക്കൊള്ളിച്ചിരിക്കുന്നു. അതിന്റെ സ്വരൂപ നിശ്ചയത്തിനായി ഓരോ ജീവരൂപത്തിനും അതാതിന്റെ ജാതി നിശ്ചയിച്ചിട്ടുണ്ട്. മനുഷ്യൻ മനുഷ്യജാതിയിൽപ്പെട്ടത്. പശു പശുജാതിയിൽപ്പെട്ടത്. പറവകൾ പറവജാതിയിൽപ്പെട്ടത്. സസ്യങ്ങൾ സസ്യജാതിയിൽപ്പെട്ടത്. ഇങ്ങനെ ജാതിനിർണ്ണയത്തിനായി സ്വീകരിച്ചിരിക്കുന്ന തത്ത്വങ്ങൾ വ്യവസ്ഥയുടെ ഒരു ഭാഗമാണ്.

ഓരോ ജാതിക്കും സ്വരൂപനിശ്ചയം ചെയ്തിട്ടുള്ളതിനെ ആധുനിക ജീവശാസ്ത്രത്തിൽ 'മോർഫോളജി' എന്നുപറയും. സ്വജാതിയിൽപ്പെട്ട വ്യക്തികൾക്കെല്ലാം നിർണ്ണയിച്ചിരിക്കുന്ന രൂപത്തിൽ അല്പമാത്രമായ വ്യത്യാസം അനേകം ഉണ്ടെന്നു മാത്രമല്ല അതോടൊപ്പം തനിമയും നല്കിയിരിക്കുന്നു. എല്ലാ മനുഷ്യർക്കും രണ്ടു കൈകളും ഓരോ കൈയിലും അയ്യഞ്ച് വിരലുകളും ഉണ്ടെങ്കിലും വിരലടയാളം എടുത്തുനോക്കുമ്പോൾ ഒരു വ്യക്തിക്കുള്ളതുപോലെയല്ല മറ്റൊരു വ്യക്തിക്ക്. ഇവിടെയാണ് ഓരോ സമഷ്ടിരൂപത്തിലും വ്യഷ്ടിഗതമായ തനിമയെ നിശ്ചയിച്ചിട്ടുള്ളത്. അതുപോലെ പ്രാദേശികത കൊണ്ടുവരുന്നതായിട്ടുള്ള വംശവ്യത്യാസങ്ങളും കാണും.

നാം സ്വരാജ്യക്ഷേമത്തിനുവേണ്ടി പദ്ധതികൾ തയ്യാറാക്കുമ്പോൾ രാജ്യ



വാസികളുടെ തലയെണ്ണിയല്ല ആയോജന വ്യവസ്ഥകൾ നടത്തേണ്ടത്. ഇക്കാലത്ത് ജനിതകങ്ങളുടെ വിതരണം സംഭവിക്കുന്നത് നിയന്ത്രണാതീതമായിട്ടുണ്ട്. അതുകൊണ്ട് മനുഷ്യനെ ഒരു ജാതിയായി എണ്ണുമ്പോൾ അതിനൊരു അടിസ്ഥാന 'ജാതിനിർണ്ണയം' നാരായണഗുരു പറഞ്ഞുവച്ചിരിക്കുന്നത്-“പുണർന്നു പെറുമെല്ലാമൊരിനമാം പുണരാത്തതിനമല്ല.”



നന്ദി

അതുകൊണ്ട് രാജ്യത്തിന്റെ ആകെയുള്ള ക്ഷേമത്തിനുവേണ്ടി പദ്ധതി തയ്യാറാക്കുമ്പോൾ മനുഷ്യവർഗ്ഗത്തിലെ ഒറ്റ വ്യക്തിയെപ്പോലും നിറത്തിന്റെ പേരിലോ ഒച്ചയുടെ പേരിലോ വിശ്വാസത്തിന്റെ പേരിലോ പെരുമാറ്റച്ചിട്ടകളിലുള്ള വൈവിദ്ധ്യത്തിന്റെ പേരിലോ പദ്ധതിയിൽ നിന്നും പുറത്താക്കാൻ പാടില്ല.

ജനിതകങ്ങളിലിരിക്കുന്ന പൂർവിക ലക്ഷണങ്ങളും വികസന സൂചനയും എത്രതന്നെ കാമ്യമായതാണെങ്കിലും പരിസരത്തിന്റെ വിലക്ഷണതകൊണ്ട് അത് ഫലവത്താകാതെ പോയേക്കാം. അതുകൊണ്ട് പരിസരത്തെ ആയോജനം ചെയ്യുന്ന കാര്യത്തിൽ ആകെ ജനതയ്ക്കുള്ള ഉത്തരവാദിത്വം നിലനിറുത്തുവാൻ, ഓരോരുത്തർക്കും ചെയ്യുവാൻ കഴിയുന്ന സംഭാവനയെപ്പറ്റി ചെറിയ കുഞ്ഞുമുതൽ പ്രായാധിക്യം വന്നവർവരെ മനസ്സിലാക്കണം. അതുകൊണ്ട് സ്ക്കൂൾ വിദ്യാഭ്യാസം മാത്രമല്ല ആകെ ജനതയുടെ ബോധനപ്രക്രിയ എന്ന് പദ്ധതി തയ്യാറാക്കുന്നവർ അറിഞ്ഞ് ഇക്കാര്യം ശ്രദ്ധയോടെ കൈകാര്യം ചെയ്യേണ്ടതായിട്ടുണ്ട്.

നമ്മുടെ രാജ്യത്തിന്റെ ശ്രേയസ്സിനെപ്പറ്റി വിചാരിക്കുമ്പോൾ ശുദ്ധവായുവിന്റെ പ്രാണനസൗകര്യം, ശുദ്ധജലത്തിന്റെ നീതിപൂർവമുള്ള ലബ്ധി, സംഭരണം, വിതരണം ഇതാണു നാം ആദ്യം കണക്കിലെടുക്കേണ്ടത്. അതുകഴിഞ്ഞാൽ ഓരോ കുടുംബത്തിനും പ്രശാന്തമായ അന്തരീക്ഷത്തിൽ വീട് ഉണ്ടായിരിക്കുവാനും അതിനെ ആവശ്യമായ ഉപകരണങ്ങളോടുകൂടി സംവിധാനം ചെയ്യുവാനും ഓർമ്മിക്കണം.

വായുവിനെപ്പോലെ വെളിച്ചവും മനുഷ്യന് ആവശ്യമായതുകൊണ്ട് എല്ലാ വീടുകൾക്കും കഴിയുമെങ്കിൽ എല്ലാ മുറികളിലും സൂര്യപ്രകാശം ലഭിക്കണം. രാത്രികാലങ്ങളിൽ വൈദ്യുതി സുലഭമാക്കണം. പ്രാണനും ജലവും വെളിച്ചവും പ്രയോജനപ്പെടണമെങ്കിൽ ഏറ്റവും ചെറിയ കുഞ്ഞുമുതൽ മരണത്തിലേക്കു പ്രവേശിക്കുന്ന വൃദ്ധജനങ്ങൾ വരെയുള്ളവർക്ക് ജീവനും ആരോഗ്യവും ഒരുപോലെ നിലനിറുത്താക്കവിധമുള്ള ആഹാരം വേണം.

അതുപോലെ രാജ്യത്തിന്റെ അടിസ്ഥാനപരമായ ഘടനയിലെ ഏകകമായിരിക്കുന്ന ഓരോ കുടുംബത്തിലും ജീവിക്കുന്ന കുടുംബാംഗങ്ങൾക്ക് അന്യോന്യം ആശയവിനിമയം ചെയ്യുവാനുള്ള വാക്സാമർത്ഥ്യം ഉണ്ടാകണം. അതിന് ഓരോരുത്തരുടേയും ഉള്ളിൽ ശ്രേയസ്കരമായ ചിന്തകളെ ഉണർത്തുവാൻപോരുന്ന ആശയ പരിചയവും ഭാഷാനൈപുണ്യവും തെറ്റുകൂടാതെ വാക്യവൃത്തി ഉണ്ടാക്കുവാനുള്ള വൈയ്യാകരണബോധവും ആശയത്തെ സമുചിതമായി അവതരിപ്പിക്കാനുള്ള താർക്കിക സൗഷ്ഠവവും ഉണ്ടാകണം. അതിന്റെ കൂടെ വാക്കുകളെ യമനം ചെയ്യുവാനും ഉച്ചരിക്കുമ്പോൾ ഹൃദ്യമാക്കാനും തമ്മിൽത്തമ്മിൽ ഉദിക്കുന്ന പ്രശ്നങ്ങൾക്ക് സമീചീനമായ പോംവഴികൾ അന്വേഷിച്ച് പരസ്പരധാരണ ഉണ്ടാക്കുവാനുള്ള മൂല്യബോധവും കൈവരുത്തിക്കൊടുക്കണം.

അതിനായുള്ള അറിവിന്റെ നദി ശിശുഹൃദയങ്ങളിൽ രൂപംകൊണ്ട് ജീവാവസാനംവരെ ഒഴുകിച്ചെല്ലണം. അത് ഓരോരുത്തരുടെയും ഉള്ളിൽ രൂപം പ്രാപിക്കാതെ കിടക്കുന്ന മൂല്യബീജങ്ങളെയെല്ലാം സേചനം ചെയ്ത് ഉണർത്തണം. അതുകൊണ്ട് നമ്മുടെ വിദ്യാഭ്യാസ പദ്ധതി മൂന്നുതലങ്ങളിൽക്കൂടി വളർത്തിയെടുക്കുവാനുള്ള ആയോജനം വേണം.

ആദ്യത്തെ രംഗം അച്ഛനമ്മമാരോടും ബന്ധുക്കളോടും ചേർന്ന് കുഞ്ഞുങ്ങൾക്ക് വളരേണ്ടതായിട്ടുള്ള ഗൃഹാന്തരീക്ഷത്തിലെ വിദ്യാഭ്യാസം. രണ്ടാമത്തേത് കളിപ്പള്ളിക്കൂടം മുതൽ ബിരുദാനന്തരബിരുദംവരെ എടുക്കുവാനുള്ള സൗകര്യങ്ങൾ ഇണക്കിവച്ചിട്ടുള്ള വിദ്യാലയാന്തരീക്ഷം. മൂന്നാമതായി വീടിനും വിദ്യാലയത്തിനും പുറത്തുള്ള വ്യാവഹാരിക മണ്ഡലങ്ങളിൽ കൊടുക്കൽ, വാങ്ങൽ നടത്തേണ്ടിവരുമ്പോൾ യാഥാതഥ്യബോധം ഉണ്ടാകുവാനും നിയമബോധം ഉൾക്കൊള്ളുവാനും സഹായിക്കുന്ന സാമൂഹിക പരിശീലനം. ഈ മൂന്നു മണ്ഡലങ്ങളാണല്ലോ സാമൂഹികതയെ ഉളവാക്കുന്നത്. സാമൂഹിക പരിശീലനത്തിന്റെ അദ്ധ്യാപകരായി വരേണ്ടുന്നത് ആരെന്ന പ്രശ്നം ഇവിടെ ഉദിക്കുന്നു. ഇതു നേടേണ്ടുന്നത് നേരിട്ടുള്ള സംവാദത്തിൽക്കൂടി മാത്രമല്ല. കവിതകൾ, കഥകൾ, നോവലുകൾ, നാടകങ്ങൾ ഇതെല്ലാം ജനങ്ങൾക്ക് പരിചയപ്പിച്ചുകൊടുക്കുവാൻ ആശയസമ്പന്നരായ ചിന്തകന്മാരും എഴുത്തുകാരും സാമൂഹികമണ്ഡലത്തെ സമ്പന്നമാക്കണം. മുകളിൽ പറഞ്ഞ എല്ലാ മേഖലകളിലേക്കും ഉറ്റുനോക്കിയിരുന്ന് ഗുണമൂല്യങ്ങൾ മനസ്സിലാക്കാനും ഒരു പൊതുവേദിയിൽനിന്നു പരിചയിപ്പിക്കാനും വാരികകൾ, മാസികകൾ, ത്രൈമാസികകൾ, ദിനപ്പത്രങ്ങൾ ഇതെല്ലാം നടത്തുന്ന പത്രമേഖലയും പൊതുമാദ്ധ്യമത്തിന്റെ ഇപ്പോഴത്തെ വലിയ ദൃശ്യശ്രാവ്യ മാദ്ധ്യമമായി വന്നിട്ടുള്ള ടെലിവിഷൻ, റേഡിയോ മുതലായ സൗകര്യങ്ങളും ആയോജനത്തിൽ ഉൾപ്പെടുത്തണം.

ആധുനിക ജീവിതത്തിൽ ഭൂരിപക്ഷം ജനങ്ങളും ദിവസക്കൂലിയോ പ്രതിമാസ ശമ്പളമോ വാങ്ങി പണിസ്ഥലങ്ങളിൽ പകൽ മുഴുവനും കഴിച്ചുകൂട്ടുന്നതിനാൽ രാജ്യത്തിന്റെ വിഭവങ്ങളുടെ ഉല്പാദനത്തിൽ അവരുടെ ശ്രദ്ധയും കഴിവും പതിപ്പിക്കുവാനും അവർക്ക് വേണ്ടത്ര കഴിയുന്നില്ല. കൃഷിഭൂമികൾ വിട്ട് അവിടം നാണ്യവിളകളായ റബർ, തേയില, കാപ്പി, ഏലം മുതലായവയുടെ തോട്ടങ്ങളാക്കിക്കൊണ്ട് പട്ടണങ്ങളിൽ മേടയും കാറും ആയി കഴിയുന്നവരുടെ ഉല്പാദനം കാർഷികമല്ല, വ്യാവസായികമാണ്. ആയതിനാൽ ഉപഭോഗവസ്തുക്കളുടെ ഉല്പാദനത്തിൽ കൂട്ടുകൃഷികൾ മുതലായവ ഉണ്ടാക്കുന്നതിനും ജനകീയ സർക്കാരിന്റെയും ജനങ്ങളുടെയും കൂട്ടുത്തരവാദിത്വത്തിൽ ആകെ ജനങ്ങൾക്കുവേണ്ടുന്ന വിഭവങ്ങൾ ഉല്പാദിപ്പിക്കുന്നതിനും വേണ്ടിയുള്ള വിപുലമായ ആയോജന പ്രക്രിയ നടപ്പിലാക്കണം. അതിന്റെ നടത്തിപ്പിനുവേണ്ടി സമാധാനകാലത്ത് ബാരക്സിൽ മാത്രം കഴിയേണ്ടിവരുന്ന പട്ടാളക്കാരുടെ മാനുഷികോർജ്ജം പരമാവധി ഉപയോഗിക്കുവാനുള്ള സംവിധാനവും ഉണ്ടാക്കണം. അയൽരാജ്യങ്ങളുമായി സംഘട്ടനം ഉണ്ടാകുമെന്നുഭയന്ന് കോടിക്കണക്കിനു നാണ്യസമ്പത്ത് ആയുധങ്ങളിൽ നിക്ഷേപിച്ചും ഭയന്നും കഴിയുന്നതിനെക്കാളും എത്രയോ കാമ്യമായിട്ടുള്ളത് അയൽരാജ്യങ്ങളോട് പൂർണ്ണമായും സഹകരിച്ച് അവരുടെ സാമൂഹിക ക്ഷേമ പദ്ധതികളിൽ ശ്രേയസ്സുളവാക്കുവാൻ നാം കൂടി പരിശ്രമിക്കുന്നതാണ്.

ഇത്രയുമെല്ലാം സാദ്ധ്യമായിവരുന്നത് രാജ്യത്ത് കായികശക്തിയും ക്രിയാചാതുര്യവും കർമ്മബലവും ഇച്ഛാശക്തിയുമുള്ള പൗരന്മാർ ധാരാളം ഉ

[illegible] മാത്രമാണ് അതിന് ഗർഭത്തിലായിരിക്കുമ്പോൾ മുതൽ കുഞ്ഞുങ്ങൾക്ക് അനാരോഗ്യമുണ്ടാകാതിരിക്കാനും ആരോഗ്യം വർദ്ധിപ്പിക്കാനും വേണ്ടിയുള്ള പരിസരശുദ്ധി.പരിസ്ഥിതി ആയോജനം. മലമൂത്രങ്ങൾ വ്യക്തിയിൽനിന്നു പുറത്തേക്കും ശൗചാലയങ്ങളിൽനിന്ന് അപകടം വരാത്തിടത്തേക്കും നിർമ്മാർജ്ജനം ചെയ്യുവാനുള്ള ശ്രദ്ധ ഇതൊക്കെ കുഞ്ഞുങ്ങളുടെ അമ്മമാർക്ക് എത്രയുണ്ടോ അത്രതന്നെ രാജ്യഭരണം നടത്തുന്ന ജനകീയ സർക്കാരിനും ഉണ്ടാവണം.

ആഹാരം കാർഷിക വ്യവസ്ഥയിൽനിന്നും വരേണ്ടതാണ് കൃഷി ചെയ്യുന്നതിന് ഓരില്ലാത്ത വെള്ളം ജൈവവളം. നല്ല ഉല്പാദനശേഷിയുള്ള വിത്ത്. കൃഷിഭൂമി ഒരുക്കുവാനുള്ള കന്നുകാലികൾ (അതിപ്പോൾ ഇല്ലാതായി വരുന്നു. ആ സ്ഥാനത്ത് ട്രാക്ടറുകളും ശാസ്ത്രീയമായി നിലം ഒരുക്കുവാനുള്ള മറ്റു പദ്ധതികളുമാണിപ്പോൾ.) ഓരോയിനം വിത്തും വിതയ്ക്കേണ്ട കൃത്യമായ സമയം നിശ്ചയിക്കാനുള്ള കഴിവ്. വിതയ്ക്കുന്ന സമയം മുതൽ വിളവെടുക്കുന്ന സമയം വരെ കൃഷിക്കായി ചെയ്യേണ്ടുന്ന പരിചരണത്തെ ശ്രദ്ധയോടെ നോക്കിക്കണ്ട് കർഷകർക്ക് ഉപദേശം നല്കാനുള്ള പ്രാദേശിക കാർഷിക ഉപദേശക സമിതി ഇതെല്ലാം ഉണ്ടായിരിക്കണം. കൃഷിയിൽ യാതൊരു തരത്തിലും വിഷദ്രവ്യങ്ങൾ ഉപയോഗിക്കാൻ അനുവദിക്കരുത്. ഇക്കാര്യത്തിൽ കർശനമായ നടപടിതന്നെവേണം.

കൃഷിസ്ഥലം ഒരുക്കുന്നതുമുതൽ കൃഷിയിറക്കി വിളവെടുക്കുന്നതുവരെയുള്ള ചെലവ് ഒരേക്കറിന് അല്ലെങ്കിൽ ഹെക്ടറിന് എത്രയാകുന്നു എന്ന് സർവേ നടത്തി കണ്ടെത്തി അതാതു സ്ഥലത്തുള്ള ഗ്രാമീണ ബാങ്കുകളിൽനിന്നോ മറ്റു ബാങ്കുകളിൽനിന്നോ അന്യായമായ പലിശകൂടാതെ കർഷകർക്കു സഹായം കൊടുക്കുവാനും തിരികെ അടയ്ക്കുവാനുമുള്ള പ്രാദേശിക സാമ്പത്തിക ഉപദേഷ്ടാക്കളെ സർക്കാരും ജനങ്ങളും ചേർന്ന് സൗകര്യപ്പെടുത്തിവയ്ക്കണം.

രാജ്യത്ത് ആകെയുള്ള ജലം വളരെ പരിമിതമാണ്. അതുകൊണ്ട് എത്ര ജലസംഭരണികൾ ഉണ്ടാക്കാമോ അത്രയും സംഭരണികൾ ഉണ്ടാക്കി മഴക്കാലത്ത് കടലിലേക്കു വൃഥാ ഒഴുകിപ്പോകുന്ന ജലത്തെ സംഭരിച്ചുവച്ച് കൃഷിഭൂമികളിലേക്കു ജലസേചനം ചെയ്യുവാനുള്ള പദ്ധതികൾ ഒട്ടനവധി ഇനിയും ആസൂത്രണം ചെയ്യേണ്ടിയിരിക്കുന്നു.

കുടുംബസ്വത്തിന്റെ ആളോഹരി ഭാഗം കാരണം ചിതറിപ്പോയ കൊച്ചുകൊച്ചു തുണ്ടുഭൂമികൾ ചേർത്തുവയ്ക്കാതെ വിപുലമായ കാർഷികോല്പാദനത്തിനുള്ള സാദ്ധ്യത ഇല്ലാതായിപ്പോയിരിക്കുന്നു. ആ സ്ഥിതിക്ക് കൂടുതൽ കൂടുതൽ സഹകരണാടിസ്ഥാനത്തിൽ ഉള്ള കൂട്ടുകൃഷിസമ്പ്രദായം നാം നടപ്പിലാക്കിയേ മതിയാവൂ. അതിനായി സൗകര്യത്തിനുവേണ്ടി കർഷകർക്കു കൊടുത്തിട്ടുള്ള പട്ടയം റദ്ദാക്കാതെതന്നെ ഭൂമി മുഴുവനും ആകെ ജനതയുടേതെന്നു തീരുമാനിക്കണം. കുടുംബങ്ങൾക്ക് ഉടമസ്ഥതയിൽ വരുത്താതെതന്നെ സ്വകാര്യസ്വത്തിനെ. വേണ്ടുന്ന നിയമനിർമ്മാണത്തിൽകൂടി രാജ്യത്തിന്റെ ഉടമസ്ഥതയിലേക്കു കൊണ്ടുവരാനും രഹസ്യവാദങ്ങൾ അപകടകരമായ രീതിയിൽ വളരാൻ അനുവദിക്കാതെയും, രാജ്യക്ഷേമപദ്ധതികൾ ഉണ്ടാക്കുവാൻ കഴിയും. അപ്പോഴാണ് കാർഷികോല്പന്നങ്ങൾക്ക് ആകെ ജനങ്ങളുടെ ആകെ ആവശ്യത്തിനുള്ള ഉപാധിയായി മാറാൻ കഴിയുന്നത്.

ഇതിനെല്ലാം ജനമനസ്സിലുള്ള ബോധമില്ലായ്മയും ലോഭവും ദുരയും ലാഭോദ്ദേശ്യവും വിഘാതമുണ്ടാക്കുമെന്ന് ആദ്യംതന്നെ അറിയണം. അതിനുള്ള കഴിവുകൾ ഇപ്പോൾ സംഭരിച്ചുവച്ചിരിക്കുന്നത് സ്ഥാപിതമതങ്ങളുടെ കുത്തക ഏർപ്പാടുകളിലാണ്. അതെല്ലാം കോടതികൾ പരിശോധിക്കണം. വിപ്ളവം പുറമേ ഉണ്ടാക്കുന്നതിനുമുമ്പേ ഹൃദയത്തിലും ആശയങ്ങളിലും ആദ്യം പരിഷ്കാരം വരണം.

സഹായത്തിനായി മനുഷ്യൻ മനുഷ്യനിലേക്കും ശാസ്ത്രത്തിലേക്കും സ്ഥാപനങ്ങളിലേക്കും മരുന്നുകളിലേക്കും ആരാധനാ സ്ഥലങ്ങളിലേക്കും ദിവ്യന്മാരും ചമയുന്നവരിലേക്കും ദൈവത്തിലേക്കും തിരിഞ്ഞുപോകുന്നതിന്റെയെല്ലാം പിന്നിലുള്ളത് അവരുടെ ശാരീരികവും മാനസികവും ആത്മീയവും ധാർമികവുമായ ശേഷി ക്ഷയിക്കുന്നത് തെളിച്ചലകളോളം എത്തിയിരിക്കയാലാണ് ഈ പറഞ്ഞ ഓരോ വശത്തും ചൂഷകരുടെ വലകെട്ടിയിരിപ്പുണ്ട്. മനുഷ്യൻ മനുഷ്യനെ ചൂഷണം ചെയ്യുന്ന അതേ മാനസികാവസ്ഥയാണ് മക്കളെ മാതാപിതാക്കന്മാർ കറവപ്പശുക്കളായി കണ്ട് അവരുടെ ജീവിതത്തെ വീടിന്റെ അങ്കണത്തിൽ കെട്ടിനിറുത്തി അവർക്കു വളരാനുള്ള എല്ലാ സാദ്ധ്യതകളും മുരടിപ്പിച്ചുകളയുന്നതും.

സഹോദരിമാരെ കല്യാണം കഴിപ്പിച്ചയയ്ക്കാൻ ബാദ്ധ്യതയുള്ള മൂത്ത സഹോദരൻ, ഇളയ അനുജത്തിമാർക്കുവേണ്ടി ത്യാഗം ചെയ്തു ജീവിക്കുന്ന മൂത്ത സഹോദരി, സഹോദരീഭർത്താവിന്റെ മരണം കാരണം അവരുടെ കുടുംബത്തിന്റെ ബാദ്ധ്യത ഏറ്റെടുക്കേണ്ടിവരുന്ന അമ്മാവൻ ഇങ്ങനെ അനേകംപേർ വീട്ടുതടങ്കലിൽത്തന്നെ കിടക്കുന്നു. നശിക്കുന്നു. സംസ്കാരഹീനരായ പുരുഷന്മാർ വിവാഹം കഴിച്ചുകൊണ്ടുവരുന്ന സ്ത്രീ തനിക്കു വിധേയയാണെന്നുള്ള വിശ്വാസത്തിൽ അവളെ അവിഹിതമായ എല്ലാ ലൈംഗിക ദുരാചാരങ്ങൾക്കും വിധേയയാക്കുന്നു. മിക്ക പുരുഷന്മാരും ഭാര്യമാരെ അടിമകളെപ്പോലെ കൈകാര്യം ചെയ്യുമ്പോഴും സ്വഭർത്താവു ചെയ്യുന്നത് എന്തായാലും ഭാര്യയ്ക്കു പുറത്തുപറയുവാൻ കഴിയാതെ വരുന്നു. അവളെ സംബന്ധിച്ചിടത്തോളം സർക്കാരോ നിയമമോ നിയമപാലകരോ ഇല്ല. ഈ ദുസ്ഥിതി നാം അറിഞ്ഞിരിക്കേണ്ടതാണ്.

സഹായത്തിനായി നാം യന്ത്രങ്ങളിലേക്കു തിരിയുമ്പോൾ യന്ത്രത്തിന്റെ പ്രയോഗരഹസ്യം ജനങ്ങൾക്കു വിട്ടുകൊടുക്കാതെ യന്ത്രവ്യാപാരത്തിൽ നിലയുറപ്പിച്ചിരിക്കുന്ന സാങ്കേതിക വിദഗ്ദ്ധന്മാരും കച്ചവടക്കാരും അവർക്കറിയാവുന്ന രഹസ്യം പേറ്റന്റ് (Patent) ചെയ്തുകൊണ്ട് ജനങ്ങളിൽനിന്ന് ആവുന്നത്ര ധനം ചൂഷണം ചെയ്ത് പൊതുജനങ്ങളെ സാങ്കേതിക നിരക്ഷരരാക്കി വച്ചുകൊണ്ടിരിക്കുന്നു. ഏതു യന്ത്രം വില്ക്കുമ്പോഴും അതിനു വരാവുന്ന കുറ്റങ്ങളും കുറവുകളും ചൂണ്ടിക്കാണിച്ച് അത് എങ്ങനെ പരിഹരിക്കാം എന്നുകൂടി പറഞ്ഞുകൊടുക്കാത്ത വ്യവസായത്തിന് അനുമതി നല്കരുത്.

ബ്രിട്ടീഷുകാരുടെ ഭരണം മുതൽ ഇങ്ങോട്ട് മനുഷ്യജീവിതത്തെ പന്താടിക്കൊണ്ടിരിക്കുന്നത് സർക്കാർ സ്ഥാപനങ്ങളാണ്. ഇതിനുമുമ്പ് സ്ഥാപനത്തിന്റെ പരമാധികാരികൾക്ക് പ്രാദേശികമായിട്ടുള്ള പലതും വേഗത്തിൽ പ്രശ്നപരിഹാരമാക്കാൻ കഴിയുമായിരുന്നു. ഇത് അതല്ല സ്ഥിതി. മന്ത്രിയുടെ മുമ്പിൽ വയ്ക്കേണ്ട ഫയൽവരെ ആയതോടെ ചൂഷണം ഒരു ശൃംഖലയായിത്തീർന്നു. ഒരു കടലാസ് യഥോചിതമായ മാർഗ്ഗത്തിൽത്തന്നെ (Proper channel) അധികാരസ്ഥാനത്തേക്ക് അയയ്ക്കണം എന്ന നിയമം ഇപ്പോഴും നിലവിലിരിക്കുന്നു. അതിനായി ഒരു കടലാസ് വില്ലേജ് ആഫീസർക്കു കൊടുത്താൽ അവിടം മുതൽ മന്ത്രിയുടെ അടുത്തുവരെ കാണിക്ക ഇട്ടിട്ട് പോകണം. മന്ത്രിയുടെ അടുത്തുനിന്നു തിരിച്ച് താലൂക്കാഫീസിൽ വരുന്നതുവരെ പിന്നെയും ഉപചാരദക്ഷിണകൾ കൊടുത്തുകൊണ്ടിരിക്കണം. ഇത് ഉടനെ നിറുത്തണം. ഒരു പ്രദേശത്തുതന്നെയുള്ള പഞ്ചായത്ത് അല്ലെങ്കിൽ നഗരബ്ളോക്കിൽ വച്ചുതന്നെ പ്രശ്നം നേരിട്ടു പരിഹരിക്കത്തക്കവണ്ണമുള്ള അധികാരം വ്യവസ്ഥ ചെയ്തുവയ്ക്കണം. ഓരോ പ്രശ്നത്തിന്റെയും ന്യായാന്യായങ്ങൾ പരിഹരിക്കാനുള്ള ഒരു വിജിലൻസ് കമ്മിറ്റി വേണം.

ഇന്ന് ഒരു രോഗത്തിന് ശരിയായ ചികിത്സ ലഭിക്കണമെങ്കിൽ രോഗം വന്നതിനുശേഷം മൂന്നുനാലുമാസം വേണ്ടിവരും. ആ ഇടവേള മുഴുവൻ രോഗലക്ഷണ പരിശോധനയുടെ പരീക്ഷണഘട്ടമാണ്. നാഡി പിടിക്കുന്നതുമുതൽ സ്റ്റെതസ്കോപ്പുവച്ചുള്ള പരിശോധന, സമ്പൂർണ്ണ സ്കാനിംഗ്, കഫപരിശോധന, രക്തപരിശോധന, ശുക്ളപരിശോധന, മലപരിശോധന, മൂത്രപരിശോധന, എല്ലിന്റെ മജ്ജ പരിശോധന പിന്നെ ബാക്ടീരിയൽ സ്റ്റഡീസ്, ബയോപ്സി ടെസ്റ്റുകൾ, എം.ആർ.ഐ.പാനം..... മിക്കവാറും ലക്ഷണപരിശോധനയുടെ അങ്ങേയറ്റത്ത് എത്തുന്നതിനുമുമ്പുതന്നെ രോഗി മരിച്ചിരിക്കും. ഇതിൽ ഓരോ വിദഗ്ദ്ധനും താൻ കണ്ടെത്തിയ സൂചനകൾ വച്ചുകൊണ്ട് മരുന്നുകൾ നിർദ്ദേശിക്കാറുണ്ട്. മരുന്നുകളിൽ ഗുളികകളുണ്ട്, കാപ്സ്യൂളുകളുണ്ട്, കുത്തിവയ്പുണ്ട്, ലേപനങ്ങളുണ്ട്, ചൂർണ്ണങ്ങളുണ്ട്, മറ്റു പേരുകളിട്ടുവരുന്ന മദ്യങ്ങളുണ്ട്. ഇതിൽ ഓരോന്നിലും മരണത്തിന്റെ കൊടിയ താവളങ്ങൾ ഇരിക്കുകയാണ്.

എല്ലാ വിദഗ്ദ്ധന്മാർക്കും അറിയാം എൺപതു ശതമാനം രോഗങ്ങളും

(ശേഷം 58-ാം പേജിൽ)



പദ്മനാഭൻ നമ്പൂതിരി

ഇന്നു ഇതിലപ്പുറവും കണ്ടവനാണ് [illegible] തെറിപ്പുവന്റെ പുതിക്കുമ്പോ [illegible] നമ്പൂതിരി എന്ന [illegible] [illegible] [illegible]

# അധികാരം അശ്ലീല കൃതിയോ?

ശ്രീ വി.കെ.എൻ രചിച്ച അധികാരം എന്ന കൃതി കോഴിക്കോട് സർവ്വകലാശാല പാഠപുസ്തകമാക്കിയതിനെത്തുടർന്ന് വിവാദം കൊടുമ്പിരിക്കൊണ്ടിരിക്കുകയാണല്ലോ. വിദ്യാർത്ഥികൾ ഏതുതരം പുസ്തകങ്ങൾ പഠിക്കണം എന്ന് തീരുമാനിക്കേണ്ടത് ആരാണ്? ഏതുതരം പുസ്തകങ്ങളാണ് അവരുടെ മാനസികാരോഗ്യത്തെ ബാധിക്കുന്നത്? അതി പ്രധാനമായ ഈ ചോദ്യങ്ങൾ ചർച്ചചെയ്യുകയാണ് ഈ പേജുകളിൽ

[illegible] പ്രയോഗിച്ചുപോയാൽ അവൻ നാക്കരിഞ്ഞ് ഉപ്പിലിടാൻ വരെ കശ്മലന്മാർക്കൊന്നും 'അധികാര'വുമില്ല.

മലയാളം പോരെന്നു കണ്ടാൽ ആര്യഭാഷയായ സംസ്കൃതത്തിലോ, ഡോക്ടർ ജോൺസന്റെ ഭാഷയായ ആംഗലേയത്തിലോ, മുക്കറ്റം മാത്രമല്ല, മൂർദ്ധാവുവരെയും തെറികൊണ്ട് അഭിഷേകം ചെയ്യാൻ കഴിയുന്ന ആളാണ് നാണ്വാര്. അറ്റകൈക്ക് ഉപ്പുതേക്കാൻ മാത്രമല്ല, തെറിയുടെ തക്ഷ്യരി [illegible] പിതാവിനറിയാം. അതുകൊണ്ട് ശാകുന്തളത്തിലെ കണ്വൻ പറഞ്ഞപോലെ കളി 'നമ്മളോടൊർത്തിട്ട്' മതി. അസ്മാൻ സാധുമനന്താൻ-ച്ചാൽ നോന്റ് കൈയിൽ കുത്തിപ്പൊട്ടിയും പൊട്ടാഷും മാത്രമല്ല, ബോഫോഴ്സും ഹവാലയും ഉണ്ട്. പോരാത്തതിനു വലിച്ചുനീട്ടി ശുതവാക്കിയ [illegible] പാക് മാത്രമല്ല. [illegible] നിരത്തിവച്ചു പൊട്ടിച്ചാൽ തൃശൂർ പൂരത്തിന്റെ വെടിക്കെട്ടാവും.

കണ്ടിട്ടും കേട്ടിട്ടും മനസ്സിലാകാത്തവർക്ക് ഒരു കഥ പറഞ്ഞുതരാം. വളരെ പണ്ടൊന്നുമല്ല. [illegible] വിശ്വരൂപ [illegible] കണ്ടു [illegible] ഒരു ഉണ്ണികൃഷ്ണൻനായര് [illegible] [illegible] പറഞ്ഞു. [illegible] വി.കെ.എൻ [illegible] മുപ്പിൽനായര് പറഞ്ഞുവ [illegible]

[illegible] മുപ്പർ ഒറ്റ വെടിയേ പൊട്ടിച്ചുള്ളൂ. [illegible] കളി [illegible] എന്നൊരു നോവൽ [illegible] അതോടെ മുപ്പിൽനായര് ഭൂമി പിളർന്ന് അപ്രത്യക്ഷനായി

[illegible] 'അധികാര'ത്തെച്ചൊല്ലി കോണകം [illegible] [illegible] നായരോർ [illegible]

ഇത്രയും പറഞ്ഞത് 'അധികാര'ത്തെപ്പറ്റി ഇത്രയും കോലാഹലമുണ്ടായതുകൊണ്ടാണ്. 'അധികാരം' എന്ന നോവൽ പ്രസിദ്ധീകരിച്ചിട്ടു പതിറ്റുവർഷത്തോളമായി വാരികയിൽ ഖണ്ഡശ പ്രസിദ്ധീകരിച്ചു വന്നപ്പോഴോ, പുസ്തകരൂപത്തിൽ അച്ചടിച്ചപ്പോഴോ അശ്ലീലവും രാഷ്ട്രീയവും കാണാത്തവരാണ് ഇപ്പോൾ ഉറഞ്ഞുതുള്ളുന്നത്. എന്താണ് ഇപ്പോഴത്തെ പ്രക്ഷോഭത്തിനു ഹേതു? കെ.എസ്. യുക്കാരന്റെ രക്തം ചൂടുപിടിപ്പിക്കാൻ 'അധികാര'ത്തിൽ പുതുതായി വല്ലതും കൂട്ടിച്ചേർത്തുവോ?

'അധികാര വിവാദ'വുമായി ബന്ധപ്പെട്ട് കോഴിക്കോടു സർവ്വകലാശാലാ സിൻഡിക്കേറ്റ് അംഗങ്ങൾ ഉൾപ്പെടെ പലരുമായും ഈ ലേഖകൻ ബന്ധപ്പെട്ടു. നോവൽ പിൻവലിക്കണം എന്ന ആവശ്യക്കാർക്ക് അവരുടേതായ ന്യായങ്ങളുണ്ട്. നോവൽ പാഠപുസ്തകമാക്കണമെന്ന വാദത്തിൽ കാർക്കും ന്യായവാദങ്ങളുണ്ട്.

## അധികാരം പിൻവലിക്കണം

മുസ്ലിം ലീഗ് നേതാവും കോഴിക്കോട്ടെ സർവകലാശാലാ സിൻഡിക്കേറ്റ് അംഗവുമായ [illegible] ടി.കെ. അബ്ദുള്ളക്കുട്ടി അധികാരം പിൻവലിക്കണമെന്ന ശക്തമായ അഭിപ്രായക്കാരനാണ് [illegible] ചേർന്ന സിൻഡിക്കേറ്റ് യോഗത്തിൽ ഇതിനുവേണ്ടി ശക്തമായി വാദിച്ചത് അബ്ദുള്ളക്കുട്ടിയാണ്

അബ്ദുള്ളക്കുട്ടി പറയുന്നു: നോവലിനോടൊപ്പം പഠനക്കുറിപ്പുകൂടി ഉൾപ്പെടുത്തി എന്നതു മാത്രമല്ല പ്രശ്നം. പഠനക്കുറിപ്പിൽ രാഷ്ട്രീയമായ [illegible] നല്കി നോവലിനു വ്യാഖ്യാനം ചമച്ചിട്ടുണ്ട് [illegible] രാഷ്ട്രീയ [illegible] [illegible]

നമ്മുടെ കുട്ടികൾക്കു ക്ലാസ്സിൽവച്ചു പഠിപ്പിച്ചുകൊടുക്കാനുള്ള പുസ്തകമാണിത്. ആൺകുട്ടികളും പെൺകുട്ടികളും ഉൾപ്പെടെയുള്ള ക്ലാസിൽ [illegible] [illegible] ഇതു പഠിപ്പിക്കേണ്ടിവരും.

[illegible] [illegible] [illegible] 'കോണകം' എന്ന [illegible] നോവലിലെ ക്ലാസ്സിൽ പഠിപ്പിക്കാനുള്ള [illegible]

[illegible] [illegible] [illegible] [illegible] [illegible] 'കു [illegible] കോഴിക്കോട് [illegible] [illegible]

എന്നും മറ്റും പറയുന്നതിൽ എന്തു സാഹിത്യമാണുള്ളത്.

അതുപോലെതന്നെ നോവലിനെക്കുറിച്ചുള്ള പഠനക്കുറിപ്പിൽ രാജീവ്ഗാന്ധിയെ വലിച്ചിഴയ്ക്കുന്നു. നോവലിസ്റ്റ് ഉദ്ദേശിച്ചത് ഒരു പ്രത്യേക രാഷ്ട്രീയപ്പാർട്ടിയെ ആണെന്ന വ്യാഖ്യാനവും നല്കുന്നു. ഇത്തരം പഠനക്കുറിപ്പും ഒഴിവാക്കേണ്ടതുതന്നെ.

## പിൻവലിക്കേണ്ട

**സി**ൻഡിക്കേറ്റ് മെംബറായ കോഴിക്കോട്ടെ അഡ്വ. ശങ്കരൻകുട്ടി ഭിന്നാഭിപ്രായക്കാരനാണ്. നോവൽ പിൻവലിക്കണമെന്ന വാദഗതി ശരിയല്ല എന്നാണ് അദ്ദേഹത്തിന്റെ പക്ഷം. അദ്ദേഹം പറയുന്നു:

'അധികാരം' എന്ന നോവൽ പാഠപുസ്തകമായി ഉൾപ്പെടുത്തിയത് പിൻവലിക്കണമെന്നു ചിലർ പറയുന്നു. എന്നാൽ അവർ പറയുന്നതുപോലെ അശ്ലീലം നോവലിലുണ്ടെന്ന് എനിക്കു തോ



# അർത്ഥശൂന്യം ഈ 'അധികാര'ത്തർക്കം

**ശാ**സ്ത്രം സാറ്റലൈറ്റുകൾ വശം ഏല്പിച്ചുവിടുന്ന അരുതായ്കകൾ കേബിൾ ടി.വി വഴി നമ്മുടെ ഗൃഹസദസ്സുകളിൽ വന്നുനിന്നു വിലാസനൃത്തം ചെയ്യുന്നു. സ്കാൻഡിനേവിയൻ നിർമ്മിതങ്ങളായ 'നീല'ക്കുറുഞ്ഞികൾ സ്വീകരണമുറികളിൽ വിടർന്നുപൂത്തുലയുന്ന രാത്രികൾ തൊട്ടരികിൽത്തന്നെയുണ്ടെന്ന സൂചനയടങ്ങുന്ന ഒരു അമേരിക്കൻ നിർമ്മിത ടി.വി തുടർക്കഥ, 'ബേ വാച്ച്', മീഡിയ ഉദാരണവൽക്കരണത്തിലൂടെ ഇന്ത്യാക്കാരുടെ ശനിയാഴ്ച രാത്രികളെ കൈയേറുന്നു. ഖദറിന്റെ പരിപാവനത വിരിക്കപ്പെട്ട സ്വീകരണമുറികളിലെ ശനിയാഴ്ച രാത്രികൾക്കുപോലും 'ബേ വാച്ച്' അന്യമല്ലെന്നു വേണം കരുതാൻ. ഇണചേരുന്നതിന് ഏതാണ്ട് തൊട്ട് ഇപ്പുറമുള്ള വേഷത്തിൽ സുന്ദരികളും സുന്ദരന്മാരും വന്ന് സൂര്യസ്നാനവും സമുദ്രസ്നാനവും നിർവഹിക്കുന്ന ഒരു അമേരിക്കൻ ബീച്ചാണ് 'ബേ വാച്ചി'ന്റെ മാദക പശ്ചാത്തലം. സ്നാനത്തിനെത്തുന്ന സഞ്ചാരികളെ അപകടങ്ങളിൽനിന്നു രക്ഷിക്കാൻ നിയോഗിതരായ കോസ്റ്റ് ഗാർഡുകൾ. അതിൽ ആണും പെണ്ണുമുണ്ട്. വനിതാ കോസ്റ്റ് ഗാർഡുകളുടെ കോസ്റ്റ്യൂം ഡിസൈൻ ചെയ്തവർ അത് അരയിലും മാറിലുമായി രണ്ട് ഇൗളിക്കഷണങ്ങളിൽ ഭംഗിയായി ഒതുക്കി നിറുത്തിയിരിക്കുന്നു. കോസ്റ്റ് ഗാർഡ് സുന്ദരിമാർ രക്ഷാപ്രവർത്തനങ്ങൾക്കിടയിൽ ഓടുമ്പോൾ വിലക്കപ്പെട്ട കാഴ്ചകൾ തുളുമ്പി മറയും. ഇങ്ങനെ തുളുമ്പിത്തെറിക്കുന്ന ദൃശ്യങ്ങളാണ് 'ബേ വാച്ച്' നെ ലോകത്തിലെ ഏറ്റവും ജനപ്രീതിയുള്ള ടി.വി സീരിയലാക്കിയത്. ഒരായിരം എപ്പിസോഡുകളെങ്കിലും കടപ്പുറംതു

നിന്ന് നിർമ്മാതാക്കൾ കണ്ടെടുക്കുമെന്നുള്ളത് തീർച്ച. മകന്റെ കാമുകി അച്ഛന്റെ ഭാര്യയാകുന്ന 'ബോൾഡ് ആൻഡ് ബ്യൂട്ടിഫുൾ' പോലുള്ള ടി.വി സീരിയലുകൾ നമ്മുടെ ഗൃഹസദസ്സുകൾ ബോൾഡായിത്തന്നെ ഇരുന്ന് ആസ്വദിച്ച് നിർവൃതി കൊള്ളുന്നു. ഗഗനചാരികളായ ന്യൂഡിറ്റിയെ ഡിഷ് ആന്റിനകൾ ആവാഹിച്ചുവരുത്തി നമ്മുടെ രാത്രികൾക്ക് നീലവർണ്ണം നൽകുമ്പോഴാണ് നിലക്കൊടിയിൽ ദീപശിഖ ജ്വലിപ്പിക്കുന്ന കെ.എസ്.യു എന്ന വിദ്യാർത്ഥിസംഘടന വി.കെ.എൻ എന്ന മലയാളത്തിന്റെ ഒറിജിനൽ എഴുത്തുകാരന്റെ 'അധികാരം' എന്ന ഗ്രന്ഥത്തിൽ നിന്ന് അശ്ലീല പദപ്രയോഗങ്ങൾ ഖനനം ചെയ്തെടുത്ത് ബഹളംവച്ചുനടക്കുന്നത്.

പഴയൊരു കേസ്കെട്ട് ഓർമ്മവരുന്നു. മുഖ്യപ്രതി കെ.എസ്.യു തന്നെ. അടിയന്തരാവസ്ഥയുടെ അമാവാസിക്കുശേഷം നമ്മുടെ കലാലയാങ്കണങ്ങളിൽ നീലപ്പതാക താഴുകയും യൂണിവേഴ്സിറ്റി യൂണിയനിൽനിന്ന് കെ.എസ്.യു സ്ഥാനഭ്രഷ്ടമാകുകയും അധികാരം എസ്.എഫ്.ഐ നേതൃത്വം നൽകുന്ന ഇടതുപക്ഷ വിദ്യാർത്ഥി സംഘടനകൾ പിടിച്ചെടുക്കുകയും ചെയ്തുവല്ലോ. സുരേഷ്കുറുപ്പ് ചെയർമാനായുള്ള യൂണിയൻ ഒരു നവീന ആശയം അവതരിപ്പിച്ച് വിജയിപ്പിച്ചു. ഇന്റർനാഷനൽ ഫിലിം ഫെസ്റ്റിവൽ എന്നതായിരുന്നു ആ ആശയം. സർവ്വകലാശാലായൂണിയൻ ഫിലിം ഫെസ്റ്റിവൽ സംഘടിപ്പിക്കുന്നത് ഇന്ത്യയിൽ ആദ്യമായിട്ടായിരുന്നു. ഫെസ്റ്റിവലിൽ മഹാനായ ബെർഗ് മാന്റെ 'സൈലൻസ്' എന്ന ഫിലിം ക്ളാസ്സിക് പ്രദർശിപ്പിക്കുകയുണ്ടായി. എക്കാലത്തെയും മികച്ച പത്ത് ഫിലിം ക്ളാസ്സിക്കുകളെടുത്താൽ അതിലൊന്ന് 'സൈലൻസ്' ആയിരിക്കും. 'സൈലൻസ്' ടാഗോർ തിയേറ്ററിൽ പ്രദർശിപ്പിച്ചതിന്റെ പിറ്റേദിവസം കെ.എസ്.യു പ്രസിഡന്റിന്റെ ക്ഷുഭിതപ്രകടനമുണ്ടായി. എസ്.എഫ്.ഐ യൂണിയൻ അശ്ലീല ചിത്രം പ്രദർശിപ്പിക്കുന്നു. അന്ന് കെ.എസ്.യു പ്രസിഡന്റായിരുന്നത് ഇന്ന് ബൗദ്ധികതലത്തിൽ കയറിനിൽക്കുന്ന ചെറിയാൻ ഫിലിപ്പാണെന്നതാണ് രസകരമായ വസ്തുത. കാലത്തിന്റെ സൂചി പിറകോട്ടു തിരിച്ചുവച്ച് ചരിത്രത്തെ നിന്ദിക്കുന്ന പരിപാടി കെ.എസ്.യു ഒരിക്കൽക്കൂടി നിർവഹിച്ചു എന്നതിന്റെ തെളിവാണ് അവർ സൃഷ്ടിച്ച 'അധികാര'ത്തർക്കം. സാഹിത്യത്തിലെ പുതിയ പ്രവണതകളെ ഹൃദയം കൊണ്ടു കോർത്തെടുക്കുന്ന കാർത്തികേയനും ഹസ്സനും തിരുവഞ്ചൂരും സൂചി പിറകോട്ടു തിരിക്കുന്നവരെ ശാസിക്കാത്തത് ശാസനകൊണ്ടു നന്നാവില്ലെന്ന് മനസ്സിലായിട്ടാവണം. അവർ സാരഥികളായി വിജയഗീതമാലപിച്ച 'സർഗ്ഗ സംവാദ' ക്യാമ്പുകൾ സാഹിത്യത്തിലെ സംഭവങ്ങളായിരുന്നുവെന്നത് എങ്ങനെ മറക്കാൻ കഴിയും. സാഹിത്യ ശാഠ്യങ്ങളുടെ മാനിഫെസ്റ്റോകളിൽ നിന്ന് എഴുത്തുകാർ പിണങ്ങിപ്പിരിഞ്ഞുപോകാൻ തുടങ്ങിയപ്പോൾ കേരളത്തിലെ കമ്മ്യൂണിസം അനുനയന വാക്കുകൾ എടുത്തു പെരുമാറുകയും കുമ്പസാരമൊഴികൾ കേൾപ്പിക്കുകയും ചെയ്തതിന്റെ ലാഭം അവർ സാംസ്കാരിക രംഗത്ത് കൊയ്തെടുക്കുന്നത് കെ.എസ്.യുക്കാർ കാണാതെപോകുന്നതെന്തേ. വടക്കേ കൂട്ടാലയിൽ നാരായണൻകുട്ടിനായരുടെ ചരിത്രബോധത്തിനു മുന്നിൽ കോൺഗ്രസ്സുകാരെപ്പോലെ കമ്മ്യൂണിസ്റ്റുകാരും ശിക്ഷിക്കപ്പെട്ടിട്ടുണ്ടെന്ന നേരും മറന്നുപോകുന്നു. എഴുത്തുകാരാണ് യഥാർത്ഥ തിരുത്തൽവാദികൾ എന്ന സത്യം കോൺഗ്രസ്സിനെ തിരുത്തിയെടുക്കാൻ ശുദ്ധികലശം നടത്തുന്നവരും മറന്നുപോയിക്കാണുമോ? നാണ്വാര് വാക്കെടുത്തുറയാൻ തുടങ്ങിയാൽ പയ്യന്മാർ പൊറുതിമുട്ടിപ്പോകുമെന്ന് സാക്ഷാൽ പയ്യൻസിനെ അറിഞ്ഞവർക്കറിയാം.



ന്നുന്നില്ല. പാഠിപ്പിക്കത്തക്ക [illegible]തിലുള്ളൂ.

ഖജുരാവോയിലെയും ഗുരുവായൂർ ക്ഷേത്രത്തിലെയും ചുമർചിത്രങ്ങളും ശില്പങ്ങളും അശ്ലീലമല്ലേ? കാണുന്നവരുടെ കണ്ണിലാണ് അശ്ലീലം. ഈ നോവൽ ഇതിനുമുമ്പു വാരികയിൽ അച്ചടിച്ചു വന്നതാണ്. അന്നൊന്നും ആരും അശ്ലീലമെന്നു പറഞ്ഞു ബഹളം വച്ചിട്ടില്ല.

ഇപ്പോൾ ഇതു പാഠപുസ്തകമാക്കിയപ്പോഴാണ് പ്രശ്നം ഉയർന്നത്. എനിക്കു തോന്നുന്നത് പുസ്തകത്തിനുവേണ്ടി തയ്യാറാക്കിയ ടിപ്പണിയാണ് കുഴപ്പമായത് എന്നാണ്. വാസ്തവത്തിൽ ഇതിനു ടിപ്പണിയേ ആവശ്യമില്ല.

ഒരു ചരിത്രസംഭവത്തെ ആസ്പദമാക്കി നോവൽ രചിച്ചാൽ അത് ഇന്നയാളുടെ ചരിത്രമാണ് എന്നു വായനക്കാർക്കു മനസ്സിലാവും. ടിപ്പണി എഴുതേണ്ട കാര്യമില്ല. മഹാത്മാഗാന്ധിജിയുടെ ചിത്രം വരച്ച് അതിനു ചുവട്ടിൽ മഹാത്മാഗാന്ധി എന്ന് എഴുതിയാലേ ആളെ മനസ്സിലാവൂ എന്നു വരുന്നത് ചിത്രകാരന്റെ കഴിവില്ലായ്മയാണ്. 'അധികാരം' എന്താണെന്നു ടിപ്പണികൂടാതെതന്നെ വായനക്കാർക്കു മനസ്സിലാവും.

രാഷ്ട്രീയത്തിന്റെ പേരിലോ, അശ്ലീലത്തിന്റെ പേരിലോ നോവൽ പിൻവലിക്കണമെന്ന് എനിക്ക് അഭിപ്രായമില്ല. പണ്ട് എഴുത്തച്ഛൻസാർ ക്രിസ്ത്യൻ കോളേജിൽ അദ്ധ്യാപകനായിരിക്കെ, ശാകുന്തളം പഠിപ്പിക്കുമ്പോൾ 'എന്നാലിവൾ തൻ അധരം പേയം' എന്ന് ശകുന്തളയെക്കുറിച്ച് ഒരു വിരുതൻ പറഞ്ഞു. 'എന്നാലിവൾ തൻ മൂത്രം പേയം' എന്നായിരുന്നു മറ്റൊരു വിദ്യാർത്ഥിയുടെ കമന്റ്. ക്ളാസ്സിനെ സരസമാക്കുന്ന ഇത്തരം കമന്റുകൾ വരുന്നതു പാഠം സജീവമാവുമ്പോഴാണ്.

യാഥാസ്ഥിതിക മനഃസ്ഥിതിയാണ് ഇതിനൊക്കെ കാരണം. അല്ലാതെ വേറൊന്നുമല്ല. അശ്ലീലത്തിന്റെ പേരിൽ അധികാരത്തിനെതിരേ ഒച്ചപ്പാടുണ്ടാക്കേണ്ട യാതൊരു കാര്യവുമില്ല. അദ്ദേഹം പറയുന്നു.

## നോവൽ പാഠ്യപദ്ധതിയിൽ തുടരും

**മ**ലയാളം അണ്ടർ ഗ്രാജ്വേറ്റ് പഠന ബോർഡിലെ അംഗമായ ഡോ. എം.എൻ. കാരശ്ശേരിക്കു വ്യക്തമായ നിലപാടുണ്ട്. അദ്ദേഹംകൂടി ഉൾപ്പെട്ട പഠന ബോർഡ് കഴിഞ്ഞയാഴ്ച യോഗം ചേർന്ന് നോവൽ നിലനിർത്താനും പഠനക്കുറിപ്പു പിൻവലിക്കാനും തീരുമാനിച്ചിരുന്നു.

ഡോ. എം.എൻ. കാരശ്ശേരി പറയുന്നു: വി.കെ.എന്നിന്റെ 'അധികാരം' ഒരു ആക്ഷേപഹാസ്യ നോവലാണ്. അതിൽ രാഷ്ട്രീയ കക്ഷികളെയും മന്ത്രിസഭകളെയും പൊതുവേ ഭരണസംവിധാനത്തെയും പരിഹസിക്കുകയും വിമർശിക്കുകയും ചെയ്യുന്നുണ്ട്. ആ നോവൽ ഏതെങ്കിലും ഒരു പ്രത്യേക പാർട്ടിയെയോ, നേതാവിനെയോ, മന്ത്രിസഭയെയോ മാത്രം അധിക്ഷേപിക്കുന്നതാണ് എന്നു ഞാൻ കരുതുന്നില്ല.

അതിലെ വിമർശനവും പരിഹാസവും ഏതുകാലത്തും ഏതു ദേശത്തുമുള്ള അധികാരഘടനകളെ വിശകലനം ചെയ്യുന്നതാണ്. അതുകൊണ്ട് കഴിഞ്ഞ അണ്ടർ ഗ്രാജ്വേറ്റ് ബോർഡ് ഒരു പ്രത്യേക പാർട്ടിയെ അധിക്ഷേപിക്കാൻവേണ്ടിയാണ് ആ പുസ്തകം പാഠപുസ്തകമാക്കിയത് എന്ന നിലപാടിനോട് എനിക്കു യോജിപ്പില്ല.

'അധികാരം' എന്ന നോവൽ ഒരു പ്രത്യേക പാർട്ടിയുടെ നേതാക്കളെ വിമർശിക്കുവാൻവേണ്ടി എഴുതപ്പെട്ടതാണ് എന്ന രാഷ്ട്രീയ വിമർശനം തരപ്പെടുത്താൻ ഇടയാക്കിയത് ആ പുസ്തകത്തിൽ ചേർത്ത പഠനക്കുറിപ്പുകളാണ്. ആ പഠനക്കുറിപ്പിൽ അത് ഒരു പ്രത്യേക പാർട്ടിയുടെയും അതിന്റെ നേതാക്കളുടെയും ജീർണ്ണതകളെ മാത്രം പരിഹസിക്കുന്നവയാണ് എന്ന് എടുത്തു പറയുന്നുണ്ട്. അതു സാഹിത്യവിമർശനം എന്ന നിലയിൽ വളരെ ഭാഗികമാണ്.

പല മാനങ്ങളിലേക്കു വളരാനും പല രീതിയിൽ പാരായണം ചെയ്യപ്പെടാനുമുള്ള നോവലിന്റെ സാദ്ധ്യതകളെ അതു ചുരുക്കിക്കാട്ടുന്നു. അതുകൊണ്ട് ആ പഠനക്കുറിപ്പുകൾ വ്യക്തിപരമായി ഞാൻ അംഗീകരിക്കുന്നില്ല.

നോവലിനെപ്പറ്റി വന്ന മറ്റൊരു വിമർശനം, അതിൽ അശ്ലീലമുണ്ട് എന്നതാണ്. അശ്ലീലം, പരക്കെ അറിയാവുന്നപോലെ ആപേക്ഷികമാണ്. വ്യക്തികൾക്കനുസരിച്ചും സാഹചര്യങ്ങൾക്കനുസരിച്ചും അതിന്റെ നിർവചനങ്ങളും വ്യാഖ്യാനങ്ങളും മാറിമറയാം.

തീർച്ചയായും ആ നോവലിൽ സാധാരണനിലയ്ക്ക് ഒരാൾക്ക് അശ്ലീലമെന്നു പറയാൻ ഇടനല്കുന്ന ചില ഭാഗങ്ങളുണ്ട്. അതു ക്ളാസ്സിൽ പഠിപ്പിക്കുന്നത് അദ്ധ്യാപകർക്കും പ്രയാസമുണ്ടാക്കുന്നു എന്നും വിമർശനമുണ്ട്. ആ പുസ്തകം ഉപപാഠപുസ്തകമാണ്. നോൺ-ഡീറ്റെയിൽഡ് ടെക്സ്റ്റ്. അതിനർത്ഥം ക്ളാസ്സിൽ വിശദീകരിച്ചു പഠിപ്പിക്കേണ്ടതില്ല എന്നാണ്. വിസ്തൃതപഠനം അണ്ടർ ഗ്രാജ്വേറ്റ് പഠന ബോർഡ് ഉദ്ദേശിച്ചിട്ടില്ല.

പാഠപുസ്തകത്തിലുള്ള അശ്ലീലം എന്നത് പഠിപ്പിക്കുന്ന അദ്ധ്യാപകന്റെ ഔചിത്യബോധത്തിന്റെയും കലാബോധത്തിന്റെയും സാമർത്ഥ്യത്തിന്റെയും പ്രശ്നമാണ്. പച്ചയായ അശ്ലീലമുണ്ട് എന്നു പറയുന്ന ചന്ദ്രോത്സവം, ഉണ്ണുനീലിസന്ദേശം എന്നിവ ക്ളാസ്സുകളിൽ പഠിപ്പിക്കുന്നുണ്ട്. സാമർത്ഥ്യമുള്ള അദ്ധ്യാപകന് ഇതൊക്കെ നന്നായി പഠിപ്പിക്കാൻ കഴിയുമെന്നു ഞാൻ വിചാരിക്കുന്നു.

കേരളപാണിനീയം എന്ന വ്യാകരണകൃതി പഠിപ്പിക്കുമ്പോൾ അതിലെ ഉദാഹരണങ്ങൾക്ക് അശ്ലീലശ്ലോകങ്ങൾ ഉദ്ധരിച്ച് ക്ളാസ്സെടുത്ത മലയാളം അദ്ധ്യാപകൻ എനിക്കുണ്ടായിരുന്നു. ചിലർക്കെങ്കിലും ആ ക്ളാസ്സുകളെപ്പറ്റി പരാതിയും ഉണ്ടായിരുന്നു. പക്ഷേ, ഏറ്റവും മികച്ച വ്യാകരണ ക്ളാസ്സുകളിലൊന്നായാണ് എനിക്ക് അത് അനുഭവപ്പെട്ടത്. കാരശ്ശേരി പറയുന്നു.

## ആവിഷ്കാര സ്വാതന്ത്ര്യത്തിന്റെ പ്രശ്നമില്ല

'**അ**ധികാരം' പിൻവലിക്കണമെന്നു ശക്തിയായ അഭിപ്രായമുള്ള ആളാണ് സിൻഡിക്കേറ്റ് മെംബർകൂടിയായ കോഴിക്കോട് സർവ്വകലാശാലാ സൈക്കോളജി വിഭാഗം മേധാവി ഡോ. കെ. കുഞ്ഞുകൃഷ്ണൻ.

ഡോ. കുഞ്ഞുകൃഷ്ണൻ ഇങ്ങനെ പറയുന്നു: വി.കെ.എന്നിന്റെ പൊളിറ്റിക്കൽ സറ്റയറിലും സർക്കാസത്തിലുമൊക്കെ താത്പര്യമുള്ളയാളാണ് ഞാൻ. അദ്ദേഹത്തോട് ആരാധനയുള്ള മനുഷ്യനാണ് ഞാൻ. എന്നാൽ 'അധികാരം' പൊളിറ്റിക്കലായി ഓവർ ലോഡഡാണ്. സറ്റയർ എന്ന നിലയിൽ അതിനെ വിലയിരുത്തിയാൽ പ്രശ്നമൊന്നുമില്ല.

എന്നാൽ പാഠപുസ്തകം എന്ന നിലയിലാണ് 'അധികാര'ത്തെ ഇപ്പോൾ കാണുന്നത്. ഒ.വി. വിജയന്റെ 'ധർമ്മപുരാണം' ഒരു നല്ല നോവലാണ്. എന്നാൽ അതു ബി.എയ്ക്കു പാഠപുസ്തമാക്കിയാലോ?

'അധികാരം' എന്ന നോവൽ പഠിപ്പിക്കുന്നത് 17-18 വയസ്സുള്ള കുട്ടികളെയാണ്. അവരുടെ ആസ്വാദന നിലവാരം നാം കണക്കിലെടുക്കണം. അവരുടെ ശാരീരികാവസ്ഥയും കണക്കിലെടുക്കണം.

ഈ വിവാദത്തിൽ വി.കെ.എന്നിനെയോ, എഴുത്തുകാരന്റെ ആവിഷ്കാരസ്വാതന്ത്ര്യത്തെയോ, അധികാരം എന്ന നോവലിനെയോ വലിച്ചിഴയ്ക്കേണ്ടതില്ല. വിഷയം അതല്ല. പാഠപുസ്തകക്കമ്മിറ്റിയാണ് തെറ്റു ചെയ്തത്. 'അധികാരം' എന്ന നോവൽ 18 വയസ്സുള്ള കുട്ടികൾ ഉൾക്കൊള്ളുന്ന ക്ലാസ്സിൽ പഠിപ്പിക്കാൻ പറ്റിയതാണോ എന്നതു മാത്രമാണ് തർക്കവിഷയം.

വി.കെ.എന്നിന്റെതന്നെ 'ചാത്തൻസ്', 'സിൻഡിക്കേറ്റ്', 'ആരോഹണം' തുടങ്ങിയ പൊളിറ്റിക്കൽ സറ്റയറുകൾ തിരഞ്ഞെടുക്കാമായിരുന്നു. അദ്ദേഹത്തിന്റെ അത്തരം കൃതികളൊന്നും തിരഞ്ഞെടുക്കാതെ 'അധികാരം' പാഠപുസ്തകമാക്കിയത് യാദൃച്ഛികമാവാം. പുസ്തകം വായിക്കാതെയാണ് ഇങ്ങനെ ചെയ്തതെന്നു ചില കമ്മിറ്റിയംഗങ്ങൾ പറഞ്ഞിട്ടുള്ളതുമാണ്. കുനിന്മേൽ കുരു എന്നപോലെ പാഠക്കുറിപ്പും വന്നു. അതാണ് ഏറെ പ്രശ്നമായത്. ഏതായാലും പാഠക്കുറിപ്പെങ്കിലും പിൻവലിക്കാൻ തീരുമാനിച്ചതു നന്നായി. അദ്ദേഹം പറയുന്നു.

സിൻഡിക്കേറ്റ് മെംബറായ നിലമ്പൂരിലെ ടി.കെ. അബ്ദുള്ളക്കുട്ടി മറ്റൊന്നുകൂടി പറഞ്ഞു. ഇതിലും വലിയ അശ്ലീലം ടി.വിയിൽ വരുന്നില്ലേ എന്ന വാദത്തിന്റെ മുനയൊടിക്കാൻ അബ്ദുള്ളക്കുട്ടി ഇങ്ങനെ പറയുന്നു:

'നോവൽ' എന്ന നിലയ്ക്കല്ല ആളുകൾ ഇതിനെ എതിർക്കുന്നത്. പാഠപുസ്തകം എന്ന നിലയ്ക്കാണ്. വെറുമൊരു നോവലെങ്കിൽ വായിക്കാതെ ഒഴിവാക്കാം. പാഠപുസ്തകമാവുമ്പോൾ പഠിതാക്കൾ അതു വായിക്കുകതന്നെ വേണം.

ബ്ലൂ ഫിലിം, അശ്ലീല പുസ്തകങ്ങൾ എന്നിവ നാട്ടിലില്ലേ എന്നു ചോദിക്കുന്നവരുണ്ട്. അതു കാണണമെന്നും വായിക്കണമെന്നും ആരും കുട്ടികളെ നിർബന്ധിക്കുന്നില്ല. ഇത് അതുപോലല്ല. കുട്ടികൾക്കു വേറെ ഓപ്ഷൻ ഇല്ല. അദ്ദേഹം പറയുന്നു.

## പഠിപ്പിക്കുന്നതിൽ കുഴപ്പമില്ല

**കോ**ഴിക്കോട് സർവ്വകലാശാലയിലെ മലയാളം പാഠപുസ്തകങ്ങൾക്കുവേണ്ടി പാഠക്കുറിപ്പു തയ്യാറാക്കിയിട്ടുള്ള ഗുരുവായൂരപ്പൻ കോളേജിലെ മലയാളം അദ്ധ്യാപകൻ പ്രൊഫ. എം.കെ. വത്സൻ വാദമുഖങ്ങളുടെ ഇരുപക്ഷത്തുമില്ല. എങ്കിലും അദ്ദേഹത്തിനു വ്യക്തമായ കാഴ്ചപ്പാടുണ്ട്. അടിവേരുകൾ എന്ന പാഠപുസ്തകത്തിനു പാഠക്കുറിപ്പു തയ്യാറാക്കിയത് ഇദ്ദേഹമാണ്.

'അധികാരം' പഠിപ്പിക്കുന്നതിൽ കുഴപ്പമില്ല. കുട്ടികൾ പഠിക്കേണ്ടതുതന്നെയാണിത്. രാഷ്ട്രീയരംഗത്തു സാർവ്വത്രികമായി അപചയം നേരിട്ട ഇക്കാലത്ത് അധികാരംപോലുള്ള പുസ്തകങ്ങൾ പഠിപ്പിക്കുകതന്നെ വേണം. എന്നാൽ അദ്ധ്യാപകർ ഇതു സൂക്ഷിച്ചു കൈകാര്യം ചെയ്യണം. ഇല്ലെങ്കിൽ തെറ്റായ വ്യാഖ്യാനങ്ങളിലേക്കു വഴുതിവീഴും.

'എ' സമം 'ബി' എന്ന തരത്തിൽ വ്യാഖ്യാനങ്ങൾക്കു മുതിരരുത്. 'അധികാര'ത്തിന്റെ പാഠക്കുറിപ്പാണ് അപകടമായത്. ഇപ്പോൾ പാഠക്കുറിപ്പു മാത്രം പിൻവലിക്കാൻ തീരുമാനിച്ചതായി അറിഞ്ഞു. പുസ്തകത്തോടൊപ്പം അച്ചടിച്ച പാഠക്കുറിപ്പ് പുസ്തകത്തിൽനിന്ന് എങ്ങനെയാണ് വേർപെടുത്തുക? കുട്ടികൾ അതും വായിക്കുമെന്നു തീർച്ച.



പുസ്തകം പിൻവലിക്കുക എന്നതു ചീത്ത കീഴ്വഴക്കം സൃഷ്ടിക്കും. ആർക്കെങ്കിലും എതിർപ്പുണ്ടെങ്കിൽ പാഠപുസ്തകം പിൻവലിക്കുക എന്നതു ശരിയായ പ്രവണതയാവില്ല. പുസ്തകം പിൻവലിക്കാതിരുന്ന തീരുമാനം ഏതായാലും നന്നായി. വി.കെ.എന്നിനെപ്പോലെ വലിയ ഒരു എഴുത്തുകാരനെ നമുക്കു മനസ്സിലാക്കാൻ പറ്റില്ല എന്നു വരുന്നതു ശരിയല്ല.

മാത്രമല്ല, പുസ്തകത്തിലെ അശ്ലീലം അത്ര വിവൃതമല്ല. ഗ്രാമ്യമായ പ്രാചീനകൃതികൾ എത്രയോ പഠിപ്പിക്കുന്നുണ്ട്. ലീലാതിലകംപോലുള്ളവ. വെൺമണിസാഹിത്യംപോലുള്ളവ. ഇതൊന്നും പെൺകുട്ടികളുള്ള ക്ലാസ്സിൽ പഠിപ്പിക്കാൻ പ്രയാസമെന്നു പറഞ്ഞ് ആരും പിൻവലിച്ചിട്ടില്ല. ലൈംഗിക വിദ്യാഭ്യാസം പാഠ്യപദ്ധതിയിൽ ഉൾപ്പെടുത്തണം എന്നു വാദിച്ചുവരുന്ന ഇക്കാലത്ത് അശ്ലീലത്തിന്റെ പേരിൽ ഏതായാലും 'അധികാരം' പിൻവലിക്കേണ്ടതില്ല.

പൊളിറ്റിക്കൽ സറ്റയർ എന്ന നിലയ്ക്കു വി.കെ.എന്നിന്റെതന്നെ വേറെ ചില കൃതികളുണ്ട്. 'മഞ്ചൽ'പോലുള്ള കൃതികളാണെങ്കിൽ വി.കെ.എൻ ശൈലിക്കും മികച്ച ദൃഷ്ടാന്തമാണ്. പാഠപുസ്തകക്കമ്മിറ്റിക്കാർ മറ്റു വി.കെ.എൻ കൃതികളും പരിഗണിക്കണമായിരുന്നു. പാഠപുസ്തകമായി ഉൾപ്പെടുത്തിയശേഷം പിൻവലിക്കുന്നതിനെക്കാൾ നല്ലത് ഉൾപ്പെടുത്തുംമുമ്പു കുറേക്കൂടി സൂക്ഷ്മത പുലർത്തുന്നതാണ്. അദ്ദേഹം പറഞ്ഞു.

## അശ്ലീലമൊന്നുമില്ല

**കോ**ഴിക്കോട് യൂണിവേഴ്സിറ്റിയിലെ ഗണിതശാസ്ത്ര വിഭാഗം റീഡറായ ഡോ. പി.ടി. രാമചന്ദ്രൻ പുസ്തകം പിൻവലിക്കാൻ പാടില്ലെന്ന പക്ഷക്കാരനാണ്.

'കലാകൗമുദി'യിൽ അച്ചടിച്ചുവന്ന സമയത്തുതന്നെ ഞാൻ 'അധികാരം' വായിച്ചിട്ടുണ്ട്. അത് അശ്ലീലമാണെന്ന് എനിക്കു തോന്നിയിട്ടില്ല. പൊളിറ്റിക്കൽ സറ്റയറാണ്. വി.കെ.എന്നിന്റെ നോവലുകൾക്കു നോട്ട്സ് (പാഠക്കുറിപ്പ്) വേണമെന്ന് എനിക്കു തോന്നിയിട്ടില്ല.

പാഠക്കുറിപ്പാണ് അബദ്ധമായത്. ചെക്കൻ എന്നത് ആരുമാവാം. അധികാരസ്ഥാനത്തിരിക്കുന്ന ആളുടെ മകൻ ഒരു പ്രത്യേക വ്യക്തിതന്നെ ആവണമെന്നില്ല. ഇതിലെ കാര്യങ്ങൾ ഏതു കാലത്തും, ഏതു ദേശത്തും നടക്കുന്നതാണ്. സാർവലൗകികവും സാർവകാലികവുമാണ്. ഇതു വായിക്കുന്ന ചിലർക്ക് ഇപ്പറയുന്നത് എന്നെപ്പറ്റിയാണോ എന്നു തോന്നുകയാണ്. ഇതാണ് അബദ്ധം. വി.കെ.എൻ കമ്മ്യൂണിസ്റ്റുകാരെ കളിയാക്കിക്കൊണ്ടും എഴുതിയിട്ടില്ലേ? അദ്ദേഹം ചോദിക്കുന്നു.

'അധികാര' വിവാദത്തിന്റെ കാതൽ അധികാരത്തിന്റെയും വിവേചനത്തിന്റെയും പ്രശ്നങ്ങളാണ്. 'അധികാര'ത്തെ രക്ഷിക്കാനും ശിക്ഷിക്കാനുമുള്ള അധികാരം ആർക്കാണ്? അധികാരംപോലെ 'അശ്ലീല'മുള്ള പുസ്തകം പാഠപുസ്തകമാക്കുന്നതു കുറേക്കൂടി വിവേചനത്തോടെ വേണ്ടതല്ലേ? ഇതാണു വാദങ്ങൾ.

കോഴിക്കോട് യൂണിവേഴ്സിറ്റിയിലെ പാഠപുസ്തകം സംബന്ധിച്ച അധികാരഘടന ഇപ്രകാരമാണ്. ഡിഗ്രി ക്ലാസ്സിലേക്കുള്ള മലയാളം ഉപപാഠപുസ്തകമാണിത്. അണ്ടർ ഗ്രാജ്വേറ്റ് പാഠബോർഡാണ് പുസ്തകം ശുപാർശ ചെയ്തത്. അന്നു ബോർഡിന്റെ ചെയർമാൻ ഡോ. എം.എം. ബഷീറായിരുന്നു.

ബോർഡിന്റെ ശുപാർശ ഫാക്കൽറ്റി ഓഫ് ലാംഗ്വേജസ് പരിഗണിക്കുന്നു. ഫാക്കൽറ്റി ഇക്കാര്യം അക്കാദമിക് കൗൺസിലിനു വിടുന്നു. അക്കാദമിക് കൗൺസിലാണ് അന്തിമമായി പുസ്തകം തിരഞ്ഞെടുക്കുന്നത്.

ഫാക്കൽറ്റിക്കും മുകളിലാണ് സിൻഡിക്കേറ്റ്. സിൻഡിക്കേറ്റിനു പുറത്തു സംസ്ഥാന ഗവൺമെന്റുണ്ട്. പിന്നെ, ചാൻസലർകൂടിയായ ഗവർണ്ണറുണ്ട്. പാഠപുസ്തകത്തിന്റെ കാര്യത്തിൽ പാഠബോർഡിന്റെ അഭിപ്രായം സ്വീകരിക്കുകയാണു കീഴ്വഴക്കം. അതുകൊണ്ടുതന്നെ ഇത്രയൊക്കെ വിവാദമുണ്ടായിട്ടും പാഠപുസ്തകം പിൻവലിച്ചിട്ടില്ല.

'അശ്ലീല'വും 'രാഷ്ട്രീയ'വും പഠിപ്പിക്കാൻ ബോർഡിനു വിവേചനാധികാരം നല്കിയത് ആരാണ്? സിൻഡിക്കേറ്റുതന്നെ. സിൻഡിക്കേറ്റാണ് പാഠബോർഡുകൾ രൂപീകരിക്കുന്നത്. ബോർഡ് രൂപീകരിച്ചുകഴിഞ്ഞാൽപ്പിന്നെ അവർ എടുക്കുന്ന തീരുമാനങ്ങളിൽ സിൻഡിക്കേറ്റ് കൈകടത്തുന്നതു ശരിയായ പ്രവണതയല്ല.

'അധികാര വിവാദ'ത്തിന്റെ തുടക്കം ഇങ്ങനെയാണ്: നോവലിൽ രാജീവ്ഗാന്ധിയെയും കോൺഗ്രസ്സിന്റെ ഇതര നേതാക്കളെയും ആക്ഷേപിക്കുന്നുവെന്നു കാണിച്ച് കെ.എസ്.യു സംസ്ഥാന കമ്മിറ്റി ആക്ടിംഗ് വൈസ് ചാൻസലർ ജി.കെ. ശശിധരനു പരാതി നല്കി.

ഇതേത്തുടർന്ന് സംസ്ഥാനമൊട്ടുക്ക് അനുകൂല-പ്രതികൂലവാദങ്ങളായി. വിവാദം മൂർച്ഛിച്ചപ്പോൾ വൈസ് ചാൻസലർ മലയാളം ഡീൻ എം.എ. പുരുഷോത്തമൻനായരോട് ആവശ്യപ്പെട്ടതു പ്രകാരം പാഠ ബോർഡ് അടിയന്തര യോഗം ചേർന്നു. നോവൽ നിലനിർത്തുന്നതായും പാഠക്കുറി





ടി.എൻ. ജയചന്ദ്രൻ

# അധികാരത്തിലെ രാഷ്ട്രീയവും അശ്ലീലവും



ഒരു (ഉപ) പാഠപുസ്തകം വിവാദവിഷയമായിരിക്കുന്നു. പ്രശസ്ത ഹാസസാഹിത്യകാരനായ സാക്ഷാൽ വി.കെ.എൻതന്നെയാണ് ഇത്തവണ കഥാപുരുഷൻ. അദ്ദേഹത്തിന്റെ ദേശീയ രാഷ്ട്രീയസംബന്ധിയായ മൂന്ന് ആക്ഷേപഹാസ്യ നോവലുകളിൽ 1996-'97-ൽ രണ്ടാംവർഷ ബി.എ/ബി.എസ്സി വിദ്യാർത്ഥികൾക്കുള്ള ഉപഭാഷാ പാഠപുസ്തകമായി കാലിക്കറ്റ് സർവ്വകലാശാല തിരഞ്ഞെടുത്തത് 'അധികാര'മാണ് ('ആരോഹണം', 'സിൻഡിക്കേറ്റ്' എന്നിവയാണ് വി.കെ.എന്നിന്റെ മറ്റു രണ്ടു സമാന കൃതികൾ.) പതിവുപോലെ അതിശക്തമായ ആക്ഷേപഹാസ്യത്തിലൂടെ സമകാലിക രാഷ്ട്രീയ-സാമൂഹിക വിമർശനം നടത്തുന്നതാണ് ഈ കൃതിയും. തന്റെ തനതു ശൈലിയിൽ രാഷ്ട്രീയവും 'ലൈംഗിക'വും ഈ കൃതിയിലും വി.കെ.എൻ ധീരമായി കൈകാര്യം ചെയ്യുന്നു.

തലശ്ശേരി ഗവൺമെന്റ് ബ്രണ്ണൻ കോളേജിലെ മലയാളം അദ്ധ്യാപകനായ ശ്രീ. എ.ടി. മോഹൻരാജ് തയ്യാറാക്കിയ ഇരുപതു പേജ് വരുന്ന 'പാഠക്കുറിപ്പു'കളോടെയാണ് കാലിക്കറ്റ് സർവ്വകലാശാല 'അധികാരം' പുറത്തിറക്കിയിട്ടുള്ളത്. 'വി.കെ.എൻ', 'വി.കെ.എന്നും മലയാള സാഹിത്യവും', 'വി.കെ.എന്നിന്റെ നോവലുകൾ', 'വി.കെ.എന്നിന്റെ രാഷ്ട്രീയ നോവലുകൾ', 'അധികാരത്തിന്റെ രാഷ്ട്രീയ പശ്ചാത്തലം', 'അധികാരം', 'സൂചനകൾ' 'കഥാപാത്രങ്ങളും ആഖ്യാനവും', 'ആധുനികോത്തര സൗന്ദര്യശാസ്ത്രത്തിലേക്ക്', 'മാതൃകാചോദ്യങ്ങൾ' എന്നീ വിഭാഗങ്ങളിലായി സാഹിത്യവുമായി പറയത്തക്ക ബന്ധമില്ലാത്തവർക്കുപോലും 'പഠിക്കാൻ' പറ്റിയ പാകത്തിലാണ് മോഹൻരാജ് 'പാഠക്കുറിപ്പുകൾ' തയ്യാറാക്കിയിട്ടുള്ളത്.

അതുകൊണ്ടുതന്നെയാണ് 'അപകടം' പിണഞ്ഞതും. 'അധികാരം' മുൻ പ്രധാനമന്ത്രി രാജീവ്ഗാന്ധിയെ ആക്ഷേപിക്കുന്നതാണെന്നും അശ്ലീലസമൃദ്ധമാണെന്നും ആക്ഷേപിച്ചുകൊണ്ട് കോൺഗ്രസ്സ് വിദ്യാർത്ഥി സംഘടനയായ കെ.എസ്.യു (ഐ) സമരരംഗത്തെത്തി. നോവൽ രാജീവ്ഗാന്ധിയെ ആക്ഷേപിക്കുന്നതാണെന്ന് ആരോപിക്കാൻ കെ.എസ്.യുവിനു തെളിവന്വേഷിച്ചു പോകേണ്ടിവന്നില്ല. (നോവൽ വായിക്കാതെപോലും തെളിവു കണ്ടെത്താമെന്നർത്ഥം.) കാരണം 'പാഠക്കുറിപ്പു'കളിൽ 'അധികാരത്തിന്റെ രാഷ്ട്രീയ പശ്ചാത്തലം' എന്ന വിഭാഗം ആരംഭിക്കുന്നതുതന്നെ ഇങ്ങനെയാണ്: "1984 ഒക്ടോബർ 31-ന് ഇന്ത്യയുടെ പ്രധാനമന്ത്രി ഇന്ദിരാഗാന്ധി കൊല്ലപ്പെട്ടു. അന്നുതന്നെ രാജീവ്ഗാന്ധി ഇന്ത്യയുടെ പ്രധാനമന്ത്രിയായി സത്യപ്രതിജ്ഞ ചെയ്തു...."

കെ.എസ്.യുവിന്റെ ആക്ഷേപം നിയമസഭാവേദിയിലും പ്രതിഫലിക്കപ്പെട്ടു. ചില പരാമർശങ്ങൾ 'കുറേ കടന്നുപോയി' എന്നു ബഹുമാനപ്പെട്ട സ്പീക്കർതന്നെ അഭിപ്രായപ്പെട്ടു. വിദ്യാഭ്യാസമന്ത്രിയുടെ നിർദ്ദേശമനുസരിച്ച് സർവകലാശാല 'അധികാരം' പുനഃപരിശോധനയ്ക്കു വിധേയമാക്കി. പുസ്തകം നിർദ്ദേശിച്ച മലയാളം ബോർഡ് ഓഫ് സ്റ്റഡീസിന്റെ ചെയർമാൻ പ്രശസ്ത നിരൂപകനായ എം.എം. ബഷീറായിരുന്നു. ആ ബോർഡല്ല ഇപ്പോൾ നിലവിലുള്ളത്. പുതിയ ബോർഡ് പുസ്തകം പരിശോധിച്ചതിനുശേഷം എത്തിയ നിഗമനം, പുസ്തകത്തിൽ ഏതെങ്കിലും പ്രത്യേക രാഷ്ട്രീയകക്ഷിയെ ആക്ഷേപിക്കുന്നതായി തോന്നുന്നില്ലെന്നും അതിൽ അശ്ലീലമില്ലെന്നുമാണ്. (ഇതാണു പത്രത്തിൽ കണ്ടത്.) രാഷ്ട്രീയ കക്ഷിയെപ്പറ്റിയുള്ള പരാമർശം ഏതു കക്ഷിക്കും ബാധകമാകാമെന്നാണ് ബോർഡിന്റെ സുചിന്തിതമായ (ആകണമല്ലോ!) അഭിപ്രായം. 'പാഠക്കുറിപ്പുകൾ' ഈ നിഗമനത്തെ സാധൂകരിക്കാത്തതുകൊണ്ടാകണം, 'അധികാരം' തുടർന്നും പഠിപ്പിക്കേണ്ടതാണെന്നും, എന്നാൽ 'പാഠക്കുറിപ്പുകൾ' പിൻവലിക്കണമെന്നും ബോർഡ് ഓഫ് സ്റ്റഡീസ് നിർദ്ദേശിച്ചത്. ആയിരക്കണക്കിനു കോപ്പികൾ അച്ചടിച്ച്, വിവാദത്തോടെ വിറ്റുതീർന്നിരിക്കാവുന്ന, വിദ്യാർത്ഥികൾ മാത്രമല്ല, അല്ലാത്തവരും വായിച്ചുകഴിഞ്ഞിരിക്കാവുന്ന, ഈ പുസ്തകത്തിന്റെ 'പാഠക്കുറിപ്പുകൾ' പിൻവലിച്ചതുകൊണ്ട് എന്തു കാര്യം?

പാഠപുസ്തകങ്ങൾ നിശ്ചയിക്കുന്നതിനുള്ള അധികാരം സർവകലാശാലാ സമിതികൾക്കുതന്നെയാണ്; ആകണം. ബോർഡ് ഓഫ് സ്റ്റഡീസ് നിർദ്ദേശിച്ച് 'ഫാക്കൽറ്റി'യുടെ അംഗീകാരവും കഴിഞ്ഞ് അക്കാദമിക് കൗൺസിലാണ് അവസാനമായി പാഠപുസ്തകങ്ങൾ നിശ്ചയിക്കുക; നിശ്ചയിക്കേണ്ടതും. സാധാരണഗതിയിൽ പുസ്തകം നിർദ്ദേശിക്കുന്ന ബോർഡ് ഓഫ് സ്റ്റഡീസിന്റെ തീരുമാനം അംഗീകരിക്കുകയാണു പതിവ്. നേരത്തേ ബോർഡ് എടുത്ത തീരുമാനം പുനഃപരിശോധിച്ച ബോർഡ് അതു സ്ഥിരീകരിക്കുകയാണുണ്ടായത്. നല്ലത്.

എന്നാൽ തീരുമാനം നന്നായോ? ശരിയായോ? അതാണല്ലോ ഇപ്പോഴത്തെ വിവാദവും. 'അധികാരം' മലയാളത്തിലെ പ്രശസ്ത ഹാസസാഹിത്യകാരനായ വി.കെ.എന്നിന്റേതാണ്. വി.കെ.എന്നിന്റെ ശൈലിയിൽ പ്രത്യക്ഷവും പരോക്ഷവുമായ ലൈംഗിക പരാമർശങ്ങൾ കടന്നുകൂടാറുണ്ട്. വിഷയാസക്തമായ നമ്പൂതിരിഫലിതം തികഞ്ഞ വൈദഗ്ദ്ധ്യത്തോടെ, കലാപരമായ കരവിരുതോടെ അദ്ദേഹം പ്രയോഗിക്കുന്നു. ബി.എ/ബി.എസ്സി രണ്ടാംവർഷ വിദ്യാർത്ഥി(നി)കൾ പതിനെട്ടു കഴിഞ്ഞവരായിരിക്കണം. ഈ നിലയ്ക്കു 'പ്രായപൂർത്തിയായവർക്കു മാത്രം' വായിക്കാൻ കൊള്ളാവുന്ന ഒരു നോവൽ പാഠപുസ്തകമാക്കിയതിൽ തെറ്റില്ലെന്നു വാദിക്കാം.

പക്ഷേ 'അധികാരം' സ്വകാര്യവായനയ്ക്കുള്ളതല്ല. പരസ്യമായി പഠിപ്പിക്കാനും പരസ്യമായിക്കൂടി പഠിക്കാനുമുള്ളതാണ് (ഉപ) പാഠപുസ്തകം. അദ്ധ്യാപകർ അതു വായിച്ചു പഠിപ്പിക്കണം. കുറിപ്പുകൾ പറഞ്ഞുകൊടുക്കണം. അതിനു പറ്റിയതാണോ

(ശേഷം 54-ാം പേജിൽ)

പ്പ്. പിൻവലിക്കുന്നതായും പാഠ ബോർഡ് തീരു മാനിക്കുകയും ചെയ്തു. അക്കാദമിക് കൗൺസിൽ നിലവിലില്ലാത്തതിനാൽ പാഠ ബോർഡിന്റെ ശു പാർശയിന്മേൽ ഇനി തീരുമാനമെടുക്കേണ്ടത് വൈസ് ചാൻസലറാണ്.

## ഇ.എം. അഗസ്തി, എം.എൽ.എ

വി.കെ.എൻ എന്ന നോവലിസ്റ്റിന്റെ കഴിവി ലും പ്രാഗല്ഭ്യത്തിലും എനിക്കു സംശയമില്ല. അദ്ദേ ഹത്തിന്റെ 'അധികാരം' നല്ല രീതിയിൽ സറ്റയർ കൈകാര്യം ചെയ്തിട്ടുള്ള നോവലുമാണ്. എന്നാൽ അതൊരു ക്ലാസ്സുമുറിയിൽ പഠിപ്പിക്കുവാൻ പറ്റി യതാണോ എന്ന കാര്യം പുനഃപരിശോധിക്കേണ്ടി യിരിക്കുന്നു. അതിനാലാണ് ഞാനിക്കാര്യം സഭ യിൽ ഉന്നയിച്ചത്. ഒരു കോളേജ് ക്ലാസ്സെന്നു പറ യുമ്പോൾ അവിടെ ആൺകുട്ടികളും പെൺകുട്ടി കളുമെല്ലാമടങ്ങുന്ന ഒരു ഗ്രൂപ്പുണ്ട്. അവിടെ അദ്ധ്യാ പകനു വായിച്ചു പഠിപ്പിക്കുവാൻ പറ്റിയതായിരി ക്കണം തിരഞ്ഞെടുക്കുന്ന പുസ്തകം. പ്രത്യേകി ച്ചു നമ്മുടെ ധാർമ്മികതയ്ക്കും സംസ്കാരത്തിനും ചേർന്നതായിരിക്കണം. എല്ലാ സത്യങ്ങളും പരസ്യ മായി പ്രദർശിപ്പിക്കുവാൻ നമ്മുടെ സദാചാരസ ങ്കല്പം നമ്മെ അനുവദിക്കുന്നുണ്ടോ?

കാലിക്കട്ട് സർവ്വകലാശാലയുടെ പ്രസിദ്ധീക രണവിഭാഗം പുറത്തിറക്കിയ ഈ നോവൽ അശ്ലീ ലവും ദ്വയാർത്ഥപ്രയോഗവും നിറഞ്ഞതാണ്. അതു മാത്രവുമല്ല, നോവലിനോടൊപ്പം ചേർത്തിട്ടുള്ള പ ഠനക്കുറിപ്പ് മുൻ പ്രധാനമന്ത്രി രാജീവ്ഗാന്ധിക്കെ തിരെയുള്ള ഒരു ലഘുലേഖയ്ക്കു തുല്യവുമാണ്. അന്തരിച്ച ഒരു ദേശീയ നേതാവിനെ തേജോവധം ചെയ്യാനുള്ള ബോധപൂർവ്വമായ ശ്രമമാണ് ഇതി ന്റെ പിന്നിൽ. അദ്ദേഹത്തിന്റെ രാഷ്ട്രീയ എതിരാ ളികൾ അദ്ദേഹത്തിനെതിരേ ആരോപണങ്ങൾ ഉ ന്നയിച്ചെന്നിരിക്കാം. അതെല്ലാം ജനങ്ങൾ വിശ്വ സിക്കണമെന്നില്ല. രാഷ്ട്രീയ ദുരുദ്ദേശ്യത്തോടെ രാ ജീവ്ഗാന്ധിക്കെതിരേ അദ്ദേഹം ജീവിച്ചിരുന്ന നാ ളുകളിൽ രാഷ്ട്രീയ എതിരാളികൾ പ്രചരിപ്പിച്ചി രുന്നതും, തെളിയിക്കപ്പെടാത്തതും, തെളിയിക്കപ്പെ ടാൻ കഴിയാത്തതുമായ കാര്യങ്ങൾ സർക്കാരിന്റെ ധനസഹായത്തോടെ പ്രവർത്തിക്കുന്ന സർവ്വകലാ ശാലാ പ്രസിദ്ധീകരണ വിഭാഗംവഴി അച്ചടിച്ചു ക്ലാ സ്സിൽ പഠിപ്പിക്കാൻ ശ്രമിക്കുന്നത് അധാർമ്മികമാ ണ്. അതു സർവ്വകലാശാലയുടെ അധികാര ദുർ വിനിയോഗമാണ്.

ഞാൻ ഇക്കാര്യം നിയമസഭയിൽ ഉന്നയിച്ചതി നുശേഷം വിദ്യാഭ്യാസമന്ത്രിയും, കാലിക്കട്ട് സർവ്വ കലാശാലാ സിൻഡിക്കേറ്റും ഈ പുസ്തകം പിൻ വലിക്കാൻ ബോർഡ് ഓഫ് സ്റ്റഡീസിനോട് ആ വശ്യപ്പെട്ടിരുന്നു. എന്നാൽ ബോർഡ് ഓഫ് സ്റ്റ ഡീസ് യോഗം പുസ്തകം ക്ലാസ്സിൽ വിശദമായി പറഞ്ഞുകൊടുക്കേണ്ടതില്ലെന്നും പാനക്കുറിപ്പ് പ ഠിപ്പിക്കേണ്ടതില്ലെന്നും തീരുമാനിച്ചു. പുസ്തക ത്തിൽ അശ്ലീലം ഏറെയുണ്ടെന്നതിനാലാണ് ക്ലാ സ്സിൽ വിശദമായി പറഞ്ഞുകൊടുക്കേണ്ടായെന്നു നിർദ്ദേശിച്ചിട്ടുള്ളത്. കോൺഗ്രസ്സിനും രാജീവ്ഗാ ന്ധിക്കും എതിരാണെന്ന ധാരണ പരത്തുന്നതി നാലാണ് പഠനക്കുറിപ്പു പഠിപ്പിക്കേണ്ടതില്ലായെ ന്നും നിർദ്ദേശിച്ചിരിക്കുന്നത്. അതായത്, പഠനക്കു റിപ്പു വായിക്കരുത്, മറ്റുള്ള അശ്ലീലം കുട്ടികൾ സ്വയം വായിച്ചു പഠിച്ചുകൊള്ളാൻ! പഠനക്കുറി പ്പു പഠിപ്പിച്ചില്ലെങ്കിലും നോവലിനോടൊപ്പമുള്ള അതും കുട്ടികൾക്കു സ്വയം വായിക്കാവുന്നതല്ലേ യുള്ളൂ? ഈ പുസ്തകത്തിന്റെ ഇതുവരെ പ്രസി ദ്ധപ്പെടുത്തിയ കോപ്പികൾ പഠനക്കുറിപ്പ് ഒഴിവാ ക്കാനായി കുട്ടികളുടെ കൈയിൽനിന്നും തിരികെ വാങ്ങിക്കുവാൻ കഴിയുമോ? അത് അസാദ്ധ്യമായ താണെന്ന് ആർക്കാണറിഞ്ഞുകൂടാത്തത്? പു സ്തകം പഠിപ്പിക്കുവാൻ തിരഞ്ഞെടുത്തതിനെ ക്കാൾ വലിയ വീഴ്ചയാണ്, അതു പിൻവലിക്കാ തെ തുടർന്നും പഠിപ്പിക്കാനുള്ള ബോർഡ് ഓഫ് സ്റ്റഡീസിന്റെ തീരുമാനം. കാരണം പുസ്തകം പ ഠിപ്പിക്കാനായി ആദ്യം തിരഞ്ഞെടുത്ത ബോർഡ് ഓഫ് സ്റ്റഡീസുതന്നെയാണ് അത് അശ്ലീലം നിറ ഞ്ഞതാണെന്നും അതിലെ പഠനക്കുറിപ്പ് കോൺ ഗ്രസ്സിനും രാജീവ്ഗാന്ധിക്കുമെതിരെയുള്ളതാണെ ന്നും സമ്മതിച്ചിരിക്കുന്നത്. പിന്നെന്തിനാണ് ഈ പുസ്തകംതന്നെ നിലനിർത്തണം എന്നു ശഠിക്കു ന്നത്? നമ്മുടെ സദാചാര സങ്കല്പത്തിനിണങ്ങു ന്ന, പഠിപ്പിക്കാൻ യോഗ്യമായ എത്രയോ നോവ ലുകൾ നമ്മുടെ ഭാഷയിൽത്തന്നെയുണ്ട്.

## സാവിത്രി ലക്ഷ്മണൻ

കറന്റ് ബുക്സ് 1987-ൽ പ്രസിദ്ധീകരിച്ചതും, കോഴിക്കോടു സർവ്വകലാശാല പാഠപുസ്തകമാ ക്കി പുനഃപ്രസിദ്ധീകരിച്ചതുമായ 'അധികാരം' വാ യിക്കാൻ കേരള നിയമസഭയിൽ അടുത്ത അവ സരത്തിൽ ശ്രീ. ഇ.എം. അഗസ്തി അവതരിപ്പിച്ച ശ്രദ്ധക്ഷണിക്കൽ പ്രമേയമാണ് പ്രചോദനം തന്ന ത്. കോഴിക്കോട് സർവ്വകലാശാലയുടെ കീഴിലു ള്ള ഇരിങ്ങാലക്കുട സെന്റ് ജോസഫ്സ് കോളേ ജിലെ മലയാളം അദ്ധ്യാപികയാണെന്നുണ്ടെങ്കിലും ദീർഘകാലമായി അവധിയിലായതിനാൽ ഈ മല യാള പാഠപുസ്തകം വായിക്കാൻ എനിക്കു സന്ദർ ഭം ലഭിച്ചിരുന്നില്ല. കേരള നിയമസഭ ഇളകിമറി ഞ്ഞതും പാഠപുസ്തകമാവുമ്പോൾ ശ്രദ്ധിക്കേണ്ട തായിരുന്നു എന്ന് സ്പീക്കർവരെ അഭിപ്രായപ്ര കടനം നടത്തിയതും പുനഃപരിശോധനയ്ക്കു വി ധേയമാക്കാൻ ബന്ധപ്പെട്ടവരോട് ആവശ്യപ്പെടു ന്നുണ്ട് എന്നു വിദ്യാഭ്യാസ വകുപ്പുമന്ത്രി അസന്ദി ഗ്ദ്ധമായി പ്രസ്താവിച്ചതും ഈ പുസ്തകത്തിൽ എന്തൊക്കെയോ അപാകതകളുണ്ടെന്നു പു സ്തകം വായിക്കാത്തവർക്ക് ഊഹിക്കാൻ പാക ത്തിലായിരുന്നു. 'അധികാര'ത്തെപ്പറ്റി 'കലാകൗമു ദി' അഭിപ്രായം ആരാഞ്ഞത് ഈ പുസ്തകം വേഗം വായിച്ചുതീർക്കുന്നതിനു സഹായകമായി.

ഒറ്റവായനയ്ക്കു മനസ്സിലാക്കാൻ ബുദ്ധിമുട്ടുള്ള ഒരു കൃതിയായിരിക്കണം പാഠപുസ്തകമാക്കേണ്ട തെന്ന് ആരെങ്കിലും കരുതുന്നുണ്ടെങ്കിൽ അവരെ സംബന്ധിച്ചിടത്തോളം 'അധികാരം' പാഠപുസ്ത കമാക്കിയതിൽ തൃപ്തിയുണ്ടാവും. കാരണം ഒറ്റ വായനയ്ക്കു ബഹുഭൂരിപക്ഷത്തിനു കാര്യമായി ട്ടൊന്നും മനസ്സിലാവില്ല- 'അധികാര'ത്തിൽനിന്ന്. നോവൽ എന്ന വിഭാഗത്തിലാണല്ലോ 'അധികാ രം', പ്രസാധകർ ഉൾപ്പെടുത്തിയിരിക്കുന്നത്. വലിയ കൊട്ടാരത്തിൽവച്ചു നടത്തുന്ന പുതിയ രാജാവി ന്റെ കിരീടധാരണത്തു തൊട്ട്, ആരംഭിക്കുന്ന കഥ യ്ക്ക് ഒരവസാനവുമുണ്ട്. നോവലിസ്റ്റിന്റെതന്നെ വാക്കുകൾ കടമെടുത്താൽ, "രാജാവിനെ കാണാ നില്ല. പ്രസിഡന്റിനെ ചീത്തവിളിച്ചതുപോലെ ഭൂ തത്താൻ മന്ത്രി തന്നെക്കുറിച്ചും വല്ലതും വെളിപ്പെ ടുത്തിയാലോ എന്നു ഭയന്ന് മറുനാട്ടിലേക്കു പലാ യനം ചെയ്തതായാണ് ആദ്യം കിട്ടിയ ഇന്റലിജൻ സ് റിപ്പോർട്ടുകൾ പറയുന്നത്. ഇനി റിപ്പോർട്ടു കൾ വേണ്ടെന്നു പറഞ്ഞിട്ടുണ്ട്. അവൻ ആ വഴി പൊയ്ക്കോട്ടെ. തിരികെ വരാതിരിക്കാൻ രാജ്യ



ത്തെ എല്ലാ വിമാനത്താവളങ്ങളും അടച്ചിട്ടുണ്ട്" എന്നിങ്ങനെ നോവലിന്റെ അവസാനഭാഗത്തേക്കു കടക്കുന്ന വി.കെ.എൻ രാജ്യത്തു പ്രസിഡന്റു ഭരണം നിലവിൽ വന്നതിനെക്കുറിച്ചു പ്രസ്താവന നടത്തിയാണ് കഥാന്തുവിന്റെ അന്ത്യം കണ്ടെത്തു ന്നത്.

അധികാരത്തിലേറുന്ന ഒരു രാജാവിന്റെ ഭരണം തുടക്കംതൊട്ട് ഒടുക്കംവരെ എങ്ങനെ പാളിപ്പാളി പ്പോയി എന്ന ചിത്രീകരണത്തിനു തുണയേകാൻ ശക്തരായ കഥാപാത്രങ്ങളുണ്ട്. ഇന്റലിജൻസ് ചീഫ് രാമൻനമ്പൂതിരി, ഫോറിൻ ചാത്തൻ പര ദേശം കാര്യക്കാർ, മണിസാമി, നാണ്വാര്, അമ്യാര കുട്ടി, ആത്തുക്കാരി, തോമാസ്, അമ്മുക്കുട്ടി കര ചന്ദ്, പിങ്കി, സാവിത്രി എന്നിങ്ങനെ അനവധി ആളുകളിലൂടെ കഥാതന്തു പിരിച്ചും മുറുക്കിയും മുന്നോട്ടു കൊണ്ടുപോകുന്നതിൽ അസാമാന്യമായ പാടവം വി.കെ.എൻ പ്രദർശിപ്പിക്കുന്നുമുണ്ട്. അതി ലൊന്നും ആർക്കും ആക്ഷേപവുമുണ്ടാവില്ല എന്നല്ല, രാജാവിനെ ഭരിക്കുന്ന ഇന്റലിജൻസ് ചീഫ് രാമൻ നമ്പൂതിരിയെ നോവലിലുടനീളം നിറഞ്ഞു നില്ക്കുന്ന വ്യക്തിത്വം ഉള്ളവനാക്കി വളർത്താൻ നോവലിസ്റ്റിനു കഴിഞ്ഞിട്ടുമുണ്ട്. നോവലിന്റെ തു ടക്കത്തിൽത്തന്നെ നമ്പൂരി രാജാവിനെ കാണുന്ന രംഗമുണ്ട്.

'നമ്പൂരി ചിരിച്ചു:

താൻ നിരീച്ചോ നാം തന്നെ സലാം ചെയ്യുമെ ന്ന്? താൻ കാണെ ആചാരവെടി മുവേഴുവട്ടം വെ ക്കുമെന്ന്?

ചെക്കൻ പറഞ്ഞു:

അതല്ലേ പതിവ്?

മുന്നിലെ പരവതാനിയിൽ നീട്ടിത്തുപ്പി നമ്പൂ രി പറഞ്ഞു.

അല്ലെന്നർത്ഥം..... സലാമിയും കവാത്തുമൊ ന്നും താൻ പ്രതീക്ഷിക്കണ്ട. വഷളാവണ്ട.'

നമ്പൂതിരിയുടെ സേവകൻ നാണ്വാർക്കും രാ ജാവിനെ ഇതേ പുച്ഛംതന്നെയാണ്.

'രാജാവു ചോദിച്ചു:

നിയ്യാ നാണു?

നാണ്വാർ പറഞ്ഞു.

ആ വിളി കൈയിൽ വെയ്, ആശാനേ. എന്നെ നാണൂന്ന് വിളിക്കാൻ രാമൻ തിരുമേനിക്കേ അധി കാരമുള്ളൂ. അവിടത്തെ ശിഷ്യനാണു ഞാൻ.'

ഈ വക സേവകന്മാരുടെ പിന്തുണയുള്ള നേ താവിന്റെ പതനം സ്വാഭാവികം എന്നു മനസ്സിലാ ക്കാൻ ബുദ്ധിമുട്ടില്ല.

'നടപ്പു സാമ്പത്തികവർഷത്തിൽ 'വിദേശഹ സ്തങ്ങൾ' നമ്മുടെ അതിർത്തി എത്രതവണ ലം ഘിച്ചു? എത്ര ബൗണ്ടറികളടിച്ചു ? സിക്സറുക ളെത്ര? കരവഴി, കടൽവഴി, കാവൽക്കാരില്ലാത്ത നീലാകാശം വഴി? ഒരു മിക്സഡ് ഇക്കോണമിയിൽ ഇതെങ്ങനെ സംഭവിച്ചു?' തുടങ്ങിയ വി.കെ.എന്നി ന്റെ ചോദ്യങ്ങൾ ശക്തങ്ങളാണ്.

പക്ഷേ, ആക്ഷേപഹാസ്യം അതിന്റെ പരിധി കൾ വിടുമ്പോൾ " 'കലാകൗമുദി'യുടെ നിലവാര ത്തിൽ പുളുവടിച്ചു" വിടുന്നപോലെയുള്ള പ്രയോ ഗങ്ങൾ അസഹ്യമാകുമ്പോൾ, രാജാവിനും കൂട്ടർ ക്കും ടിപ്പണികളിലൂടെ പുതിയ മാനം വിശദീകരി ക്കാൻ ശ്രമിക്കുമ്പോൾ, പലരുടെയും നെറ്റി ചുളി ഞ്ഞുപോയാൽ അതു സ്വാഭാവികം. കൂട്ടത്തിൽ അതിരുകളില്ലാത്ത അശ്ലീലപരാമർശങ്ങൾകൂടിയാ വുമ്പോൾ വി.കെ.എന്നിന്റെ അധികാരത്തിനു പാ ഠാപുസ്തകമാവാനുള്ള യോഗ്യത നഷ്ടപ്പെടുന്നു. 46, 56, 60, 89 തുടങ്ങിയ പേജുകളിലെ പരാമർശ ങ്ങൾ, വിവരണങ്ങൾ ഒരു പ്രസിദ്ധീകരണത്തിലൂ ടെ ഉദ്ധരിക്കാൻപോലും ബുദ്ധിമുട്ടുണ്ട്. വെൺമണി സാഹിത്യത്തിന്റെ ശൈലിയുടെ അതിപ്രസരമുള്ള ഈ പുസ്തകം അതുകൊണ്ടുതന്നെ പാഠപുസ്ത കമാകാൻ യോഗ്യതയില്ലാത്തതായി മാറുന്നു.

## ചെറിയാൻ ഫിലിപ്പ്

ആക്ഷേപഹാസ്യസാഹിത്യത്തിൽ കുഞ്ചൻ നമ്പ്യാരുടെ പാത പിന്തുടരുന്ന പ്രതി ഭാശാലിയാണ് വി.കെ.എൻ. സമകാ ലിക രാഷ്ട്രീയ അന്തർനാടകങ്ങളും സം ഭവവികാസങ്ങളും നർമ്മത്തിൽ ചാലി ച്ച് വി.കെ.എൻ പാചകം ചെയ്തെടു ക്കുമ്പോൾ പ്രത്യേക രുചി വന്നുചേരും. പയ്യൻസ്, ചാത്തൻസ് എന്നീ കഥാപാ ത്രങ്ങൾ കേരളീയർക്കു പ്രിയങ്കരരാണ്. 'അധികാരം' എന്ന നോവലും വി.കെ. എന്നിന്റെ സർഗ്ഗവൈഭവം വിളംബരം ചെയ്യുന്ന മികച്ച സൃഷ്ടിയാണ്. അശ്ലീ ലച്ചുവയുള്ള ചില ദ്വയാർത്ഥപ്രയോഗ ങ്ങളുള്ളതുകൊണ്ടു രചനാനിലവാരം താഴുന്നില്ല. 'ഖസാക്കിന്റെ ഇതിഹാസം' രചിച്ച ഒ.വി. വിജയൻ 'ധർമ്മപുരാണം' എഴുതിയപ്പോൾ രാഷ്ട്രീയത്തിന്റെ പേ രിലല്ല നിലവാരത്തകർച്ചയെപ്പറ്റിയാണു മുറവിളി ഉയർന്നത്. വിജയന്റെ ധർമ്മ പുരാണത്തിലും വി.കെ.എന്നിന്റെ ആരോഹണം, സിൻഡിക്കേറ്റ്, അധികാരം തുടങ്ങിയ നോവലുക ളിലും അടങ്ങിയ രാഷ്ട്രീയംതന്നെയാണ് അവയു ടെ മേന്മയ്ക്കാധാരം. വി.കെ.എന്നിന്റെ ആരാധക

രാജ ആസ്വാദകരിൽപ്പോലും ഒരു വിഭാഗത്തിന് അദ്ദേഹത്തിന്റെ രാഷ്ട്രീയത്തോടു യോജിപ്പു കണ്ടെന്നു വരില്ല.

'അധികാരം' എന്ന നോവൽ പാഠപുസ്തകമാക്കിയപ്പോൾ ആ നോവലിന്റെ പിന്നിലെ രാഷ്ട്രീയവും കാലവും പശ്ചാത്തലവുമെല്ലാം എ.ടി. മോഹൻരാജ് ഒരു പഠനക്കുറിപ്പായി അവതരിപ്പിച്ചപ്പോഴാണ് കക്ഷിരാഷ്ട്രീയത്തിന്റെ സങ്കുചിതത്വത്തിന്റെ ഇരുൾ ഈ നോവലിനു മുകളിൽ വീണത്. 'മദ്ധ്യാഹ്നത്തിൽ അസ്തമിച്ച സൂര്യന്' എന്നു ഭാരതീയർ വേദനയോടെ അനുസ്മരിക്കുന്ന രാജീവ്ഗാന്ധിയാണ് ഇതിലെ രാജീവെന്നു മോഹൻരാജ് പെരുമ്പറ കൊട്ടി വിളിച്ചറിയിക്കുകയാണ്. കലാകൗമുദിയിൽ ഖണ്ഡശ്ശയായി വായിച്ചാസ്വദിച്ചവർ പോലും പഠനക്കുറിപ്പു വായിച്ചശേഷം നോവൽ വായിച്ചപ്പോൾ രാജീവ്ഗാന്ധിയെ അവഹേളിക്കുന്ന നോവൽ എന്ന വിചാരത്തിന് അടിമപ്പെട്ടു. മോഹൻരാജിന്റെ പഠനക്കുറിപ്പു പിൻവലിച്ചാലും രാജീവ്ഗാന്ധിയുടെ ആത്മാവ് പൊറുക്കാനിടയില്ലാത്തവിധമുള്ള പാതകമാണ് പഠനക്കുറിപ്പു പ്രസിദ്ധീകരിച്ചതിലൂടെ കോഴിക്കോടു സർവ്വകലാശാലാ പ്രസിദ്ധീകരണ വിഭാഗം ചെയ്തിരിക്കുന്നത്.

രാഷ്ട്രീയപ്രശ്നങ്ങളെ വികാരപരമായി കാണുന്ന കേരളത്തിലെ ജനങ്ങൾ രാഷ്ട്രീയഹാസ്യമെന്ന പേരിൽ വരുന്ന കൃതികളെ സമ്പൂർണ്ണമായി സ്വാഗതംചെയ്ത ചരിത്രമില്ല. കേരളത്തിലെ സാമൂഹ്യ പരിഷ്കരണവുമായി ബന്ധപ്പെട്ട തോപ്പിൽ ഭാസിയുടെ 'നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി' എന്ന നാടകംപോലും ഇപ്പോഴും വിവാദവിഷയമാണ്. സിവിക് ചന്ദ്രന്റെ പ്രതിനാടകമായ 'നിങ്ങളാരെ കമ്മ്യൂണിസ്റ്റാക്കി' എന്ന നാടകത്തോടു ചിലർ പുലർത്തുന്ന അസഹിഷ്ണുത അമ്പരപ്പിക്കുന്നതാണ്. മതാന്ധതപോലെയുള്ള വിരുദ്ധ രാഷ്ട്രീയവും കാലാവസ്ഥയും നിലനില്ക്കുന്ന കേരളത്തിൽ 'അധികാരം' എന്ന സമകാലിക രാഷ്ട്രീയ നോവൽ പാഠപുസ്തകമാക്കിയവരുടെ ധൈര്യത്തെയാണു പ്രശംസിക്കേണ്ടത്.

കേരളത്തിലെ ജനസാമാന്യത്തിൽ പകുതിയോളംപേർക്ക് ഉൾക്കൊള്ളാൻ കഴിയാത്തതായ ഒരു നോവൽ ഒരിക്കലും പാഠപുസ്തകമാക്കാൻ പാടില്ലായിരുന്നു. രാജീവൻ എന്നത് അച്ചടിപ്പിശകാണെന്നു പറഞ്ഞ് രാജീവ് എന്ന കഥാപാത്രത്തെ അവതരിപ്പിക്കുന്ന നോവലിസ്റ്റ് തന്ത്രപൂർവ്വം ബോഫോഴ്സ് കഥയും മറ്റും പച്ചയായി അവതരിപ്പിക്കുന്നു. രാജീവ് വിദേശത്തേക്കു പലായനം ചെയ്തതായി ഇന്റലിജൻസ് റിപ്പോർട്ടിലൂടെ നോവലിസ്റ്റ് വെളിപ്പെടുത്തുന്നതിനെ മോഹൻരാജിന്റെ കുറിപ്പിൽ "തിരഞ്ഞെടുപ്പിൽ തോറ്റാൽ രാജീവ്ഗാന്ധി, ഇറ്റലിക്കോ, സ്വിറ്റ്സർലണ്ടിലേക്കോ വിമാനം കയറും എന്നു പരിഹാസമായി പറഞ്ഞുവന്നിരുന്നു" എന്ന പരാമർശത്തോടെ ഉറപ്പിക്കുമ്പോൾ രാജീവ്ഗാന്ധിയുടെ ദാരുണ അന്ത്യം ഓർമ്മയിലെത്തുന്നവരുടെ മനസ്സു നീറുമെന്നുറപ്പാണ്.


## Just Arrived!

1. TIME AND THE HUNTER
   Italo Calvino Rs. 140.25
2. BURNING YOUR BOATS: Collected Short Stories
   Angela Carter Rs. 364.65
3. ART OBJECTS : Essays on Ecstacy and Effrontery
   Jeanette Winterson Rs. 165.50
4. THE MAN DIED : Prison Notes
   Wole Soyinka Rs. 165.50
5. A DARWIN SELECTION
   Ed: Mark Ridley Rs. 333.80
6. FUNDAMENTALS OF MUSICAL COMPOSITION
   Arnold Schoenberg Rs. 476.85
7. LETTERS
   Francois Truffaut Rs. 726.50
8. MARTIN HEIDEGGER: A Political Life
   Hugo Ott Rs. 364.65
9. THE WORLD AFTER COMMUNISM: A polemic for our Times
   Robert Skidelsky Rs. 420.75
10. SCIENCE AND WONDERS: Conversations about Science and Belief
    Russell Stannard Rs. 308.55

**D. C. BOOKS**

Karimpanai Statue Avenue Statue Junction
Thiruvananthapuram - 695 001 Phone/Fax: 0471 - 77693

CREDIT CARDS ACCEPTED OPEN ON SUNDAYS


### എം.കെ. മുനീർ, എം.എൽ.എ

സിവിക് ചന്ദ്രന്റെ 'നിങ്ങളാരെ കമ്മ്യൂണിസ്റ്റാക്കി' എന്ന നാടകം പാഠപുസ്തകമാക്കിയാലുണ്ടാവുന്ന പ്രതികരണം എന്തായിരിക്കും? അതിനോട് എത്രപേർക്കു യോജിക്കാനാവും? അത്തരത്തിലൊരു പുനരാലോചന വി.കെ.എൻ എഴുതിയ 'അധികാരം' എന്ന നോവൽ പാഠപുസ്തകമാക്കിയ കാര്യത്തിലും ആവശ്യമാണ്.

വി.കെ.എൻ ഒരു നല്ല നോവലിസ്റ്റാണെന്ന കാര്യത്തിൽ തർക്കമില്ല. രാഷ്ട്രീയ ആക്ഷേപഹാസ്യം കൈകാര്യം ചെയ്യുന്നതിൽ അദ്ദേഹത്തിനു സ്വന്തമായ ഒരു വഴിയുമുണ്ട്. അദ്ദേഹത്തിന്റെ കൃതികൾ വായിച്ചാസ്വദിക്കുവാൻ പറ്റിയ നിലവാരം പുലർത്തുന്നതുമാണ്. എന്നാൽ 'അധികാരം' ക്ലാസ്സ്മുറിയിൽ പഠിപ്പിക്കാൻ ചേർന്നതല്ല എന്നാണെന്റെ അഭിപ്രായം. കാരണം വിദ്യാഭ്യാസത്തിന്റെ പ്രധാന ലക്ഷ്യങ്ങളിൽ കുട്ടിയുടെ സ്വഭാവരൂപീകരണവും ഉൾപ്പെടുന്നുണ്ട്. പ്ളേറ്റോതന്നെ 'റിപ്പബ്ളിക്കി'ൽ ഇതു പറഞ്ഞിട്ടുണ്ട്. അതിനാൽ അതിനിണങ്ങുന്ന പുസ്തകങ്ങൾ വേണം പഠിപ്പിക്കുവാനായി തിരഞ്ഞെടുക്കുവാൻ.

വി.കെ.എൻ ഈ നോവലിൽ നടത്തിയിട്ടുള്ള ദ്വയാർത്ഥപ്രയോഗങ്ങൾ ഒരദ്ധ്യാപകന് ക്ലാസ്സ്മുറിയിൽനിന്നും പഠിപ്പിക്കുവാൻ പറ്റിയതല്ല. മാത്രവുമല്ല, ഇതിൽ ചേർത്തിട്ടുള്ള പഠനക്കുറിപ്പ് വ്യക്തമായ രാഷ്ട്രീയ വേർതിരിവു കാണിക്കുന്നതുമാണ്. അതു തീർത്തും ഒഴിവാക്കാമായിരുന്നു. നോവലും പഠനക്കുറിപ്പും ഉൾപ്പെടുന്ന പുസ്തകത്തിൽനിന്നും നോവൽ മാത്രം പഠിച്ചാൽ മതി, പഠനക്കുറിപ്പു വായിക്കേണ്ട എന്നു പറയുന്നത് ഉചിതമായ തീരുമാനമല്ല. ഈ പുസ്തകം പിൻവലിക്കുന്നതാണു നല്ലത്.





## പി. അനന്തപദ്മനാഭൻ

# പൂച്ചക്കുട്ടി



ഇനി എഴുതുന്ന വരികളിൽ ഒരു ചെറുകഥയുടെ ചതുരതയോ, കൗതുകങ്ങളോ ഉണ്ടാകില്ല. കഥാകാരന്റെ മനസ്സിൽ ഉണ്ടാകേണ്ട രാസപ്രക്രിയ ഇതിനു പിന്നിലില്ല. കഥയുടെ വികാസത്തിനുവേണ്ട ക്രമമായ വളർച്ചയോ പരിണതിയോ പ്രതീക്ഷിക്കരുത്. പക്ഷേ, ഇതുകുറിക്കേണ്ടത് ഒരു കർമ്മനിയോഗമായി അനുഭവപ്പെടുന്നു.

പത്രപ്രവർത്തന പഠനപൂരണത്തിനാവശ്യമായ ഒരു പ്രോജക്ടിന്റെ പണിപ്പുരയിലാണ് മനസ്സ്. പത്രപ്രവർത്തനത്തിലും, ക്രിയാത്മക സാഹിത്യത്തിലും ഒരുപോലെ തിളങ്ങുന്ന ചില എഴുത്തുകാരുടെ സാഹിത്യജീവിതത്തിലൂടെയുള്ള അന്വേഷണം. മാഡ്രിഡിലെ കാളപ്പോരുകളെയും, ക്യൂബൻ കടപ്പുറങ്ങളെയും യുദ്ധവർണ്ണനകളെയും പരുക്കൻ സൗന്ദര്യത്തോടെ ആവാഹിക്കുന്ന ഹെമിങ്ങ്വേയും, വായനക്കാരനെ ഭാഷയുടെ മന്ത്രച്ചുറ്റിലേക്ക് വലിച്ചെടുത്തുകൊണ്ടു പോകുന്ന മാർക്വേസ്സും എന്നിൽ സന്ദേഹത്തിന്റെ വിത്തുകൾ പാകുന്നു; ഏതാണ് കഥ? ഏതാണ് റിപ്പോർട്ട്?



ഞാനാദരിക്കുന്ന എഴുത്തുകാരനെ പ്രോജക്ടിനാവശ്യമായ ചില കാര്യങ്ങൾക്കായി എറണാകുളം വരെ പോയി കണ്ടുവന്ന ദിവസം അറിയുന്നു, അടുത്ത സുഹൃത്ത് ടൈഫോയ്ഡ് പിടിച്ചുകിടപ്പിലാണെന്ന്. അവന് കലശലായ വലിവിന്റെ ഉപദ്രവമുണ്ട്. സ്വകാര്യ ആശുപത്രിയിലെ കുടുസ്സുമുറിയിൽ അല്പവായുവിനായി ഏങ്ങുന്ന അവന്റെ കിടപ്പ് അസ്വാരസ്യമായി. വേറെ മുറി കിട്ടുന്നില്ല. എല്ലായിടത്തും രോഗികൾ. മടങ്ങിവന്ന എന്നോട് അമ്മ വിളിച്ചുപറഞ്ഞു, "പപ്പാ നിന്നെ കാണാൻ ഒരാള് വന്നിരിക്കുണു." വേഷംമാറി രണ്ടാം നിലയിൽനിന്നും ഇറങ്ങിവന്ന എനിക്കുമുന്നിൽ ഒരു പഞ്ഞിക്കെട്ട്. സൂക്ഷിച്ചുനോക്കിയപ്പോൾ ഭയംകൂറുന്ന കണ്ണുകൾ, ഏതോ സ്വരഛവി തേടുന്ന ചെവികൾ.. കുറ്റിവാല്-ഒരു പൂച്ചക്കുഞ്ഞ്. അമ്മയും അമ്മൂമ്മയും പെങ്ങളും പൊട്ടിച്ചിരിക്കുന്നു. നനുത്ത സ്ഥായിയിൽ പഞ്ഞിക്കെട്ടിൽനിന്നും ശബ്ദം ഉയർന്നു. ങ്യാവൂ....."

എനിക്കു പൂച്ചകളെ വെറുപ്പാണ്. മതിൽക്കെട്ടിനു മുകളിൽനിന്നു കുറുകുന്ന 'വമ്പൻ'മാരെ കാണുമ്പോഴേ കിരുകിരുപ്പാണ്. കല്ലെറിഞ്ഞോടിക്കുമ്പോൾ വർഗ്ഗത്തെ മുഴുവൻ ചിത്ത പറയും.

വൈകുന്നേരത്തെ അസ്വാരസ്യം അപ്പോൾ ദേഷ്യമായി. ഇറക്കിവിടാൻ പറഞ്ഞു.

"ഇറങ്ങിപ്പോണ്ടേ.... വാതിലു തുറന്നുവിട്ടാൽ ജന്നാലവഴി ചാടിവരും. നീ പുറത്തുകൊണ്ട് വിട്ടു നോക്ക്-"അമ്മയ്ക്ക് പിന്നെയും ചിരി. ഞാൻ നോക്കുമ്പോൾ ചെറിയ പ്ളാസ്റ്റിക് അളുക്കിൽ ഇത്തിരിപ്പാല്. "ഇനിയിപ്പോൾ അതിവിടെ സ്ഥിരമാവും. ഓരോ മിനക്കേടുകൾ കയറ്റിവച്ചോളും."

"...പാവമെടാ, അതു കരയണകണ്ടപ്പോ പാലുകൊടുത്തുനോക്കി. എന്നിട്ടും കരച്ചിലുനിക്കാത്തപ്പൊ ഞാനെടുത്തു കുറെ തലോടിക്കൊടുത്തു. കരച്ചില് നിന്നു..... ഇവടെ വാ...." അമ്മ അതിനെ അരുമയോടെ വിളിച്ചു, അനുസരണയോടെ നീങ്ങുന്ന പൂച്ചക്കുഞ്ഞിനെ നോക്കി അമ്മ പറഞ്ഞു, "നല്ല ബുദ്ധീണ്ട്.... ഒക്കെ മനസ്സിലാവും...."

അവൻ മുഖമുയർത്തി എന്നെ നോക്കി: 'എന്നെ അംഗീകരിക്കില്ലേ' എന്നപേക്ഷിക്കുന്നതുപോലെ. കൺകോണുകളിൽ, മുഴുവൻ വിടരാത്ത കൺതടങ്ങളിൽ നിഷ്കളങ്കതയുടെ ചുവപ്പ്.

"നാളെത്തന്നെ പറഞ്ഞുവിട്ടേക്കണം. ഇത്ര നല്ല ലക്ഷണമായിത്തോന്നുന്നില്ല.

"പൂച്ച വന്നുകയറണത് നല്ലതാണു കുട്ടി." അമ്മൂമ്മയുടെ പിന്താങ്ങൽ. എന്തു നന്മ പറഞ്ഞാലും എനിക്കതു സമ്മതിക്കാൻ വയ്യ. പണ്ടെപ്പോഴോ വളർത്തിയ ഒരു നായക്കുട്ടിയുടെ കണ്ണുനീർ ഉള്ളിലുണ്ട്. വർഷങ്ങൾക്കുമുമ്പ് ഏതോ പൂച്ചയുടെ കടന്നുവരവിനു തൊട്ടുപിന്നാലെ വന്ന വലിയച്ഛന്റെ മരണവാർത്തയും മനസ്സിൽ വന്നു.

പൂച്ചയുടെ നന്ദികേടിന്റെ പ്രസിദ്ധി ഞാൻ ഓർമ്മിപ്പിച്ചു: വലുതാകുമ്പോൾ തുടങ്ങുന്ന പ്രശ്നങ്ങളെപ്പറ്റിയും-"തത്കാലം അതിവടെ നിക്കട്ടെ. വലുതായാൽ കൊണ്ടുവിടാം. അതു കൊച്ചുകുട്ടിയല്ലെ. കുട്ടിയായിരിക്കുമ്പോഴൊക്കെ വളർത്താൻ സുഖാണ്. ഒന്നും അറില്ല്യല്ലോ." അമ്മയ്ക്ക് നഷ്ടസ്നേഹത്തിന്റെ ഒഴിവുകളിൽ അതൊരു സുഖമുള്ള പൂരണമാകുന്നുണ്ട് എന്നുതോന്നി. പിന്നെ വാദിക്കാൻ നിന്നില്ല.

"ബാ... ബ്ബാ...." അമ്മ പൂച്ചക്കുഞ്ഞിനെ വിളിച്ചു.

"നോക്ക് അത് വരണത്.... കുഞ്ചി...." പൂച്ച അമ്മയുടെ മടിയിൽ ചാടിയിരുന്നു. എന്നിലെ വെറുപ്പ് അലിയുന്നുണ്ടായിരുന്നു. മെല്ലെ വിളിച്ചുനോക്കി. വിരലുകളിൽ വെള്ളംകൊണ്ട പഞ്ഞിപോലെ പൂച്ചകുഞ്ഞിന്റെ നാവുരസലുകൾ. കുറുകലുകൾ. അത് പിന്നെയും പിന്നെയും അളുക്കിൽനിന്ന് പാൽ നക്കിയെടുത്തു. വെറുതെ മനസ്സിലൊരു പരിഭ്രമത്തിന്റെ തിരയോട്ടം ഞാനറിഞ്ഞു. ഈ സ്നേഹം വലുതാവാൻ വിട്ടാൽ....

പൂച്ചകളെ വളർത്തുന്ന ഒരു സ്നേഹിതനെ പെട്ടെന്ന് ഓർമ്മ വന്നു. ഫോൺ കറക്കി സംഗതി പറഞ്ഞു.

"ഇവിടെ പൂച്ചകളുടെ പെരളി. ഓരെണ്ണം ഡെലിവറി ഡേറ്റായി നില്പാണ്. പുതിയ പൂച്ചക്കുഞ്ഞിനെ കണ്ടാൽ ചിലപ്പൊ കടിച്ചുകൊന്നുകളയും."

"ഞാനെന്റെ ദുരവസ്ഥ അറിയിച്ചു." കുഴപ്പമൊന്നുമില്ല, ഒരിത്തിരി വലുതായാൽ ക്ളബിൽ കൊണ്ടുപോയിവിട്ടാൽ മതി. അവിടെ ധാരാളം പൂച്ചകളുണ്ട്. പിന്നെ ഡെയ്‌ലി നല്ല ചാപ്പാടും. അണ്ണന്മാരുവന്ന് വീശിയിട്ടു പോകുന്നതിന്റെ ബാക്കി മുഴുവനും അതുങ്ങള് അടിച്ചോളും. നമുക്ക് ഒരു മനസ്സാക്ഷിക്കുത്തും തോന്നില്ല."

ശൂന്യതയിലെവിടെയോ ഒരു പിടിവള്ളിയുടെ ആശ്വാസം. കസേരയ്ക്കിടയിൽ അടങ്ങിക്കിടന്ന കുഞ്ഞിനെ നോക്കിയപ്പോൾ പാവം തോന്നി. ഏതോ അമ്മയുടെ കുഞ്ഞ്. അമ്മയുടെ മടിയിൽ അനുസരണയോടെ പതുങ്ങിയിരുന്ന അവനിൽ കള്ളമില്ല-ഉറപ്പ്. താഴെ ഇറങ്ങാൻ പറയുമ്പോൾ ഇറങ്ങുന്നു: പാലുകുടിക്കാൻ പറഞ്ഞാൽ കുടിക്കുന്നു.

## പുസ്തക വാർത്ത

### മലയാളസാഹിത്യ വിമർശനം

**സുകുമാർ അഴീക്കോട്**

മലയാളസാഹിത്യവിമർശനത്തിന്റെ ആധാരതത്ത്വങ്ങളും ചരിത്രവും സംക്ഷിപ്തമായും അതേ സമയം പര്യാപ്തമായും ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിരിക്കുന്നു. മലയാളസാഹിത്യത്തിനു ഒരു ശാശ്വത സംഭാവനയാണ് ഈ പുസ്തകം. പുതിയ പതിപ്പ്. 95.00

### ക്ഷോഭിക്കുന്നവരുടെ സുവിശേഷം

**കെ.പി. അപ്പൻ**

കഫ്ക-മുഖംമൂടിയില്ലാതെ, കമ്യൂ-വ്യക്തിയും ദാർശനികനും, യോനെസ്കോ-അർത്ഥവത്തായ അർത്ഥശൂന്യത തുടങ്ങി പ്രസിദ്ധങ്ങളായ 9 ലേഖനങ്ങൾ. 33.00

### വിലാപങ്ങളുടെ പുസ്തകം

**ഡോ. കെ.എം. വേണുഗോപാൽ**

കസൻദ്സാക്കീസ്, റിൽക്കെ, ബോദ്‌ലയർ, കാംബെൽ, അൽവാരസ് എന്നിവരുടെ കലയും ദർശനവും പഠനവിധേയമാക്കുന്ന ഉത്തമ സാഹിത്യ വിമർശനകൃതി. 35.00

### അറിവുകൾ അനുഭൂതികൾ

**ഡോ. അകവൂർ നാരായണൻ**

നാലു മാസക്കാലം നീണ്ടുനിന്ന ഒരു അമേരിക്കൻ പര്യടനത്തിന്റെ അറിവുകളും അനുഭൂതികളും വായനക്കാരുമായി പങ്കിടുന്ന യാത്രാവിവരണ ഗ്രന്ഥം. 50.00

### കറുത്ത ദൈവത്തെത്തേടി

**ജി. ശങ്കരപ്പിള്ള**

തീവ്രമായ ഒരു അന്വേഷണത്തിന്റെ കഥ പറയുന്ന, ഒന്നിലധികം വ്യാഖ്യാനങ്ങളും ആവിഷ്കരണ ശൈലികളും ആവശ്യപ്പെടുന്ന നാടകം-പുതിയ പതിപ്പ്. 20.00

### സൗന്ദര്യത്തിന്റെ ഗണിതശാസ്ത്രം

**പള്ളിയറ ശ്രീധരൻ**

പട്ടികകൾക്കും ക്രിയകൾക്കുമപ്പുറത്തുള്ള ഗണിതത്തിന്റെ മായികലോകത്തേക്കുള്ള ഒരെത്തിനോട്ടം. 33.00

### ഡ്രാക്കുള

**ബ്രാം സ്റേറാക്കർ**

എക്കാലത്തെയും "ഹൊറർ" നോവലുകളിൽവച്ച് ഏററവും ഭീതിജനകമായ കൃതി.
വിവ: എം.പി. സദാശിവൻ 90.00

ഡി.സി. ബുക്സ്
കോളൂർ
M 67 കോണാട്ട്പ്ലേസ്

ഡി.സി. ബുക്സ് കോട്ടയം-1

വിതരണം
**കറന്റ് ബുക്സ്**
17 ശാഖകൾ DC - 248


പിറ്റേന്നു പുലർന്നത് ഒരു മരണവാർത്ത കേട്ടാണ്. ബന്ധു-അപകട മരണം. എന്നിലെന്തോ ഒന്നടിച്ചു. പൂച്ചയുടെ കാര്യം പറഞ്ഞു. അടുത്ത ബന്ധുവല്ലല്ലോ എന്നമ്മ ആശ്വസിപ്പിച്ചു. പിന്നെ എനിക്കുതന്നെ എന്നോടു ദേഷ്യം തോന്നി. ഈ കുഞ്ഞെന്തു പിഴച്ചു. രാത്രി വീട്ടിൽ വന്നപ്പോൾ അവന്റെ സാന്നിദ്ധ്യത്തിന് എവിടെയോ സംരക്ഷണത്തിന്റെ, ഒരു കാവൽക്കാരന്റെ ഛായയുണ്ട്. അമ്മൂമ്മയുടെ നിറംപോയ പകലുകൾക്ക് അതൊരു പുതിയ ജീവൻ കൊടുക്കുന്നെന്നു തോന്നി. ഒരൊറ്റ ദിവസത്തിനുള്ളിൽ അത് ഞങ്ങളുടെ വീട്ടിലൊരുവനായി. അമ്മയുടെ മടിയിൽനിന്നും അമ്മൂമ്മയുടെ മടിയിലേക്കും, തുടർന്ന് എന്റെ കാലുകളിലേക്കും നേരിയ ഭയത്തോടെ നീങ്ങുന്ന അവനും നഷ്ടപ്പെട്ട ഏതോ സ്നേഹത്തിന്റെ പൊട്ടും പൊടിയും ഞങ്ങളിൽ കണ്ടെത്തുന്നുണ്ടെന്നുതോന്നി.

"കുഞ്ചിക്കുട്ടീ.... ഇവടെ വാ...." അമ്മ കുഞ്ചിനോട് കൊഞ്ചുന്നു. എന്നെയും ഇതുപോലെ ലാളിച്ചിട്ടുണ്ടായിരിക്കും. പൂച്ചക്കുട്ടിയിൽ ഒരുപക്ഷേ, അമ്മ ഞങ്ങളുടെയൊക്കെ ശൈശവം ദർശിക്കുന്നുണ്ടാവും. വലിയമ്മയുടെ പേരക്കുട്ടിയെ കാണാൻ പോകാൻ അമ്മയ്ക്ക് ഇനിയും കഴിഞ്ഞിട്ടില്ല. അതിടയ്ക്കിടെ കുറ്റബോധത്തോടെ പറയും; "ഈ പൂച്ചക്കുട്ടിയോട് ഇത്ര ഇഷ്ടം തോന്നുണൂച്ചാ, ആ കുഞ്ഞിനെ നമുക്ക് എന്തിഷ്ടാവും ല്ലേ...."

അമ്മ അതിനെ എടുത്തു. പിന്നെ അദ്ഭുതത്തോടെ ചിരിച്ചു; "നോക്കൂ.... കടിക്കാൻ നോക്കുണൂ..." അമ്മ പൂച്ചക്കുട്ടിയെ ശാസിച്ചു. ഇറക്കിവിട്ടു. നല്ല നടപ്പുകാരനായി അവൻ തലകുനിച്ചുനടന്നു.

വൈകുന്നേരം കൂട്ടുകാരന്റെ രോഗം അന്വേഷിക്കാൻ പോയി. ആറടിപ്പൊക്കത്തിൽ തിമിർത്തു നടന്നവൻ ഒരു ദിവസംകൊണ്ട് കുട്ടിയായി ഏങ്ങിവലിച്ചുകിടക്കുന്നത് കണ്ടുനിൽക്കാൻ തോന്നിയില്ല. പെട്ടെന്നു മടങ്ങി. എത്രയും വേഗം സ്വകാര്യ ആശുപത്രിയിൽനിന്നും മാറ്റണം.

'അടുത്ത ദിവസം പൂച്ചക്കുട്ടി വീടിനുള്ളിൽ കാഷ്ഠിച്ചു. "ങ്ങാ.... അതൊന്നും വേണ്ടാ....." അമ്മ വഴക്കുപറഞ്ഞു. അവൻ ഒതുങ്ങിനിന്നുകേട്ടു. പുറത്തിറങ്ങി കാര്യം നടത്തിയിട്ടു വരാൻ അവൻ പെട്ടെന്നു പഠിച്ചു എന്നുതോന്നി. പിന്നെയൊരിക്കലും വീടിനുള്ളിൽ പ്രശ്നം സൃഷ്ടിച്ചില്ല. രാവിലെ പാലുകൊടുത്തപ്പോൾ മുനിഞ്ഞുനിന്ന അവനെ അമ്മ കൈയിലെടുത്ത് തലോടിയപ്പോൾ പെട്ടെന്നുതന്നെ കുടിച്ചു.

പുറത്തെ പുൽത്തലപ്പുകളിലും കുറ്റിവേലിച്ചെടികളിലും അവനെന്തോ കൈയുയർത്തി തട്ടിക്കളിക്കുന്നത് ഞാൻ കൗതുകത്തോടെ നോക്കിനിന്നു. ഉച്ചയ്ക്ക് ചെറിയ ജന്നാലവഴി കടന്നുവന്ന് അളുക്കുപാത്രത്തിൽനിന്നും ചോറുണ്ട് പുറത്തിറങ്ങുന്നതു കണ്ടപ്പോൾ മനസ്സിലായി, പഠിച്ചുപോയി. വൈകുന്നേരം സുഹൃത്തിന്റെ രോഗം അന്വേഷിക്കാൻ ഇറങ്ങിയപ്പോൾ, വരാന്തയിലെ ചൂരൽക്കസേരയിൽ അവൻ പതുങ്ങിക്കിടന്ന് കണ്ണുയർത്തിനോക്കി. കൂടെവന്ന അനിയത്തി പറഞ്ഞു; "പപ്പൻ ചേട്ടനെ അവനു പേടിയാ...." "എന്നിൽ പേടിക്കാൻ ഒന്നുമില്ല പൂച്ചക്കുട്ടീ" എന്നുപറയാൻ തോന്നി. അവന്റെ തലയിൽ ഉഴിഞ്ഞു.

ആശുപത്രിയിൽ അസ്വസ്ഥതകൾ വർദ്ധിച്ചു. രാവിലെ ടെസ്റ്റ് ചെയ്തപ്പോൾ മഞ്ഞപ്പിത്തത്തിന്റെ ലക്ഷണം. ശ്വാസം കിട്ടാത്ത മുറിയിൽ അവൻ ശബ്ദത്തോടെ വലിക്കുന്നു-പാതിമയക്കം. ഞങ്ങൾ, സുഹൃത്തുക്കൾ, അലോസരത്തോടെ നോക്കിനിന്നു. അവന്റെ അമ്മ കണ്ണുതുടയ്ക്കുന്നു.

വീട്ടിൽ വന്നുകയറിയപ്പോൾ എന്റെ അമ്മയുടെ കണ്ണുകൾ നിറഞ്ഞിരിക്കുന്നു. അടുത്ത സുഹൃത്തിന്റെ ആങ്ങളയുടെ മകൻ സ്ക്കൂട്ടർ ആക്സിഡന്റിൽ മരിച്ചു. പതിനാറു വയസ്സ്.

സുഖമില്ലാത്ത ദിവസങ്ങൾ. അശുഭകരങ്ങളായ വാർത്തകൾ. ഞാൻ പൂച്ചക്കുട്ടിയെ നോക്കി. അല്ല, അവനല്ല ഒന്നിനും കാരണം. പുറത്തെ വരാന്തയിലെ കസേരയിൽ പഞ്ഞിക്കെട്ടിലെ കുഞ്ഞിക്കണ്ണുകൾ വിടർന്നു. കൂടെവന്ന, ഇംഗ്ളീഷിൽ കവിതയെഴുതുന്ന, സ്നേഹിതൻ കുറ്റപ്പെടുത്തുന്ന സ്വരത്തിൽ പറഞ്ഞു, "പപ്പനെങ്ങനെ ഇതിനെ പുറത്തുകിടത്തിയിട്ട് ഉറങ്ങാൻ തോന്നുന്നു. വീട്ടിൽ ഇതുപോലെ നാലെണ്ണമുണ്ട്. എന്റെ സിസ്റ്റർ അവളുടെ കട്ടിലിൽ കൂടെയാണു കിടത്തുന്നത്. ഒരു ചെറിയ തുണിയെങ്കിലും എടുത്ത് പുതച്ചുകൊടുക്ക്." അയാൾ പൂച്ചയോട് എന്തോ കുസൃതി പറഞ്ഞു. അവനത് ആസ്വദിച്ചതുപോലെ കിടന്നു.

രാത്രി ഊണുകഴിക്കുമ്പോൾ അവനെ നോക്കി.

"അതാ ജന്നാലവഴി വന്നുകഴിച്ചോളും," അമ്മ പറഞ്ഞു.

രാത്രി കിടക്കാൻ ജന്നൽ അടയ്ക്കുമ്പോൾ അമ്മയോടു ചോദിച്ചു; "ഇതിനെ അകത്തു കടത്തട്ടെ...."

"വേണ്ട. ഇനി ഇവടെയൊക്കെ അപ്പിയിട്ടു വയ്ക്കും."

എന്റെ അസ്വസ്ഥത കണ്ട് അമ്മ പറഞ്ഞു; "അതിനൊന്നും വരില്ല. അവടെ കെടന്നോളും."


കേരള ദിനേശ് ബീഡി




ജന്നലടയ്ക്കാൻ തുടങ്ങിയപ്പോൾ താഴെ പുൽത്തകിടിയിൽ പൂച്ചക്കുട്ടി എന്നെത്തന്നെ നോക്കിനില്ക്കുന്നു. എനിക്കെന്തോ വല്ലാതെ തോന്നി. ജന്നല് തുറന്നുകൊടുത്തു. അതു ചാടി അകത്തുവന്നു. അമ്മയ്ക്ക് അങ്കലാപ്പായി. "ഇനി അതിവിടെയൊക്കെ കരഞ്ഞുനടക്കും." അനിയത്തി ഒടുവിൽ കതകുതുറന്ന് വീണ്ടും പുറത്തുവിടുമ്പോൾ ചെറിയ പ്ളാസ്റ്റിക് അളുക്കിലെ ചോറ് ഞാൻ അതിനോടു ചേർത്ത് വച്ചുകൊടുത്തു. ഒന്നു നക്കി, പിന്നെ കസേരയിൽ പോയി കിടന്നു. " അതവടെ വെച്ചാമതി. തിന്നോളും," അമ്മ ഉറപ്പുതന്നു. സ്നേഹിതൻ പറഞ്ഞതോർത്ത് ഞാനതിന് പുതയ്ക്കാൻ ഒരു തുണി കൊണ്ടിട്ടുകൊടുത്തു.

പുസ്തകമെടുത്ത് ഹെമിംഗ്‌വെയോടൊപ്പം ആഫ്രിക്കയിലെ പച്ചക്കുന്നുകളിൽ വേട്ടയ്ക്കുപോയി. അപ്പോൾ ഫോണടിച്ചു. പത്രപ്രവർത്തകനാണ്. ഡെൽഹിയിൽനിന്നും എന്റെ ഒരു സുഹൃത്ത് അയാളുടെ കൈവശം പ്രോജക്ടിനാവശ്യമായ കുറച്ചു മാറ്റർ കൊടുത്തയച്ചിരിക്കുന്നു. അയച്ചിട്ട് ഒരുമാസമായി. ഇവിടെ പ്രോജക്ട് തീരാറായി. "നാളെ കാണാം" എന്നുപറഞ്ഞ് ഫോൺ വച്ചു. രാത്രി കുളിച്ച് നാമം ജപിച്ചുകിടന്നപ്പോൾ കുറ്റബോധം തോന്നി. സുഹൃത്തിനുവേണ്ടി ഒന്നും പ്രാർത്ഥിച്ചില്ല. അസുഖം മാറിയാൽ അവനെയുംകൊണ്ട് ഗണപതിയമ്പലത്തിൽ പോയി ഒരു തേങ്ങയടിക്കണം. വൈകുന്നേരത്തെ അവന്റെ കിടപ്പ് വല്ലാതെ അലട്ടിയിരുന്നു-വെറുതെ ഒരു അപശകുനംപോലെ. ഉറങ്ങുംമുമ്പ് ഒരു ഫോണടിച്ചു. എടുത്തപ്പോൾ ലൈൻകട്ട്. നാളെ അവനെ മെഡിക്കൽ കോളേജിലേക്ക് മാറ്റുന്നു. ഞാൻ ഉറങ്ങാൻ കിടന്നു.



രാവിലെ ഉണരുമ്പോൾ ആശുപത്രിയിലേക്കു പോകുന്ന കാര്യം ഓർത്തു. കുളികഴിഞ്ഞ് പുറത്തിറങ്ങുംമുമ്പ് ഒരു സുഹൃത്തിനെ വിളിച്ച് റെഡിയായി നില്ക്കാൻ പറഞ്ഞു-പൂച്ചകളെ വളർത്തുന്ന സുഹൃത്ത്. പെട്ടെന്ന് പൂച്ചക്കുഞ്ഞിനെ ഓർത്തു. എന്നും രാവിലെ കരഞ്ഞുനടക്കുന്ന കുട്ടി എവിടെ? അവന്റെ മുഖം തട്ടുന്നത് ഒരു ശീലമായി മാറുന്നോ? ഫോൺ സംസാരത്തിനിടയിൽ അമ്മയോടു തിരക്കി, "എവിടെ പൂച്ചക്കുട്ടി?"

അമ്മയുടെ മുഖം മാറുന്നതുകണ്ടു.

"പൂച്ചക്കുട്ടി ചത്തു മോനെ...." എന്തോ പറഞ്ഞ് ഫോൺ വച്ചു. എന്നിലെന്തോ ചിലച്ചുയരുന്നതുപോലെ-

"എങ്ങനെ?" അർത്ഥമില്ലാത്ത വാക്കുകൾ.

"രാവിലെ നമ്മടെ വഴീല് എന്തോ കടിച്ച് കൊന്നിട്ടിരിക്കുണു. കൊണ്ടുപോയി കുഴിച്ചിട്ടു...." അമ്മയുടെ കണ്ണുകൾ കവിയുന്നു. "നമ്മളെ കരയിക്കാൻവേണ്ടിമാത്രം...."

ദു:ഖത്തിനു മുമ്പെപ്പോഴും എന്നിലെത്തുന്നത് ദേഷ്യമാണ്. ഓർമ്മതെറ്റിയതുപോലെ എന്തൊക്കെയോ ഉറക്കെ വിളിച്ചുപറഞ്ഞു; "ഞാനതിനെ വീട്ടിനകത്താക്കിയതാണ്. നിങ്ങളെല്ലാംകൂടി.... ഇത്തിരി മനുഷ്യത്വം ഉണ്ടാവണം." കരച്ചിലിനിടയിൽ അമ്മ പറഞ്ഞു, "ഞാൻ തന്നെ കൊന്നത്...."

കാറെടുക്കുന്നതിനിടയിൽ ദേഷ്യവും ദു:ഖവും എല്ലാം കലർത്തി ചോദിച്ചു: "എവടെ കെടന്നു?" അമ്മ ചൂണ്ടിക്കാണിച്ചു. വഴിയിൽ പൂപോലെ എന്തോ വെള്ളുത്തുകൂടിക്കിടന്നു. വണ്ടിയിൽ ഭ്രാന്തെടുത്തപോലെ ആശുപത്രിയിലേക്ക് സുഹൃത്തിനോടൊത്തു പായുമ്പോൾ എന്നിൽ കണ്ണീർ നിറയുകയായിരുന്നു. സുഹൃത്ത് എന്തൊക്കെയോ പറഞ്ഞ് ആശ്വസിപ്പിക്കാൻ ശ്രമിക്കുന്നുണ്ടായിരുന്നു.

പുതിയ ആശുപത്രിക്കിടക്കയിൽ രോഗംവിട്ട് അവൻ നിവർന്നിരുന്നു ചിരിച്ചു. ഒരൊറ്റ രാത്രികൊണ്ട് എന്തൊരു മാറ്റം! ഇനി പ്രയാസമില്ല.

ആയുസ്സിനുവേണ്ടി നടത്തിയിരുന്ന മൃഗബലികളെപ്പറ്റി ഓർത്തുപോയി. ഒരു ജീവനുപകരം?....

എന്റെ പാവം പൂച്ചക്കുട്ടി. ഉറങ്ങും മുമ്പടിച്ച അർത്ഥമില്ലാത്ത ടെലഫോൺമണി എന്തിന്റെ സൂചന?

വീട്ടിലേക്കു തിരികെ വരുമ്പോൾ വഴിത്താരയിൽ പൂക്കൾ പോലെ കിടക്കുന്ന പൂച്ചക്കുട്ടിയുടെ അവശിഷ്ടങ്ങൾ. അവയ്ക്കു മുകളിലൂടെ ടയറുകൾ കയറുമ്പോൾ എവിടെയോ വേദനിക്കുന്നു. ഞാൻ വണ്ടി ഷെഡ്ഡിലാക്കി ഇറങ്ങിപ്പോയി നോക്കി. പൂച്ചക്കുട്ടിയുടെ പഞ്ഞിക്കെട്ടുപോലുള്ള രോമങ്ങൾ. കണ്ടുനില്ക്കാൻ വയ്യാതെ ഹോസെടുത്ത് കഴുകിക്കളഞ്ഞു. ഉണ്ണാനിരുന്നപ്പോൾ തലേദിവസം ഞാനാദ്യമായി അതിനുകൊടുത്ത ചോറോർമ്മവന്നു.



"എവിടെയാ കുഴിച്ചിട്ടത്?" മെല്ലെ ചോദിച്ചു. അമ്മ ദു:ഖിതയായിരുന്നു, "പിറകിലെ തൊടീലെ മുരിങ്ങയുടെ താഴെ മണ്ണേളകി കെടപ്പുണ്ട്."

ഒരുരുള ചോറുമായി ഞാൻ നടന്നു. മുരിങ്ങയുടെ കീഴിൽ വെയിൽപ്പാളിവീണ മണ്ണ് നനഞ്ഞിരുന്നു. മണ്ണിൻപുതപ്പിനുള്ളിൽ കുഞ്ഞുറങ്ങുന്നു; എന്റെ കുഞ്ഞ്! ഉരുള മണ്ണിലേക്കുവച്ചു; പ്രാർത്ഥിച്ചു, "എന്റെ പൂച്ചക്കുട്ടീ, എന്നോടു പൊറുക്കൂ."

മണ്ണിൽ വെറുതെ കൈവച്ചുനോക്കി. ഉള്ളിലെങ്ങോനിന്ന് എന്റെ കൈകൾ തേടി ഒരു ചൂട് ഉയരുന്നുണ്ടോ? താഴെയെങ്ങോനിന്നു കേൾക്കുന്ന ശബ്ദം 'മ്യാവൂ' എന്നല്ലേ?

എന്തിനിത്രയും എഴുതി?

എഴുതിയ വരികളിൽ ഒരു കഥയുടെ ഘടനാഭംഗിയോ, വശ്യതകളോ ഇല്ലല്ലോ. ഞാൻ പഠിച്ച പാഠങ്ങൾ വച്ച് പത്രപ്രവർത്തനത്തിലെ ഒരു തട്ടിലും ഇത് ഉൾക്കൊള്ളില്ലല്ലോ-

പക്ഷേ, യാത്രാവേളകളിൽ ഉപയോഗശൂന്യരായി. മൃതരായിത്തീരുന്ന ടൂത്ത്ബ്രഷുകളെ ഓർത്ത് ദു:ഖംകൊള്ളുന്ന വിഡ്ഢിക്ക് പൂച്ചക്കുട്ടിയെപ്പറ്റി ഇത്രയെങ്കിലും കുറിച്ചിടാതെ വയ്യല്ലോ.



നീലമ്പേരൂർ മധുസൂദനൻനായർ

# പുനസ്സന്ദർശനം

1

മൂവന്തി കാർനിഴൽ-
ക്കോലം വരയ്ക്കും
തിരപ്പുറം.

ഇപ്പുറത്തീറൻ
കടൽക്കാറ്റു മോന്തി-
ച്ചടഞ്ഞിരിക്കും കുടിൽ.

അന്തിപ്പൂലരികൾ
കാൽതെറ്റി വീഴുന്നൊരുമ്മറം.

ഉമ്മറത്തക്ഷര-
ക്കണ്ണിൻ തിളക്കമായ്
ഞാൻ ജീവനൂതി-
ത്തെളിച്ചീ വിളക്കിൽ
നിറഞ്ഞു കത്തുമ്പൊഴെൻ-
ജന്മസാഫല്യമാണിന്നിതെ-
ന്നോതിത്തളിർക്കുന്ന
തായ്മൊഴിപ്പാട്ടിന്റെ
താളത്തിലെന്നിൽ
പുതിയ സൂര്യോദയം!
ഈണത്തിലെന്നിൽ
പുതിയ ചന്ദ്രോദയം!

2

ഭാവസ്ഥിരങ്ങളാം
പൂർവ്വബന്ധങ്ങളിൽ
വേരാഴ്ന്നു നില്ക്കു-
മറിവിൻ മഹാബോധി-
വൃക്ഷത്തണലിൽ ചരിത്രമെ-
ന്നക്ഷരബോധമായ്
പക്ഷംവിരിച്ചിറങ്ങുമ്പോൾ

കാലം പതുക്കെപ്പതുക്കെയെൻ-
വേർക്കുന്ന മെയ് ചേർന്നു
തോളുരുമ്മുന്നു!

പോയ കാലത്തിൻ-
പൊടിപ്പൂകളൊക്കെയും
പൂക്കുലയായെന്റെ
നാവിൽ വിരിയുന്നു!

വർത്തമാനത്തിന്റെ
താളങ്ങളെൻ കർമ്മ-
പാഠഭേദങ്ങളിൽ

വാഗർത്ഥബോധം തളിർപ്പിച്ചു
രാത്തണുപ്പറ്റതാ-
മാവണിത്തിരക്കിനാക്കളി-
ലുൾത്തുടിപ്പായി-
പ്പകർന്നുയരുന്നു!

3

ഈരേഴു ലോകവു-
മീരഞ്ചു ദിക്കുമീ-
യണ്ഡകടാഹവും
കല്ലും മരങ്ങളും
പുല്ലും പുഴുക്കളും
തമ്മിലിണങ്ങി-
പ്പിണങ്ങി ഞെരുങ്ങുന്ന
മർത്ത്യരു,മുള്ളിലെ
ക്കാടിൻ ഇടയ്ക്കുള്ളിൽ
വാടുന്ന പൂക്കളും
കാണാപ്പുറങ്ങളിൽ
മേയും കിനാക്കളും
ചൂതും കരുക്കളും
ദൂതും സഭകളും
ഗോത്രപ്പകകളും
രാത്രിയുദ്ധങ്ങളും
കൊള്ളയും കോഴയും
കൊള്ളിവയ്പും ചതി-
ത്തല്ലുമധികാര-
മുഷ്കിൻ പുലയാട്ടു-
മൊക്കെയുമക്ഷര-
ചിഹ്നങ്ങളിലൂടെ
നിത്യവുമെന്നെ-
യുടച്ചഴിക്കുന്നു!
നിത്യവുമെന്നെ
മെനഞ്ഞെടുക്കുന്നു!

സന്ധി പ്രതിസന്ധി-
സംഘർഷമായെന്റെ
ജന്മം കലങ്ങുന്നു!

പാപക്കിടക്കയായ്
കാലം കയങ്ങളിൽ!

നാമ്പിടുന്നപ്പൊഴും
നാഭിയിൽ താമര!

4

അക്ഷരം രാകി-
മിനുക്കി മൂർപ്പിച്ചു ഞാൻ
കൊത്തിത്തെളിക്കുന്നതെന്നെ!

എന്നെ ഞാനങ്ങനെ
കണ്ടുനില്ക്കുമ്പൊഴീ
മണ്ണെല്ലാമെൻ പിളർവായിൽ!

മണ്ണുണ്ട് വിണ്ണുണ്ട്
മണ്ണിലെ വിണ്ണിലെ
കാടും കറുപ്പും തരിശുമുണ്ട്!

മണ്ണും നിറഞ്ഞുമാ-
വിണ്ണും കവിഞ്ഞെന്റെ
ഭംഗി പൂക്കും പീലി-
ക്കണ്ണഴിയുന്നു!
ചാറിവീഴുമിളം-
കാറ്റിലൂടെന്നകം
ചീയുന്ന വാർത്ത കേൾക്കുന്നു!

ദൈവങ്ങളിന്ദ്രിയ-
മങ്കക്കളമാക്കി-
യെൻ ചോര പങ്കുവയ്ക്കുന്നു!

ആറാട്ടുവെട്ട-
മുടഞ്ഞ മനസ്സിലൂ-
ടാസുര സംഘ നായാട്ട്!

നായാടി പേയാടി
കോലമഴിയുമീ
മാറിൽപ്പുകയുന്ന വാഴ്വ്!

വാഴ്വിൻ പൊരുൾ കണ്ട
വാക്കിലും വാക്കാടും
നാത്തുമ്പിലും കനൽക്കാട്!

കാടിന്നകം പുറം
തേടിവരുന്നോർക്കു
കാടകത്തിന്നീ വിളക്ക്!
മാറകത്തിന്നീ വിളക്ക്!

5

കാലം തിരുത്തുന്ന
പുസ്തകത്തിന്നകം-
താളിൽനിന്നെൻ മന-
സ്സൂറ്റിത്തെളിക്കുമീ ചൂട്
എന്നിൽ ഞാനെന്നെ
വകഞ്ഞെടുക്കും പകൽവേവ്!
വീണ്ടുപിറപ്പിന്റെ നോവ്!





നീല പദ്മനാഭൻ

# അച്ഛന്റെ പേനാക്കത്തി



നല്ല ഉറക്കത്തിലിരുന്ന് ഉണർന്ന ഉടനെതന്നെ താഴെ പായിൽക്കിടന്നിരുന്ന അരുണിന്റെ കണ്ണുകൾ യാന്ത്രികമായി അച്ഛന്റെ കിടക്കയിലേക്ക് പാഞ്ഞുചെന്നു. ശൂന്യം. മനസ്സിൽ നിറയുന്ന നിരാശാബോധവും വിഷാദവും.... കിടന്നുകൊണ്ടുതന്നെ ദിനങ്ങളെ എണ്ണിനോക്കി.... ബുധൻ, വ്യാഴം, വെള്ളി, ശനി, ഞായർ ഇന്ന് തിങ്കളാഴ്ച...., ആറാമത്തെ ദിവസമാണ്. സാധാരണയായി അച്ഛൻ യാത്രപോയെങ്കിൽ രണ്ട്, അല്ലെങ്കിൽ മൂന്നുദിവസം.... അതുകഴിഞ്ഞ് രാവിലെ ഇങ്ങനെ കണ്ണുതുറന്നുനോക്കുമ്പോൾ, ചെറിയ ഒരു താളക്രമത്തിൽ അമർന്ന ശബ്ദത്തിൽ കൂർക്കംവലിച്ചുകൊണ്ട് നിവർന്നുകിടന്നുറങ്ങുന്ന അച്ഛൻ....!

പെട്ടെന്ന് നെഞ്ചിനകത്ത് പതഞ്ഞുപൊങ്ങുന്ന ഒരു സുരക്ഷിതത്വബോധത്തോടെ ആ കിടക്കയിൽ ചെന്നുവീണിട്ട് അച്ഛനെ തൊട്ടുരുമ്മി ആ ഇളംചൂടിൽ ഒന്നുമയങ്ങും... എന്നിട്ട് അടുക്കളയിൽ പാത്രങ്ങളെ ഉരുട്ടിക്കൊണ്ടിരിക്കുന്ന അമ്മയുടെ അടുക്കൽ ഒറ്റ ഓട്ടം... ടിന്നിലോ വലിയ കുപ്പിയിലോ ഇട്ട് ഭദ്രമായി അമ്മ സൂക്ഷിച്ചുവച്ചിരിക്കുന്ന, അച്ഛൻ തലേദിവസം യാത്രകഴിഞ്ഞ് മടങ്ങിവരുമ്പോൾ വാങ്ങിച്ചുകൊണ്ടുവന്ന ബിസ്ക്കറ്റ്, കേക്ക്, പുതിയ സ്ഥലത്തെ വേറെന്തെങ്കിലും സ്പെഷ്യൽ പലഹാരങ്ങളുടെ ആദ്യത്തെ പങ്ക്-വീട്ടിൽ മറ്റാരും എച്ചിലാക്കുന്നതിനുമുമ്പെ തനിക്കു കിട്ടിയിരിക്കും.

-എടാ അരുൺ, എഴിക്കാറായില്ലേ....? ഇന്ന് സ്ക്കൂളിൽ പോണ്ടേ?

അമ്മ അടുക്കളയിലിരുന്ന് ഉറക്കെ വിളിച്ചുചോദിക്കുന്നു.... എഴുന്നേല്ക്കുമ്പോൾത്തന്നെ ആരോടെന്നില്ലാതെ ഒരു ദേഷ്യം....

പാവം അച്ഛൻ.... പോയ സ്ഥലത്തിൽ എന്തെങ്കിലും....

വീട്ടിലിരുന്ന് വെളിയിൽ എവിടെയെങ്കിലും അച്ഛൻ ഇങ്ങനെ യാത്ര പോയാൽ മടങ്ങിയെത്തുന്നതുവരെ ഒളിച്ചും പതുങ്ങിയും മനസ്സിനകത്ത് കണ്ണാടിത്തരിപോലെ ഉറുത്തിക്കൊണ്ടിരിക്കുന്ന ഈ ഭയം...., കാരണമില്ലാതെ....

ജോലിക്കാര്യമായി മാസത്തിൽ ഒന്നോ രണ്ടോ പ്രാവശ്യം ഇതുപോലുള്ള യാത്ര, സാധാരണയായി അടുത്തുള്ള സ്ഥലങ്ങളിലേക്കായിരിക്കും...., ഇപ്പോഴാണ് ആദ്യമായി അടുത്ത സംസ്ഥാനത്തിന്റെ തലസ്ഥാനനഗരിക്ക്! മിനിഞ്ഞാന്ന്, അല്ലെങ്കിൽ ഇന്നലെ മടങ്ങിയെത്തും എന്ന് അച്ഛൻ പറഞ്ഞിരുന്ന കാലാവധിയെല്ലാം തെറ്റിയിട്ടും....!

ക്ളാസ്സിലിരിക്കുമ്പോഴും പിടഞ്ഞുകൊണ്ടിരിക്കുന്ന മനസ്സ്.... നാലാം പാഠപുസ്തകത്തിലെ കഥകൾ എല്ലാം പറഞ്ഞുതീർന്നുകഴിഞ്ഞതുകൊണ്ട് അടുത്ത കൊല്ലത്തെ പാഠപുസ്തകത്തിലിരുന്ന് കാസാബിയാങ്കായുടെ കഥയെ അഭിനയിച്ച് പറഞ്ഞുകൊണ്ടിരിക്കുന്ന വേലാംപിള്ളസാർ....!

ഞാൻ മടങ്ങി വരുന്നതുവരെ വേറെവിടേയും പോകരുത് എന്ന് കപ്പലിന്റെ മേൽത്തട്ടിൽ മകൻ കാസാബിയാങ്കയെ വിട്ടിട്ട് താഴെ ചെല്ലുന്ന അവന്റെ അച്ഛൻ...!

കപ്പലിൽ പറ്റിപ്പടരുന്ന തീ....

കടൽക്കാറ്റിൽ അഗ്നിജ്വാലകൾ വാനോളം പൊങ്ങി കത്തിക്കരിഞ്ഞ് മുങ്ങിക്കൊണ്ടിരുന്ന കപ്പൽ. അച്ഛൻ മരിച്ചത് അറിയാതെ, അച്ഛൻ മടങ്ങിവരുന്നതു പ്രതീക്ഷിച്ച് അതേസ്ഥലത്തുതന്നെ നില്ക്കുന്ന മകൻ.

ലൈഫ് ബോട്ടുകളിൽ രക്ഷപ്പെട്ടുകൊണ്ടിരുന്ന മറ്റു യാത്രക്കാരുടെ കൂടെ പോയി രക്ഷപ്പെടാതെ അച്ഛന്റെ വാക്കിനെ ദേവവാക്കായിക്കരുതി കാത്തുനിന്ന സ്ഥലത്തുതന്നെനിന്ന് കരിഞ്ഞുചാകുന്ന മകൻ.

ഈ കഥ പറയാൻ കിട്ടിയ ദിവസം....!

ഉച്ചയ്ക്ക് ഊണുകഴിക്കാൻ വീട്ടിലേക്കു വരുമ്പോൾ, അച്ഛൻ ചിലപ്പോൾ പതിനൊന്നിനു വരുന്ന ട്രെയിനിൽ വന്നിട്ടുണ്ടാവണം. വന്നുകുളിച്ച് ഊണുകഴിച്ചിട്ട് ജോലിനോക്കുന്ന സ്ഥലത്ത് ധൃതിയിൽ പോയിട്ടുണ്ടാവണം എന്നാശിക്കുന്ന മനസ്സ്.

വീട്ടിൽ വന്നുകയറിയതും ഇല്ല, അച്ഛൻ മടങ്ങിവന്നിട്ടില്ല എന്ന് മനസ്സിനകത്ത് സംജ്ഞ ലഭിച്ചതുപോലെ....

-വിശപ്പില്ലേടാ നിനക്ക്? ഇട്ട ചോറ് അങ്ങനെ തന്നെ ഇരിക്കുന്നു.

അമ്മ പറയുന്നത് കേട്ടില്ലെന്നുനടിച്ച് എഴുന്നേറ്റ് കൈകഴുകിയിട്ട് വീണ്ടും സ്ക്കൂളിലേക്ക്...

ക്ളാസ്സിൽ ഇരിക്കാൻതന്നെ തോന്നുന്നില്ല. പക്ഷേ എവിടെ പോകാൻ? താറുമാറായി എവിടെയെല്ലാമോ അലഞ്ഞുതിരിയുന്ന മനസ്സ്... കളിക്കാനും തോന്നിയില്ല....

വെളിയിൽ മെയിൻറോഡിൽ പായുന്ന ബസ്സുകളുടെ മുഴക്കം.... റെയിൽവേസ്റ്റേഷനിൽ നിന്നും വരുന്ന ചൂളംവിളി.

-അമ്മേ.... അച്ഛൻ ഇന്നും വരില്ലേ?

വൈകുന്നേരം സ്ക്കൂളിൽനിന്നും മടങ്ങിവന്ന ഉടനെ അമ്മയോട് ചോദിച്ചു?

വീട്ടുജോലികൾ എന്തെങ്കിലും എപ്പോഴും ചെ



യ്തുകൊണ്ടിരിക്കുന്ന അമ്മയുടെ മുഖത്തിൽ ദുഃഖത്തിന്റെ രേഖകൾ സാധാരണയായി വെളിയിൽ കാണുന്നത് അത്രയ്ക്ക് തെളിയാറില്ല. പക്ഷേ ഇന്ന് അമ്മയുടെ മുഖത്ത് മൂടിക്കെട്ടിനില്ക്കുന്ന വിഷാദം ശരിക്ക് വെളിയിൽ കാണാം.

അച്ഛന്റെ അമ്മ-അമ്മൂമ്മ പറഞ്ഞുകൊണ്ടി

CURRENT BOOK FAIR '96

AT
PAZHAYA NADAKKAVU
PANDI SAMOOHAMADOM HALL, THRISSUR
FROM
30TH SEPTEMBER TO
5TH OCTOBER '96
(6 DAYS)
DAILY 9 A.M. TO 9 P.M.

COMPUTER BOOKS
ON ALL SUBJECTS &
LANGUAGES OF
LATEST VERSION

MEDICAL
ENGINEERING
ELECTRONIC
BOOKS

ENGLISH
MALAYALAM
LITERATURE &
GENERAL BOOKS

CHILDREN'S
LITERATURE

ATTRACTIVE DISCOUNTS

CURRENT BOOKS
ROUNDWEST, THRISSUR-1

രുന്നു:

-ഹും... എവിടെപ്പോയിക്കിടക്കുന്നോ എന്തോ! എല്ലായ്പോഴും ജോലിതന്നെ.... വീട്ടിൽവന്ന് സമയാസമയത്തിന് വല്ലതും കഴിച്ചില്ലെങ്കിൽ ശരീരം എന്താകും....!

പതിവുപോലെ ശണ്ഠകൂടുന്ന അനിയന്മാരും അനിയത്തികളും.... അവരുടെ കൂടെ. എന്തുകൊണ്ടോ ഇന്ന് ചേരാൻ തോന്നുന്നില്ല....

വീണ്ടും ഇനിയൊരു രാത്രി....

ഒരു സ്റ്റേഷനിലും നിൽക്കാതെ ഓടിക്കൊണ്ടിരിക്കുന്ന ട്രെയിൻ കോച്ചുകൾ... അല്ല.... ഇത് ട്രെയിൻ അല്ല...., കപ്പൽ... ചുറ്റിനോക്കെത്തുന്ന ദിക്കെല്ലാം വിരിഞ്ഞു പരന്നുകിടക്കുന്ന നീലക്കടൽ.... കരകാണാക്കടൽ....

കപ്പലിൽ വേറെ ആരും ഇല്ല.

താൻ മാത്രം!

ഇപ്പോൾ കടലും കപ്പലും എല്ലാം മായയായി മറഞ്ഞുപോയതുപോലെ....!

കണ്ണുതുറന്നപ്പോൾ...

അതിനിടയ്ക്ക് നേരം വെളുത്തോ?

അച്ഛന്റെ കിടക്കയ്ക്ക് പാഞ്ഞുചെല്ലുന്ന മിഴികൾ....

കിനാവാണോ....?

കണ്ണുകളെ തിരുമ്മിയിട്ട് വീണ്ടും നോക്കിയപ്പോൾ... അതെ.... അച്ഛൻതന്നെ....

നീണ്ടുനിവർന്നുകിടക്കുന്ന അച്ഛൻ.... എന്തുകൊണ്ടോ കൂർക്കംവലി കേൾക്കുന്നില്ല....

ആ കിടക്കയിൽ കയറി അച്ഛനെ തൊട്ടുരുമ്മിക്കൊണ്ടുകിടന്നപ്പോൾ....

ഹാ....

വേദനയിൽ മുരളുന്ന അച്ഛൻ....

അച്ഛന് പനിയാണോ?

അച്ഛന്റെ ശരീരം എപ്പോഴും ചൂടായിത്തന്നെയിരിക്കും.... പക്ഷേ ഇന്ന് പതിവിൽക്കവിഞ്ഞ നല്ല ചൂട്.... സാധാരണയായി അച്ഛന്റെ അടുക്കൽ നിന്നുവരുന്ന ചെറിയ വിയർപ്പുമണത്തെ തോൽപ്പിക്കുന്ന ഈ രൂക്ഷഗന്ധം....?

അയഡിന്റെ അല്ലേ?

പെട്ടെന്ന് എഴുന്നേറ്റ് ഇരുന്നുകൊണ്ട് സൂക്ഷിച്ചുനോക്കിയപ്പോൾ....

ജനാലവഴി അകത്തു കയറിവരുന്ന പ്രഭാതത്തിന്റെ മങ്ങിയ വെളിച്ചത്തിൽ അച്ഛന്റെ വലത്തെ തോളിൽ ഒരു വലിയ കെട്ട്. അതിൽ ചെറുതായി പടർന്നിരുന്ന മഞ്ഞയും ഇളംചുവപ്പും കലർന്ന നിറം....

ചോരയാണോ, അയഡിനോ?

അച്ഛന്റെ വേദന ഇപ്പോൾ തന്നിലും സംക്രമിച്ചതുപോലെ....

അച്ഛന്റെ കൈമുട്ടിന്റെ മുകളിൽ, തോളിലെ കെട്ടിന്റെ അല്പം താഴെ നാരങ്ങാനിറത്തിലിരുന്ന തൊലി ചെമ്പരത്തിപ്പൂപോലെ ചെമന്ന്...

പതുക്കെ അവിടെ തൊട്ട് മെല്ലെ തലോടിയപ്പോൾ അച്ഛൻ കണ്ണുതുറന്നു.

-വേദനിക്കുന്നുണ്ടോ അച്ഛാ?

-ഇല്ല മോനേ....

കിടന്നുകൊണ്ടുതന്നെ അച്ഛൻ ചേർത്തണച്ചപ്പോൾ നെഞ്ചിൽ നിറയുന്ന നിർവൃതി....

പിന്നെ, അമ്മയുടെയും, അമ്മൂമ്മയുടെയും അടുക്കൽനിന്ന് നടന്ന കാര്യം കേട്ടുമനസ്സിലാക്കി.

വീട്ടിൽ അച്ഛനും അമ്മൂമ്മയും കൂടെക്കൂടെ മുറുക്കാറുള്ളതിനാൽ, കാൽ പതിച്ച വൃത്താകൃതിയിലുള്ള ഒരു ചെറിയ പിച്ചളത്തട്ടത്തിൽ എപ്പോഴും വെറ്റ, മുഴുപ്പാക്ക്, പുകയില, ചുണ്ണാമ്പ് എല്ലാം തയ്യാറായി ഇരിക്കും. മുഴുവൻ പാക്കിനെ ചെറിയ കഷണങ്ങളായി മുറിക്കാൻ പാകത്തിൽ ഒരു പാക്കുവെട്ടിയും കാണും. മുകളിൽ തൊപ്പിപോലെ വളഞ്ഞ് രണ്ടുവശങ്ങളിലും വീതി കുറഞ്ഞുവരുന്ന രണ്ട് ഇരുമ്പുകമ്പികളിൽ ഒന്നിനെ പിച്ചാത്തിപോലെ മൂർച്ചവരുത്തിയിരുന്നതുകൊണ്ട് അതിന്റെ ഇടയ്ക്കുവച്ച് അമർത്തി പാക്ക് ചെറിയ കഷണങ്ങളായി വെട്ടാം.

കൈകൊണ്ടു മുറിക്കാൻ സാധിക്കാത്ത കളിസാമഗ്രികളും, സമം സമമായി പങ്കുവയ്ക്കേണ്ട ചില തീറ്റപ്പണ്ടങ്ങളും എല്ലാം കൈകാര്യം ചെയ്യാൻ വീട്ടിൽ കുട്ടികൾ തങ്ങളൊക്കെ ഈ പാക്കുവെട്ടിയെയാണ് ആശ്രയിക്കുന്നത്. അതുകാരണം ഇപ്പോൾ അതിന്റെവക്കെല്ലാം വളഞ്ഞ് മൂർച്ച നിശ്ശേഷം ഇല്ലാത്ത ഈ ഉപകരണത്തെ അച്ഛൻ ഉപയോഗിക്കാറില്ല. വീട്ടിലുള്ള കുട്ടികളെയൊക്കെ പിരാകിക്കൊണ്ട് അമ്മൂമ്മ മാത്രം പാക്കിനെ അതിന്റെ ഇടയ്ക്കുവച്ച് തറയിൽ ടൊക്ക് ടൊക്കെന്ന് തട്ടി എങ്ങനെയോ കഷണമാക്കിക്കൊണ്ടിരുന്നു.

അച്ഛന്റെ അടുക്കൽ കാണാൻ ഭംഗിയുള്ള



ഒരു ചെറിയ പിച്ചാത്തി ഉണ്ടായിരുന്നു. മൂന്നിഞ്ചിൽ കൂടുതൽ നീളം കാണുകയില്ല, കറുപ്പും വെളുപ്പും കലർന്ന ഭംഗിയായ കൈപ്പിടി... നല്ല മൂർച്ചയുള്ളതുകൊണ്ട് ഈ പിച്ചാത്തിയെ തൊടാൻ അച്ഛൻ ആരെയും അനുവദിക്കാറില്ല. എപ്പോഴും അച്ഛന്റെ, പൂട്ടിയിട്ടിരിക്കുന്ന മേശയ്ക്കകത്തുകിടക്കും....

പാക്കുവെട്ടാൻ മാത്രമല്ല, രാത്രി വീട്ടിലേക്കു മടങ്ങുമ്പോൾ അച്ഛൻ വാങ്ങിച്ചുകൊണ്ടുവരുന്ന മാമ്പഴം, പുറുത്തിച്ചക്കയുടെയൊക്കെ തൊലി കളയാൻ അച്ഛൻ ഈ പിച്ചാത്തിയെ ഉപയോഗിക്കുന്ന പ്രത്യേകത ഒന്നു കാണേണ്ടതാണ്.

മുഴുവൻ മാമ്പഴത്തിന്റെ തൊലി യത്രയും ഒരിടത്തിലും മുറിഞ്ഞുപോകാതെ; അതേസമയം തൊലിയിൽ പഴത്തിന്റെ അംശം അടർന്നുവരാതെ, ഒരേ ക്രമത്തിൽ ചുരുണ്ടുചുരുണ്ട് സ്പ്രിംഗുപോലെ അച്ഛന്റെ കൈയിലിരിക്കുന്ന മാമ്പഴത്തിന്റെ താഴെ നീണ്ടുതൂങ്ങിക്കിടക്കുന്ന തൊലിയെ കൈക്കലാക്കാൻ അനിയൻ അനിയത്തിമാരുടെ കൂടെ താനും മത്സരിക്കാറുണ്ടായിരുന്നല്ലോ.

യാത്ര പോകുമ്പോഴൊക്കെ ഉടുപ്പ്, മുണ്ട് ഇവ വയ്ക്കാനായി കൂടെ കൊണ്ടുപോകുന്ന ചുവന്ന ഒരു തുകൽ ബാഗിന്റെ അകത്തുകിടന്ന് അച്ഛന്റെ കൂടെ ഈ പിച്ചാത്തിയും യാത്ര ചെയ്യാറുണ്ട്, പോകുന്ന സ്ഥലങ്ങളിൽവച്ച് മുറുക്കുമ്പോൾ പാക്കുവെട്ടുന്നതിനുവേണ്ടി...



ഏതായാലും ഇത്തവണ അച്ഛന്റെ കൂടെ യാത്രപോയ ആ പിച്ചാത്തി മടങ്ങിവന്നില്ല, മാത്രമല്ല, ജീവിതമത്രയും മറക്കാൻ സാധ്യമല്ലാത്ത ഈ തഴമ്പിനെ സമ്മാനിച്ചിട്ട് ശത്രുവിന്റെ പാളയത്തിൽ അഭയം പ്രാപിക്കുകയും ചെയ്തു....!

പോയ സ്ഥലത്ത് ജോലിയൊക്കെ ചെയ്തുതീർത്തിട്ട് അച്ഛൻ റെയിൽവേ സ്റ്റേഷനിൽ വന്നപ്പോൾ നാട്ടിലേക്കു വരാനായി ഉറുമ്പിക്കൊണ്ടുനിൽക്കുന്ന തീവണ്ടി. ടിക്കറ്റിന്റെ നീണ്ട ക്യൂവിൽ അവസാനത്തെ ആളായി അച്ഛൻ വന്നുനിന്ന അല്പസമയത്തിനുള്ളിൽ അച്ഛന്റെ പിറകിൽ അടുത്ത ആളായി വന്നുനിന്ന ഒരു മനുഷ്യൻ.

അച്ഛനെക്കണ്ടയുടനെ വളരെ പരിചയത്തോടെ മുഖമത്രയും പല്ലായി ചിരിച്ചുകാണിച്ചിട്ട് ചോദിച്ചുവത്രെ:

-ചേട്ടൻ ചെന്തിട്ടയിലല്ലേ താമസം?

അച്ഛന് ആളെ മനസ്സിലായില്ല..., എന്നിരുന്നാലും ചുറ്റിലും മുഴങ്ങിക്കൊണ്ടിരുന്ന അന്യ ഭാഷയുടെ ഇടയിൽ സ്വന്തം മണ്ണിന്റെ തനി നാടൻ ഭാഷണം കേട്ടപ്പോൾ മയങ്ങിപ്പോയി.

-അതേ... എന്നെ അറിയുമോ?

-അതുകൊള്ളാം... ഞാനും അവിടത്തുകാരനല്ലേ!

ടിക്കറ്റ് കൗണ്ടർവരെ അനങ്ങിക്കൊണ്ടിരുന്ന ക്യൂവിൽ തുടർന്നുള്ള സൗഹൃദ സംഭാഷണം.... വളരെക്കാലമായി അടുത്ത പരിചയമുള്ളവനെപ്പോലെ അച്ഛന്റടുക്കൽ അയാൾ ഉളവാക്കിയ അടുപ്പം....

കക്ഷത്തിൽ തുകൽസഞ്ചിയെ വച്ചുകൊണ്ട് കൗണ്ടറിനകത്ത് കൈനീട്ടി രൂപാനോട്ടുകളെ കൊടുത്തിട്ട് ടിക്കറ്റും ബാക്കി ചില്ലറയും എല്ലാം, ട്രെയിൽ വിടാൻ പോകുന്നു എന്ന വെപ്രാളത്തിൽ അച്ഛൻ എണ്ണിവാങ്ങിക്കുന്നതിന്റെ ഇടയ്ക്ക് അച്ഛനെ സഹായിക്കുന്ന ഭാവേന തുകൽസഞ്ചിയെ കൈക്കലാക്കിക്കൊണ്ട് അയാൾ ഒറ്റ ഓട്ടം പാസ്സാക്കി.

ഇത് ഒട്ടും പ്രതീക്ഷിക്കാത്ത അച്ഛൻ ഒരുക്ഷണം അന്തംവിട്ടുനിന്നു, അടുത്ത ക്ഷണം ആൾക്കൂട്ടത്തിന്റെ ഇടയ്ക്കുകൂടി അയാളെ പിന്തുടർന്ന് ഓടിത്തുടങ്ങി... ഓടുന്നതിന്റെ ഇടയ്ക്ക് സഞ്ചിക്കകത്തുനിന്ന് മണിപ്പേഴ്സും പിച്ചാത്തിയും കൈയിലെടുത്തിട്ട് സഞ്ചിയെ എടുത്തെറിയുമ്പോൾ അയാളെ പിടികൂടുന്നത്രയ്ക്ക് അടുത്ത് അച്ഛന്റെ നേർക്ക് അയാൾ പിച്ചാത്തി നിവർത്തി ഒന്നുവീശി..., എന്നിട്ട് ഓടിരക്ഷപ്പെടുകയും ചെയ്തു....

നല്ല കാലം, തോളിലെ മുറിവോടെ അച്ഛൻ രക്ഷപ്പെട്ടു. രണ്ടുദിവസം അവിടെ ആശുപത്രിയിൽ കിടക്കേണ്ടിവന്നു. രണ്ടുമൂന്നു കുത്തിക്കെട്ട് വേണ്ടിവന്നു. വീട്ടിലുള്ളവരെ വേവലാതിപ്പെടുത്തേണ്ട എന്നുവിചാരിച്ച് ഇവിടെ അറിയിച്ചില്ലത്രെ. ആവിപറക്കുന്ന ചൂടുകഞ്ഞിയുമായി വന്ന അമ്മ സ്പൂണിൽ അച്ഛന്റെ വായിൽ ഒഴിച്ചുകൊടുക്കുമ്പോൾ അമ്മൂമ്മ ദു:ഖഭാരത്തോടെ നോക്കിനിന്നു. അച്ഛൻ പറഞ്ഞു:

-ഹും... നല്ലൊരു പിച്ചാത്തി, എത്ര കാലമായി അത് എന്റെ കൈയിൽ ഇരിക്കുകയാണെന്നോ!

അച്ഛന്റെ ആ വിഷാദം തന്നെയും ബാധിച്ചതുപോലെ...

കൈക്കുള്ളിൽ ഒതുങ്ങുന്ന കറുപ്പും വെളുപ്പും ഇടകലർന്ന കൈപ്പിടിയുള്ള ആ പിച്ചാത്തി കൊണ്ട് മാമ്പഴങ്ങളുടെ തൊലികളഞ്ഞ കാലങ്ങൾ...

അമ്മൂമ്മയുടെ അരിശം കലർന്ന വാക്കുകൾ:

-അതേ നശിച്ച കത്തി. അതുകാരണമാണല്ലോ ഈ ചോരചിന്തലും മുറിവുമൊക്കെ വന്നത്! കുറെക്കൂടി മാറി നെഞ്ചിലോ മറ്റോ കുത്തു വീണിരുന്നെങ്കിൽ...? സഞ്ചിയിലിരുന്ന കുറെയധികം രൂപയും പോയി. ഇതിനെയൊക്കെക്കാൾ പിച്ചാത്തിപോയതിലാണോ നിനക്ക് സങ്കടം? തുലഞ്ഞുപോട്ടെ...! ഇനി പിച്ചാത്തിയും വേണ്ട ഒന്നും വേണ്ട. പാക്കുവെട്ടാൻ ഈ പാക്കുവെട്ടി മതി.



എ.എം. വാസുദേവൻപിള്ള

# അതിർത്തികൾ ലംഘിക്കുന്നവർ

## IX

### സാക്ഷി

ഉരുൾപൊട്ടലിലും വിൻഡ് ഫാളിലും വീണ മരങ്ങളുടെ ലേലമാണ്. ഇത്തരം മരങ്ങൾക്ക് അധികം ലേലക്കാർ ഉണ്ടാവാറില്ലെന്നതാണ് ജയസൂര്യന്റെ അനുഭവം. കൊടുങ്കാറ്റിലും കാട്ടുതീയിലും പെട്ട മരങ്ങൾ തമിഴ്നാട്ടിലെ മരക്കച്ചവടക്കാർക്ക് അശുഭകരമാണെന്നതുതന്നെ കാരണം.

ചോഴിയക്കോടു കൂപ്പു തീപിടിച്ചത് കഴിഞ്ഞ കൊല്ലമാണ്. തൊട്ടടുത്ത കുളത്തൂപ്പുഴ റെയ്ഞ്ചുവരെ തീപടർന്നു. തെളിഞ്ഞ ഫയർ ലൈനുകൾ അവിടെയുണ്ടായിരുന്നതു ഭാഗ്യമായി. ഇപ്പുറത്ത് ഒരു ലോട്ടിലും തീപിടിച്ചില്ല. അടിക്കാടുകളില്ലാത്ത പല തട്ടിലും തീ തൊട്ടതേയില്ല. പക്ഷേ, തെങ്കാശിക്കാരായ കോൺട്രാക്ടറന്മാർ അവയെല്ലാം വിട്ടു. പിന്നീടു വിറകുകൊള്ളികളുടെകൂടെ മുറിച്ചു ചേർക്കേണ്ടിവന്നു.

ഇപ്പോൾ ജയസൂര്യന്റെ കണക്കുകൂട്ടലുകളെല്ലാം തെറ്റിയിരിക്കുന്നു. പുതിയ ലേലക്കാർ വിശ്വാസികളോ, അവിശ്വാസികളോ എന്നുള്ള ഉത്ക്കണ്ഠയൊന്നും വേണ്ടാ. അവർക്കു ലാഭത്തിൽ മാത്രമേ നോട്ടമുള്ളൂ. പകുതി എരിഞ്ഞതായാൽ മുറി കണ്ടിച്ചു മിച്ചം ഒരു ഉരുളാക്കും.

ലേലക്കാർ അച്ചൻകോവിലെത്തിയതു മുതൽ ബഹളമായിരുന്നു. കണക്കുകൂട്ടൽ, അളവെടുപ്പ്, തുക തിട്ടപ്പെടുത്തൽ, വീരവാദങ്ങൾ–എല്ലാം ചേർന്നൊരു പുകിലുതന്നെ. സംഗതികൾ ശരിയാകുമെന്ന വിചാരത്തിൽ ഒരാൾ വെട്ടുകാരെത്തേടുന്നതും കണ്ടു.

ഇൻസ്പെക്ഷൻ ബംഗ്ളാവിന്റെ വരാന്തനിറയെ പഴയ റെക്കാർഡു ബുക്കുകളാണ്. നീക്കിയും തള്ളിയും ഇടമുണ്ടാക്കി ലേലക്കാർ കിടക്കാൻ സ്ഥലമുറപ്പാക്കി.

ജയസൂര്യൻ വരാന്തയുടെ ഒരറ്റത്തിരുന്നു. കടയിൽച്ചെന്നു കിടക്കാൻ കുഞ്ഞപ്പിയും ഉലകമ്മയും നിർബന്ധിച്ചതാണ്. സൂത്രത്തിൽ മാറി. ചെന്നാൽപ്പിന്നെ ഉലകമ്മ ഉറങ്ങുകയില്ല. വന്നാതു മുതൽ അവൾ നിലത്തെങ്ങുമല്ല. ഉറങ്ങാനങ്ങോട്ടു ചെന്നാൽ പറയാനുമില്ല. നാട്ടിലെ കാര്യങ്ങൾ. അമ്മ ഇപ്പോഴും ചെരിപ്പില്ലാതെയാണോ മുറ്റത്തൊക്കെ നടക്കുന്നത്! തന്റെയുള്ളിൽ വളരുന്ന കുഞ്ഞ് ആരുടെ രൂപമായിരിക്കും? ഉലകമ്മയുടെ രൂപമായിരിക്കുമെന്നു പറഞ്ഞാൽ തീർന്നു. പിന്നെ വഴക്കായി. അവൾക്കിപ്പോൾ ഇതൊക്കെ ഒഴിവാക്കേണ്ട സമയമാണ്. 'ചൂടാൻ മലരും കനമായ് തോന്നും ദോഹദകാലത്തിൽ....' ഉള്ളൂരിന്റെ കവിത ഈ മലമ്പണ്ടാരപ്പെണ്ണിനൊന്നു ചൊല്ലിക്കൊടുക്കണം. രണ്ടുദിവസം കഴിയട്ടെ. ജയസൂര്യൻ മുറ്റത്തെ സ്റ്റോൺ ബഞ്ചിൽക്കിടന്നു പലതും ആലോചിച്ചു.

ഡിയെഫോ ഹരിഭാസ്കർ ഉണ്ടാകുമെന്നാണു കരുതിയത്. എഴുതിയതാണ് വരുന്ന തീയതിയും സമയവുമൊക്കെ. സ്ഥലംമാറി വന്നിട്ടു കുറച്ചുനാളേ ആയിട്ടുള്ളൂ. അതിനിടയ്ക്കു ലീവെടുക്കാനൊരു പൂതി! മനസ്സിലാകുന്നില്ല.

കമ്പനികൂടാൻ പലരും വന്നു. കണ്ടു പരിചയംപോലുമില്ലാത്തവരാണ് അധികവും. ലേലത്തിനും പങ്കുകച്ചവടത്തിനും എല്ലാം ഇങ്ങനെ താത്കാലികസൗഹൃദം പതിവാണ്. രാത്രിയിൽ സൗഹൃദം. രാവിലെ മത്സരവും വേലവയ്പുകളും.

ലേലത്തിനു വരാതിരിക്കാൻ അസൗകര്യങ്ങൾ പറഞ്ഞൊഴിഞ്ഞതാണ്. അച്ചൻകോവിൽവരെ പോയാൽ അതിന്റെ സുഖം കിട്ടിയില്ലെങ്കിൽപ്പിന്നെ യാത്ര നഷ്ടമാണ്. ഹരിഭാസ്കറെ ശരിക്കൊന്നു കാണാൻകൂടി കിട്ടില്ല. ഏതായാലും ഉലകമ്മയെ രണ്ടുമാസം കഴിഞ്ഞു വരുത്തണം. എല്ലാംകൂടിയായപ്പോൾ മടുപ്പു തോന്നി. തലേദിവസം വാച്ചർ ബാലപ്പൻ കൊണ്ടുവന്ന ബീഡിക്കു തീരുമാനം മാറ്റിക്കാനുള്ള ലഹരിയുണ്ടായിരുന്നു.

-പച്ചച്ചുക്കായാ സാർ. നല്ല രസമായിരിക്കും.

-ബീഡിയൊക്കെ ശരി. തീരുമാനമൊന്നും മാറ്റത്തില്ല.

-വെറുതേ പോയി ഇരുന്നാ മതി സാർ. ലാഭം നമ്മക്കും കിട്ടും.

ലേലത്തിൽ പങ്കെടുത്തു വിളിച്ചുകൊണ്ടിരുന്നാൽ ലേലം പിടിക്കാൻ നിശ്ചയിച്ചു വന്നവർ ഒഴിയാൻ മറ്റുള്ളവർക്കു കമ്മിഷൻ കൊടുക്കും. ബാലപ്പന്റെ പ്രലോഭനത്തിന് ഒടുവിൽ വഴങ്ങുകയായിരുന്നു.

വെല്ലുവിളികളും വാഗ്ദാനങ്ങളും അർദ്ധരാത്രി കഴിഞ്ഞിട്ടും തീർന്നിരുന്നില്ല. ചിലർ വീരപരാക്രമങ്ങളുടെ കെട്ടഴിച്ചു. ഞാനും മൊതലയമ്മാവനും കൂടി.... അതാണു ശൈലി. ആത്മകഥകൾക്കു തിളക്കം കിട്ടാൻ ഭാര്യയെ പഴിപറഞ്ഞ് ആന്റി ക്ളൈമാക്സ് ഉണ്ടാക്കുന്നതും കേട്ടു. ജയസൂര്യൻ ഊറിച്ചിരിച്ചു. നേരം വെളുക്കുമ്പോൾ എല്ലാം പഴയ മിത്തുകളായി കേട്ടവരുടെ മനസ്സുകളിൽ ശേഷിക്കും.

വവ്വാലുകൾ പറന്നുവന്നു തിരിച്ചുപോകുന്നു. വാസസ്ഥാനമായ പുളിവാകയുടെ ചുവട്ടിൽ പതിവില്ലാത്ത ആൾപ്പെരുമാറ്റം ദൂരെവച്ചുതന്നെ കേട്ടിരിക്കും.

നേരം പുലരുകയാണ്. ജയസൂര്യൻ എഴുന്നേറ്റു നടന്നു. ഇനി ഉറങ്ങിയാൽ ഈ പ്രഭാതം ആസ്വദിക്കാനാവില്ല.

കുളിക്കാൻ സമയമായിട്ടില്ല. എങ്കിലും ആറ്റുതീരത്തു പോയിനിന്ന് ഉദയം കാണാം. ലക്ഷണം കണ്ടിട്ടു നാളെ ലേലംപിടിക്കാനൊക്കുമെന്നു തോന്നുന്നില്ല. ഈ രംഗവേദികളുടെ ചിത്രമെങ്കിലും മനസ്സിൽ കിടക്കട്ടെ.

പിന്നിൽ ചുമകേട്ടു. വരാന്തയിലാണ്. വീണ്ടും ചുമ തുടങ്ങുന്നതിനുമുമ്പുള്ള വലിവ് അസഹ്യമായപ്പോൾ എഴുന്നേല്ക്കാൻ ശ്രമിക്കുന്നതു കണ്ടു.



ജയസൂര്യൻ അടുത്തുചെന്നു ചോദിച്ചു:

-വിമ്മിട്ടം തോന്നുന്നുണ്ടോ?

ശബ്ദം കേട്ട് അയാൾ തലയുയർത്തി നോക്കി. ജയസൂര്യൻ തിരിച്ചറിഞ്ഞു. പഴയ കൂപ്പു കോൺട്രാക്ടർ റാവുത്തർ! ജയസൂര്യൻ അങ്ങനെതന്നെ നിന്നു. കുറേ ചുമച്ചപ്പോൾ ശമനം കിട്ടി. അയാൾ ചിരിക്കാൻ പാടുപെടുന്നതു കണ്ടു ജയസൂര്യൻ പറഞ്ഞു:

-താങ്ങിക്കോളാം. കിടന്നോളൂ.

അയാൾ മുതുകു തടവാൻ ആംഗ്യം കാണിച്ചു. പിന്നെ വിലക്കി.

-വേണ്ടാ. താങ്ങണ്ടാ.

വിലക്കു വകവയ്ക്കാതെ ജയസൂര്യൻ മുതുകു തടവുന്നതിനിടയിൽ അയാൾ തന്റെ അടുത്തുള്ളതാരാണെന്നു നിർണ്ണയിക്കാൻ ശ്രമിക്കുകയായിരുന്നു. അല്പം കഴിഞ്ഞപ്പോൾ പിടികിട്ടിയതുപോലെ തലകുലുക്കി.

-ആര്യങ്കാവിൽ കൂപ്പൊണ്ടാരുന്നു. അല്ല്യോ? ജയൻകൊച്ച്?

അയാൾ കണ്ണടച്ചിരുന്നു. കണ്ണുകൾ നിറഞ്ഞൊഴുകിയതു കണ്ടില്ലെന്നു ഭാവിച്ച് ജയസൂര്യൻ മാറിനിന്നു.

-കെടക്ക്. ഞാൻ വിളിക്കാം.

അയാൾ കിടന്നു. മുറുമുറുക്കുന്നുണ്ടെന്നു തോന്നി അടുത്തേക്കു ചെന്നു.

-ഇപ്പം ആരുമില്ല. ഒറ്റയ്ക്കാ. വീട്ടീന്നു പൊറത്താക്കി. ജോലി ഒരുപാടു ചെയ്ത് ഒരുപാടു സമ്പാദിച്ചു. അവളും മക്കളും സുകമായിക്കഴിയട്ടെ. അല്ല ജയാ, ഇവിടെ ഞാൻ വെറുതേ വന്നതാ. ലേലം പിടിക്കുന്നവരെന്തെങ്കിലും തരാതിരിക്കില്ല.

അയാൾ തല തിരിച്ചു കിടന്നു.

ജയസൂര്യൻ ഒരു നിലവിളി കേൾക്കുന്നു, അകലെ. വളരെ അകലെയല്ല. പരിചിതങ്ങളും അപരിചിതങ്ങളുമായ ശബ്ദങ്ങൾ.

എല്ലാ ശബ്ദവും താണുതാണ് ഇല്ലാതാകുന്നു. വീണ്ടും ഉയരുന്നു.

അസഹ്യമായപ്പോൾ ചെവി പൊത്തിപ്പിടിച്ചു. എന്നിട്ടും ശബ്ദത്തിന്റെ ചില്ലുകൾ വീണു നോവുന്നു.

ഇവിടെ ഈ വനാന്തരവും അസ്വസ്ഥമാണ്. ഇലകൾ അനങ്ങുന്നില്ല. ചില്ലകൾ ആടുന്നില്ല. കാടിന്റെ പരമാണുക്കളിൽപ്പോലും നിശ്ചലരയാണെന്നു തോന്നുന്നു.

മണിമരുതും കരിമരുതും പഴുക്കാ ഉന്നവും പുളിവാകയും ഇരുളും എല്ലാം പൂക്കേണ്ട കാലമാണിത്. പ്രകൃതി ദുരന്തം കാടിനെ ഉലച്ചതുകൊണ്ടാണോ? ദുഃഖോപാസകരായ കവികൾക്കു നല്ലൊരു വിഷയമാണ്: പരിസ്ഥിതിയുടെ പ്രതികരണം മനുഷ്യപ്രകൃതിയിൽ.

തിരിഞ്ഞു നടക്കുന്നതിനിടയിൽ ജയസൂര്യൻ ഇരുട്ടിൽ ഒരു കണ്ണായം കണ്ടു.

മനുഷ്യൻ!

മുഖത്തിന്റെ അരികും മൂലയും തെളിഞ്ഞു കാണാനായില്ല. സൂക്ഷിച്ചു നോക്കുന്നതിനിടയിൽ അയാൾ അടുത്തുവന്നു. നേരത്തേ കണ്ട പൂണൂൽക്കാരൻതന്നെ. ഇയാൾ ശരിക്കു ബ്രാഹ്മണനല്ല.

-കുളിക്കാൻ പോവ്വാ?

അയാൾ പൂണൂലിൽ നീട്ടി ഉരുമ്മിനിന്നു.

-അതേ.

ജയസൂര്യൻ നിന്നു.

വൈകിട്ടു വെറുതേ വന്നു പരിചയപ്പെട്ടു പോയതാണ്.

അപ്പോൾ മറ്റാരോ എതിരേവന്ന് എന്തോ ചോദിച്ചു. അതയാൾ കേട്ടഭാവം കാണിച്ചില്ല.

അമ്പലമതിലിന്റെ പിന്നിലെ വഴിച്ചാലിലൂടെ ഒരു പണ്ടാരക്കുടിലിനടുത്തെത്തിയ പൂണൂൽക്കാരൻ പിന്നിൽ വന്നു.

-അരണിമരം ലേലത്തിൽ കിട്ടുമോന്നു നോക്കണം.

-അരണിമരമോ? അങ്ങനൊരു മരമൊണ്ടോ?

-കച്ചോടത്തിനല്ല.

-പിന്നെ?

ഞങ്ങൾ ബ്രാഹ്മണർ. ഓത്തുള്ളവർ.

അയാൾ തുടർന്നു വിശദീകരിച്ചു.

അവർ ശ്രൗതപാരമ്പര്യത്തിൽപ്പെട്ടവരാണ്. അതിരാത്രം നടത്താൻ നിശ്ചയിച്ചിരിക്കുന്നു. നഷ്ടമായിക്കൊണ്ടിരിക്കുന്ന വേദസംസ്കാരം നിലനിർത്തണം.

പ്രതികരണത്തിനു കാത്തുനില്ക്കാതെ അയാൾ ഐബിയിലേക്കുള്ള വഴിയിലൂടെ മടങ്ങി. പിന്നിൽച്ചെന്നു ശ്രദ്ധിച്ചു. അയാൾ എങ്ങോട്ടു പോകുന്നു?

ഉറങ്ങുന്നവർക്കിടയിലൂടെ നടന്ന് ഒരു കോണിലിരുന്ന ബാഗു തുറക്കുമ്പോൾ ആരോ ഓടി അടുത്തുചെന്നു.

-ഇനിയില്ല ബാക്കിയിരുന്നതു ഞാനങ്ങു കുടിച്ചു.

പൂണൂൽക്കാരൻ ഒന്നും തിരിച്ചു ചോദിച്ചില്ല.

പൂണൂൽക്കാരൻ പൂണൂൽ ഊരി മടിയിൽവച്ചു തലകുനിച്ചിരുന്നു.

ആറ്റുതീരത്തേക്കുള്ള വഴിക്കു കുറ്റിരുട്ട്. കറുത്തവാവല്യ, ഇത്രയ്ക്കിരുട്ടാൻ. എങ്കിലും പേടി തോന്നുന്നുണ്ടോ?

പേടി കൂടപ്പിറവിയാണ് ജയസൂര്യന്.



അച്ഛൻ മരിച്ചത് ഒരു സന്ധ്യയ്ക്കാണ്.

പടിഞ്ഞാറ് വെളിയിലേക്കു തുറക്കുന്ന ജനലിലൂടെ അച്ഛന്റെ ചിത കാണാം. അച്ഛൻ ചിതയുടെ മുകളിലെ ചാരത്തിൽ ചവിട്ടിനടന്നു വരുന്നു. എന്നും കാണും. അച്ഛൻതന്നെ. അച്ഛൻ മരിച്ചിട്ടില്ല!

പിന്നെപ്പിന്നെ ജനൽപ്പാളികളടച്ചാലും അതു കാണാമെന്നായി. രാത്രിയിൽ ഞെട്ടിയുണർന്നു പറമ്പിലേക്കു നോക്കാതെ ജനൽപ്പാളിയടയ്ക്കും. എങ്കിലും എങ്ങനെയെങ്കിലും നോക്കിപ്പോകും. ഇപ്പോൾ ചിതയുടെ മുകളിലൂടെയല്ല നടത്തം. അകലെ വരമ്പിലേക്കുള്ള വഴിയേ പോവുകയാണ്. എന്തോ കൈയിൽ തൂങ്ങുന്നുണ്ട്.



അലുമിനിയം കമ്പനിയിൽനിന്നു രാത്രി ഡ്യൂട്ടി കഴിഞ്ഞു വന്ന കാഞ്ഞരോട്ടു കൃഷ്ണപിള്ള ഒരിക്കൽ വരമ്പിൽവച്ചു തടഞ്ഞപ്പോൾ ആ രൂപം തിരിച്ചറിഞ്ഞു. കുളങ്ങരവീട്ടിൽ കൊച്ചുകൃഷ്ണൻ! രാത്രിയിൽ പറമ്പുകളിൽ നടന്നു വാഴക്കുല വെട്ടാണു പണി അതിനുശേഷവും പരിചയമുള്ള വീട്ടുപറമ്പായിരുന്നു ഏറ്റവും പേടി. ഇപ്പോൾ അപരിചിത സ്ഥലങ്ങൾകൂടി പേടി തോന്നിപ്പിക്കുന്നു. ജയസൂര്യൻ കാട്ടുപാതവിട്ട് അമ്പലവഴിക്കു നട

ഡി.സി. ബുക്സിൻെറ

**ശ്രീമദ് വാല്മീകി രാമായണം**

**സമ്പൂർണ ഗദ്യപരിഭാഷ**

**സ്വാമി സിദ്ധിനാഥാനന്ദ**

ആർഷ സംസ്കൃതിയുടെ ഉപാസകനും ഇന്ത്യയിലെ പ്രമുഖ സന്ന്യാസിവര്യനും ഇംഗ്ലീഷിലും മലയാളത്തിലുമായി അനേകം ഗ്രന്ഥങ്ങളുടെ കർത്താവും പണ്ഡിതശ്രേഷ്ഠനുമായ സ്വാമി സിദ്ധിനാഥാനന്ദ ഡി.സി. ബുക്സിനു വേണ്ടി പ്രത്യേകം തയ്യാറാക്കിയത്.

- ആദികവി വാല്മീകിയുടെ രാമായണ മഹാകാവ്യത്തിൻെറ ഏററവും മികച്ച ഗദ്യപരിഭാഷ.
- കാളിദാസൻ മുതലുള്ള ഭാരതത്തിലെ മഹാകവികൾക്കെല്ലാം പ്രചോദനമരുളിയ മഹാകാവ്യം.
- ലോകം ആത്മാവിൽ വെച്ചാരാധിക്കുന്ന ഗ്രന്ഥമാണ് ആദികാവ്യമായ വാല്മീകി രാമായണം.
- ഓരോ കാലഘട്ടത്തിൻെറയും സൗന്ദര്യബോധത്തെ ഈ കാവ്യം തൃപ്തിപ്പെടുത്തുന്നു. ഭാവിയുടെ ഭാവിയിലേക്കു പോലും വാല്മീകിയുടെ രാമായണം സഞ്ചരിക്കുന്നു. ജീവിതത്തിൻെറ മുഴുവൻ ഉത്തരവും നമുക്കു നൽകുന്ന സാരസ്വത സത്യമാണ് ഈ വിശ്വമഹാഗ്രന്ഥം

ഡിമൈ എട്ടിലൊന്ന്
**1200**-ൽ പരം പേജ്
ഡി.ററി.പി. ഓഫ്സെററ് അച്ചടി
ഡീലക്സ് പതിപ്പ്
മുഖവില: **333** ക.
പ്രീ പബ്. വില: **200** ക.
(**100** ക. വീതം **2** പ്രാവശ്യമായും അടയ്ക്കാം)
തവണ: **225** ക.
**(25+50+50+50+50)**
പ്രസിദ്ധീകരണം: ഡിസംബർ **31, 1996**

ബുക്കിങ്ങിന്: കറൻറ് ബുക്സിൻെറ
**17** ശാഖകളും **48** ഏജൻസികളും
**3** ഡിസിബി ശാഖകളും

ബുക്കിങ്: ഒക്ടോ. 11 വരെ മാത്രം

മണി ഓർഡർ/ഡ്രാഫ്ററ്
**ഡി.സി. ബുക്സ്**
കോട്ടയം - 686 001
Telephone: 563114 Fax: 0481-564758

ന്നു. അമ്പലത്തിലെ വെളിച്ചം പാതയിലോട്ടു വീശുന്നുണ്ട്.

അമ്പലത്തിനു കിഴക്ക് ആറിനു വീതി കൂടുതലാണ്. ആഴമില്ല. വടക്കോട്ടു വളഞ്ഞൊഴുകുന്നിടത്ത് എവിടെ വേണമെങ്കിലും ഊളിയിടാം. അത്രയ്ക്കു കാണാം അടിത്തട്ട്.

വൈകിട്ടു കാട്ടുതാറാവുകൾ നീന്തിത്തുടിക്കുന്നതു കണ്ടു. തേക്കുതൈകളുടെ സിൽവിക്കൾച്ചർ കണക്കെടുത്തുവന്ന ചെറുപ്പക്കാരൻ റെയ്ഞ്ചോഫീസർ ഒരു പണിയൊപ്പിച്ചു. ആറ്റുതീരത്തു താറാവുകൾ കൂട്ടമായി ചിറകു കുടഞ്ഞു കളിക്കുന്നതിന്റെ പശ്ചാത്തലത്തിൽ ഒരു ഫോട്ടോയെടുത്തു. ചെറിയ ഓളങ്ങളിൽ തങ്ങിനീന്തുന്ന കാട്ടുതാറാവുകളും കുളിച്ചുകയറിനിന്ന പണ്ടാരപ്പെണ്ണുങ്ങളും ജയസൂര്യൻ കുളിച്ചു തോർത്തി നില്ക്കുന്ന ഫ്രെയിമിൽ വരുമെന്നു കേട്ടു. ഉലകമ്മയെങ്ങാനും കണ്ടാൽ ആകെ പൊല്ലാപ്പാകുമോ എന്തോ.

എന്തായാലും ആ റെയ്ഞ്ചറു കൊള്ളാം. ഊശാന്താടിയും, പല്ലിളകിയതിനിടയിലൂടെയുള്ള ചിരിയും. നല്ല തമാശക്കാരൻ. പടം ഉടനേ ഡെവലപ് ചെയ്തു തരാമെന്നാണു പറഞ്ഞത്. വരട്ടെ. ഈ വനാന്തരത്തിൽ ഒരുകാലത്ത് കുളിച്ചു താമസിച്ചിട്ടുണ്ടെന്നു മക്കൾക്കൊരു സാക്ഷിപത്രം.

ജയസൂര്യൻ തീപ്പെട്ടിയുരച്ചു സിഗററ്റ് കത്തിച്ചു. അല്പനേരത്തെ വെളിച്ചത്തിൽ വഴികണ്ടു. മണ്ണൊലിച്ചു കുഴിഞ്ഞ തടങ്ങളിൽ വേരുകൾ തള്ളിനില്ക്കുന്നു. തീയണഞ്ഞപ്പോൾ കണ്ണിൽ വേരുകളുടെ രൂപം മാറി.

ഇരുട്ടിൽ മാളംവിട്ടിറങ്ങിയ പാമ്പുകൾ പിണഞ്ഞുകിടക്കുന്നോ! വെള്ളപ്പൊക്കത്തിൽ ഒളിച്ചുവന്നവ തിരിച്ചുകയറിപ്പോകാതെ കിടക്കയാവാം. സിഗററ്റിന്റെ കനൽവെളിച്ചത്തിൽ പാമ്പുകൾക്കു കൂടുതൽ മുഴുപ്പു വരുന്നു.

ശംഖൂതുന്നതുപോലുള്ള നീണ്ട മൂളൽ. കുടുംബത്തിലെ മൊറണോനക്കാവിൽ ആയില്യത്തിന് ഈ മൂളൽ കേട്ടിട്ടുണ്ട്. തുലാത്തിലെ ആയില്യപൂജ കഴിഞ്ഞു വീട്ടിൽ വന്നപ്പോൾ മുറ്റത്തു ചുരുണ്ടുകിടക്കുന്ന വലിയ പാമ്പിനെ അമ്മ കണ്ടു. 'കർക്കടകത്തിലെ നാഗപഞ്ചമിക്കു വന്നാ മതി ചെക്കോ.' അമ്മ പറഞ്ഞു.

നൂറും പാലും തൃപ്തിയായിക്കാണില്ല.

തന്നോളാം. ഇപ്പം പോണം.

അമ്മ നാഗപടം നോക്കി തൊഴുതു.

അത് ഇഴഞ്ഞുനീങ്ങുന്നതു നോക്കിനില്ക്കെ കണ്ണിൽ മറഞ്ഞു. ആ രംഗം ഉള്ളുനിറഞ്ഞു നില്ക്കുന്നു. ഓർക്കുന്തോറും ചിത്രങ്ങൾ കൂടുതൽ സജീവമാകുന്നു.

ജയസൂര്യനു പേടി കൂടുതലായി. ഉറക്കെപ്പറഞ്ഞു:

-ഒന്നു പോകൂ. വിഷമിപ്പിക്കാതെ.

കാലിളക്കി പിന്നോട്ടു മാറി. ഒരു ഉരുളൻകല്ല് ഇളകിവീണു. അതു താഴോട്ടുരുണ്ടുപോയി. താഴെയെവിടെയോ തട്ടിത്തടഞ്ഞു. പിന്നെ ശബ്ദം കേട്ടില്ല.

തുടരെത്തുടരെ തീപ്പെട്ടിയുരച്ചു. തീയണയ്ക്കാതെ മുന്നിൽ നീണ്ടുകിടക്കുന്ന പാമ്പിന്റെ മുകളിലിട്ടു.

ഛെ. എന്തബദ്ധം? ഇത് ഏതോ വൃക്ഷത്തിന്റെ വേരല്ലേ?

എതിരേ വന്ന മറ്റൊരു തിരിവെട്ടം കണ്ടു ജയസൂര്യൻ നിന്നു.

-പോണ്ടാ. ഇപ്പം പോണ്ടാ മാളോരെ. ആറൊണന്നിട്ടില്ല.

അയാൾ ഓരം മാറിനിന്നു.

ഇഞ്ചവെട്ടാൻ പോകുന്ന മലമ്പണ്ടാരം. കൈയിൽ വെട്ടുകത്തിയും ഇരുമ്പുപാരയും; ചുമക്കാനാവാത്ത ഭാരമാണെന്നു തോന്നും നടത്തം കണ്ടാൽ.

-കാടിനു സത്യമൊണ്ടു മാളോരെ. ചങ്ങലത്താനെ അഴിച്ചുവിട്ടിരിക്കന്നത് അറിഞ്ഞില്ലാരിക്കും.

അയാൾ തിരിതെളിച്ച് മറ്റൊരു വഴിച്ചാലിലൂടെ പോയി.

ജയസൂര്യൻ മനസ്സു പതറി കുഴഞ്ഞുനിന്നു.

പകൽ ഫോറസ്റ്റർ ജോൺ പറഞ്ഞതു തെറ്റിയോ! അച്ചൻകോവിൽ അയ്യപ്പന്റെ പ്രധാന അംഗരക്ഷകനായ ചങ്ങലത്താനെ തുറന്നുവിടുന്നത് ചിത്തിരമാസത്തിലാണ്. അയ്യപ്പൻ മധുരയിൽ മീനാക്ഷി സുന്ദരേശ്വരരുടെ വിവാഹത്തിനു പോകുമ്പോൾ. ചിത്രാ പൗർണ്ണമിക്ക്.

**യോഗാചാര്യൻ മാസിക**

**യോഗപരിശീലനം, ആരോഗ്യവും സൗന്ദര്യവും ഉന്മേഷവും നിലനിൽക്കുവാനുള്ള ഉപാധികൾ യോഗചികിത്സാവിധികൾ, യോഗശാസ്ത്രങ്ങളിലെ ഉദ്ധരണികൾ, അഭിമുഖങ്ങൾ, സംശയനിവാരണങ്ങൾ, യോഗാഭ്യാസ ചിത്രങ്ങൾ വാർത്താശകലങ്ങൾ എന്നിവ ഉൾക്കൊള്ളിച്ചുകൊണ്ട് എല്ലാ മാസവും കൃത്യമായി പ്രസിദ്ധീകരിച്ചുപോരുന്ന മലയാളത്തിലെ പ്രഥമ യോഗശാസ്ത്രമാസിക.**

**വാർഷിക വരിസംഖ്യ രൂപ : 25**
**പത്രാധിപർ, യോഗാചര്യൻ മാസിക, യോഗാകേന്ദ്രം,**
**മലയിൻകീഴ്, തിരുവനന്തപുരം – 695 571**





## കൈതപ്രം ദാമോദരൻ നമ്പൂതിരി

# വീട്

ഒരു കുഞ്ഞുവീട്-
നന്മയുടെ വീടെൻ മനസ്സിലെ വീട്-
നല്ല വീട്
കിളിത്തൂവൽകൊണ്ടൊരു കടമ്പിലെ കോടിയിൽ
കുയിലമ്മ കെട്ടുന്ന കൂട്
പ്യൂപ്പകൾ പൂമ്പാറ്റയാവുന്ന വീട്
കൽക്കുരിശിന്നു വലത്തോട്ട്
പൊന്നരയാലിന്നിടത്തോട്ട്
വെള്ളിമാൻ തുള്ളുന്ന വീട്-ചന്ദ്രിക
വെള്ള വിരിക്കുന്ന വീട്,
തലനിറച്ചെണ്ണ, ചുറ്റുവാൻ ചിറ്റാട
കണ്ണാംചിരട്ടയിൽ കണ്ണിമാങ്ങ
മുത്തശ്ശിക്കഥയുടെ തേൻവരിക്ക,
കയ്യാല നാലിനും നല്ല വാക്ക്
അമ്മയുടെ ഗർഭപാത്രത്തിൻ
സുരക്ഷയുടെ ചൂടുള്ള വീട്
കരയാത്ത കുഞ്ഞിനു മുലപ്പാല്
കോതക്കുറിഞ്ഞിയും കുട്ടിക്കുറുമ്പനും
കൂടിക്കളിക്കുന്ന നാലു മുറ്റം
പൈക്കിടാവോടിക്കളിക്കുന്നൊരാല
കൈപൊക്കി നിന്നാൽ തട്ടാത്ത മച്ച്
മച്ചുമ്മലെന്നും തുറന്നിട്ട വാതിൽ
വാതുക്കലമ്പലം, കേൾവിക്കു നാമം,
മുറ്റത്തു മുല്ലയുടെ നറുമണം
മണ്ണിൽ കരുത്തിന്റെ കാൽത്തഴമ്പ്
ചുവരിൽ മനുഷ്യന്റെ കൈയെഴുത്ത്
സൂര്യനു തുറക്കാൻ കിഴക്കു പടിപ്പുര
പടിഞ്ഞാറ് നക്ഷത്രവാതിൽ
ഉത്തരം മുട്ടാത്ത പൂമുഖം
വേളിക്കു പന്തൽ, കനവിന്നു നാലകം
ഇലകൾക്കു വെയില്, മുളകൾക്കു പാട്ട്
ഉറക്കത്തിനുറവ്, ഉണർത്തുന്നൊരലിവ്,
അറിവായ്
തുറന്നിട്ട വാനം
അയലത്തെയുണ്ണിയും
ഇവിടത്തെയുണ്ണിയും തുല്യം
ആശാരി, മൂശാരി, കൊത്തനും കൊല്ലനും
കൽപ്പണിക്കാർക്കുമുണ്ടിവിടെയവകാശം
ചൊൽപ്പടി നടക്കുവാൻ പെണ്ണത്തമില്ലിവിടെ
ആണിനു കിരീടവും ചെങ്കോലുമില്ല
സ്മൃതികളുടെ ഗർവവും,
പറയന്നു തീണ്ടലും
വിരുന്നൂണിനറുപത്തിനാലു വൃത്തങ്ങളും
നുരയുന്ന കുടവും സുന്ദരകാണ്ഡവും
തറവാട്ടുഭാഗവും
വീട്ടുവക്കാണവും-നാട്ടു
മധ്യസ്ഥവും കാണില്ലയിവിടെ
ഇവിടെയെത്തുമ്പോളുറക്കം വരും
നാടൻ മണിച്ചിന്ത് നാവിൽ വരും.
ഇതു പ്രണയാങ്കണം
പ്രിയരാധ വനമാല കോർക്കുന്ന
രാസനികുഞ്ജം
സ്മരണയിലെ യമുനാതടം
ഹരിതഹൃദയം, ചന്ദനക്കുറിതൊട്ട
ചന്ദ്രബിംബം, തലോടും കരാംഗുലി,
കിലുങ്ങും പദാവലി, ചിലമ്പും
ചിലമ്പൊലി, മുഴങ്ങും മുളന്തണ്ട്,
ഇവിടെയെൻ കുഞ്ഞിനു
കളിപ്പാട്ടമാകാൻ തോക്കും
കടിഞ്ഞൊണ്ടുമില്ല
ബുദ്ധി മന്ദിക്കാൻ കളിപ്പെട്ടിയില്ല
കുട്ടിക്കിഴിക്കുന്ന കമ്പ്യൂട്ടറില്ല
ഇവിടെയെൻ ഗോത്രചിഹ്നം
പവിത്രം-അമ്മയുടെ നെഞ്ചിൻ കെടാവിളക്ക്
കൊടിക്കൂറ ഗരുഡൻ
പിടയുന്ന പൂണുനൂൽ സൂത്രവാക്യം
പാട്ടം പിരിക്കാതെ
വാരം പിരിക്കാതെ
പാഴ്ക്കിരീടം വച്ച
ജന്മിയെന്നച്ഛൻ
കുടുംബം പുലർത്താൻ
കരുത്തറ്റു വിറ്റൊരു
തംബുരുവാണെന്റെ കുലമഹിമ,
ജാരാഗ്നി സാക്ഷി സമസ്താപരാധം
ക്ഷമിക്കും മനസ്സ്
വരൂ നിങ്ങളതിഥിയല്ലല്ലോ
ഇവിടെയിളനീർമഴ-മുന്നിൽ
ഇളവെയിൽത്തോറ്റം
മൺവീണയിൽ-നിത്യ
കല്യാണിരാഗം
അഷ്ടരാഗങ്ങളിൽ അനസൂയ മാത്രം
സപ്തതാളങ്ങളിൽ കൈമണികളില്ല
ഇവിടെയെത്തുമ്പോഴുറക്കം വരും-നല്ല
നാടൻ മണിച്ചിന്ത് നാവിൽ വരും
ഇതു വാക്കിന്റെ വീട്
ഉദിപ്പിന്റെ വീട്-നന്മയുടെ കൂടെൻ
വിയർപ്പിന്റെ കൂട്.

വൈകാശിയിലാണ് ഉരുൾ പൊട്ടിയത്. ഇത്ര വേഗം വീണ്ടും തുറന്നുവിട്ടിരിക്കുന്നു!

തിരിച്ചുപോയാലോ എന്നാലോചിച്ചു. കുളിച്ചില്ലെങ്കിൽ കുളിച്ചില്ലെന്നേയുള്ളു. അപശകുനം കണ്ടിട്ടു പോയെന്നു വരുത്തണ്ടാ.

കാട്ടിൽ ഗുളികകാലത്തിനും ശകുനത്തിനുമൊക്കെ എന്തു പ്രസക്തി! കേൾക്കുന്നവർ കളിയാക്കും.

കുറച്ചു നടന്നപ്പോൾ റെയ്ഞ്ചർ ക്വാർട്ടേഴ്സിലെത്തി. ഊശാന്താടിക്കാരൻ റെയ്ഞ്ചാഫീസർ അകത്തുണ്ടാവും. ഇന്നലെ പരിചയപ്പെട്ടിരുന്നു. ഫോട്ടോ എടുത്തതിന്റെ സന്തോഷമറിയിക്കാൻ ക്വാർട്ടേഴ്സിൽ ചെന്നപ്പോൾ അവിടെ തർക്കം നടക്കുകയാണ്. റെയ്ഞ്ചറും ഫോറസ്റ്ററും തമ്മിലാണ്. വെട്ടുകൂലി സംബന്ധിച്ച തർക്കത്തിൽ ജയസൂര്യനെക്കൂടി കക്ഷിചേർത്തു. തേക്കുകഴകളുടെ പ്രധാന തടിയും ടോപ്പെന്റ്സും വേറെവേറെ കച്ചവടം. നില്പുമരം മുറിക്കുമ്പോൾ ചുവട്ടിലും ടോപ്പെന്റ്സിലും രണ്ടു കട്ടിംഗ്. രണ്ടു കൂലി. റെയ്ഞ്ചർ ഉറച്ചുനിന്നു. ജയസൂര്യൻ പിന്താങ്ങിയത് റെയ്ഞ്ചർക്ക് ആശ്വാസമായി. വൈകിട്ടു കാണണമെന്നു പറഞ്ഞാണു പിരിഞ്ഞത്.

അസമയത്തു റെയ്ഞ്ചറെക്കണ്ട് എന്തു പറയാൻ! ലേലത്തിനു സ്വാധീനിക്കാൻ ചെന്നതാണെന്നൊക്കെ ധരിക്കും. മനസ്സിലെ യുക്തിവാദത്തിന്റെ വിധിന്യായം വരുംമുമ്പ് ജയസൂര്യന്റെ കാലുകൾ മടക്കയാത്ര തുടങ്ങിയിരുന്നു. ഉലകമ്മയുടെ കുടിലിൽനിന്നു നീണ്ടുവന്ന വെളിച്ചം വഴിതെളിച്ചുകൊടുത്തു.

(തുടരും)

1. ചുഴലിക്കാറ്റിൽ വീണ മരങ്ങൾ- വനം വകുപ്പിന്റെ സാങ്കേതികപ്രയോഗം.



ബാബുഭരദ്വാജ്

# കണ്ണുകെട്ടിക്കളിയുടെ നിയമങ്ങൾ

**അദ്ധ്യായം 20**

**ഊർമ്മിളയുടെ സ്വയംവരം-1**

ഊർമ്മിളയുടെ സ്വയംവരം പെട്ടെന്നൊരു ദിവസം സംഭവിച്ചതല്ല. അവളുടെ ജനനത്തിനുമുൻപുതന്നെ അതാരംഭിച്ചുതുടങ്ങിയിരുന്നു. ഇല്ലെങ്കിൽ അഞ്ചാമത്തെ വയസ്സിൽ വചനങ്ങളുടെയും കാഴ്ചകളുടെയും പൊരുളറിയുന്നതിനു മുൻപ് ശരച്ചന്ദ്രൻ ഊർമ്മിളയുടെ സ്വയംവരം സ്വപ്നം കാണില്ലായിരുന്നല്ലോ.

ഒരുപക്ഷേ ഊർമ്മിള എന്നും ശരച്ചന്ദ്രന്റെ കൂടെ ഉണ്ടായിരുന്നിരിക്കണം. എല്ലാ ജന്മങ്ങളിലും അദൃശ്യയായി അവൾ അവന്റെ കൂടെ വർത്തിച്ചിരിക്കണം.

ശരച്ചന്ദ്രൻ ഉറങ്ങി. ജനലിലൂടെ ഒഴുകിയെത്തുന്ന നിലാവിൽ അവനും അവന്റെ ശയ്യയും പൊങ്ങിക്കിടന്നു. അവന്റെ മനസ്സ് കാലത്തിനു മുകളിൽ പൊങ്ങിക്കിടന്നു. അവനിനി എങ്ങോട്ടുവേണമെങ്കിലും കാലത്തിലൂടെ നീന്തിപ്പോവാം. പിന്നോട്ടും മുന്നോട്ടും വശങ്ങളിലേക്കും. കാലത്തിനുള്ളിലേക്കൂളിയിടാം. ചരുക്കത്തിൽ അഞ്ചു ദിശകളിലേക്ക് അവന് നീങ്ങാം. ആറാമത്തെ ഒരു ദിശ അതിനെ കീഴടക്കാൻ അവനാവുന്നില്ല. കാലത്തിനു മുകളിലേക്കുള്ള തലം. അത് സ്വപ്നത്തിന്റെയും മുകളിലുള്ള തലം തന്നെയാവാനാണു സാധ്യത. ഒരു ബിന്ദുവിൽനിന്ന് അഞ്ചുദിശകളിലേക്കുള്ള പ്രവാഹം, ചലനം. കീഴടങ്ങാത്ത ആറാമത്തെ ഒരു ദിശ. പക്ഷെ ഈ ആറാമത്തെ ദിശ നാലു ദിശകളെയും പൊതിഞ്ഞുനില്ക്കുന്നു. അഞ്ചാമത്തെ ദിശയാവട്ടെ ഈ ആറാമത്തേതിന്റെ നേർ എതിർ പകർപ്പാണുതാനും.

ആരോ ചുഴറ്റിയെറിഞ്ഞ ഒരു പമ്പരംപോലെ അവൻ കാലത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്നു. ഒരു കടകോലിനെപ്പോലെ കാലത്തിന്റെ ആഴത്തിലല്ല. ഒരു പമ്പരംപോലെ കാലത്തിന്റെ ഉപരിതലത്തിൽ. ഒരൊറ്റ ബിന്ദുവിൽ അവൻ കറങ്ങിക്കൊണ്ടിരിക്കുന്നു. ഈ സ്വപ്നം ഏതായാലും അവന്റെ അഹങ്കാരങ്ങൾ ശമിപ്പിക്കുന്നുണ്ട്. ഉപരിതലത്തിന്റെ മർദ്ദം ഭേദിച്ചുകൊണ്ട് ആഴത്തിലേക്ക് അവന് പോവണമെന്നുണ്ട്. കഴിയുന്നില്ല. എത്രനേരമാണ് അവനിങ്ങനെ തിരിഞ്ഞുകൊണ്ടിരിക്കുക. ഒരു വലിയ സാധ്യതപോലെ ആഴത്തിലും പരപ്പിലും കിടക്കുന്ന ഈ കാലത്തിന്റെ ഒരൊറ്റ ബിന്ദുവിൽ മാത്രം നില്ക്കേണ്ടിവരുന്നതിന്റെ ഗതികേടിലാണവൻ. ഈ ബദ്ധമായ ചലനം. ഒരുപക്ഷെ, അതായിരിക്കണം എല്ലാറ്റിന്റെയും ആരംഭം. ഈ പ്രപഞ്ചത്തിന്റെ, ജീവന്റെ, കോശങ്ങളുടെ, കാലത്തിന്റെ, സൃഷ്ടിയുടെ എല്ലാം. ഈ ബദ്ധമായ ചലനം. അതാണ് യാഥാർത്ഥ്യം. മറ്റുള്ളതെല്ലാം അയാഥാർത്ഥ്യം. ഈ കെട്ടുകൾ പൊട്ടിക്കഴിഞ്ഞാൽ എല്ലാം തമ്മിലടിച്ചുതകരുന്നു. ഇത്തരം ഒരു ദാർശനിക സ്വപ്നത്തിലേക്ക് അവനെന്തിന് എടുത്തെറിയപ്പെട്ടു. നിലനില്പിന്റെ യഥാർത്ഥ സത്ത അവനെ ബോധ്യപ്പെടുത്താനോ? അതേ. അല്ലെങ്കിൽ ഈ ദാർശനിക സ്വപ്നത്തിന്റെ അവസാനം ഊർമ്മിളയെ അവൻ സ്വപ്നം കാണില്ലായിരുന്നല്ലോ?




അഞ്ചാമത്തെ വയസ്സിൽ അവൻ കണ്ട അതേ സ്വപ്നം വീണ്ടും ആവർത്തിക്കുന്നു. അത് എന്നും ആവർത്തിച്ചുകൊണ്ടിരിക്കുന്നു. ഊർമ്മിളയെ യഥാർത്ഥ ജീവിതത്തിൽ അവൻ കാണുന്നതിനു മുൻപ് അവൻ കണ്ട അതേ സ്വപ്നം ഒട്ടും മാറ്റമില്ലാതെ വീണ്ടും വീണ്ടും അവൻ കണ്ടുകൊണ്ടിരിക്കുന്നു.

അവനും അമ്മയും അച്ഛനും കൂടെ ഏതോ പെരുവഴിയിലൂടെ എങ്ങോട്ടോ പൊയ്ക്കൊണ്ടിരിക്കുന്നു. അച്ഛന്റെ തോളിൽ ഇരുവശത്തും കാൽ ഞാത്തിയിട്ടാണ് അവനിരിക്കുന്നത്. അച്ഛൻ ഇരുകൈകളും കോർത്ത് അവന്റെ പുറം താങ്ങിയിരിക്കുന്നു. അങ്ങനെയിരിക്കുമ്പോൾ താനൊരു കുതിരപ്പുറത്തു പോവുകയാണെന്ന് അവനുതോന്നി. അവന്റെ തലയിൽ സ്വർണ്ണനിറത്തിലുള്ള തിളങ്ങുന്ന ഒരു കടലാസ് തൊപ്പിയുണ്ട്. ഏതോ ഉത്സവപ്പറമ്പിൽ നിന്നായിരിക്കണം അവർ വരുന്നത്. പച്ചപ്പാടങ്ങൾക്കു നടുവിലൂടെ ഒഴുകിയൊഴുകിപ്പോവുന്ന ചെമ്മൺപാതയുടെ ഇരുവശത്തും പാടിയൊഴുകുന്ന നേർത്ത നീർച്ചാലുകൾ. ഒരു പച്ചപ്പട്ടുവിരി ആരോ നിലത്തിട്ടു വലിക്കുന്നതുപോലെ കാറ്റിലുലയുന്ന നെൽത്തലപ്പുകൾ. ഒരു പുരാണകഥയിൽ ഒരു പുരാണദേശത്തുകൂടി അവർ പൊയ്ക്കൊണ്ടിരിക്കുകയാണെന്നേ തോന്നൂ.

പെട്ടെന്ന് ഒരു വളവിനപ്പുറത്തുനിന്ന് വാദ്യഘോഷങ്ങൾ മുഴങ്ങി. അലങ്കരിച്ച ഒരു കാളവണ്ടി കുലുങ്ങിക്കുലുങ്ങി കടന്നുവന്നു. കാളകളുടെ ചായം മുക്കിയ കൊമ്പുകൾ. കഴുത്തിൽ നിറയെ പളുങ്കുമാലകൾ. കൊമ്പുകളുടെ കൂർത്ത അറ്റങ്ങളിൽ നൂലുണ്ടകൾ കൊണ്ടുതീർത്ത പൂക്കൾ. കാളവണ്ടിക്കു പിന്നിൽ വിശേഷപ്പെട്ട വസ്ത്രങ്ങൾ ധരിച്ച് ഒരുപാട് ആൾക്കാർ. വണ്ടിയിൽ ഒരു ചെറുപ്പക്കാരനോട് തൊട്ടുരുമ്മി ഊർമ്മിള ഇരിക്കുന്നു. അകലെനിന്നേ അത് ഊർമ്മിളയാണെന്ന് അവനു മനസ്സിലായി. അതാണേറ്റവും അദ്ഭുതം. ഊർമ്മിളയെ കാണുന്നതിനു മുൻപുതന്നെ ഊർമ്മിളയെ അറിയൽ. ഇത് ജന്മങ്ങളുടെ തിരിച്ചറിവല്ല. രണ്ടു വ്യത്യസ്ത ക്രമങ്ങളുടെ കുഴമറിയലാണോ? അതിന്റെ ഉത്തരം പിന്നീടൊരിക്കൽ ശരച്ചന്ദ്രനുതന്നെ കണ്ടെത്തേണ്ടിവരും. ഒരുപക്ഷെ. നമ്മുടെയൊക്കെ ജീവിതം ആദ്യമേതന്നെ "പ്രോഗ്രാം" ചെയ്ത് ആരോ എവിടെയോ സൂക്ഷിച്ചിട്ടുണ്ടായിരിക്കണം.

ഊർമ്മിള ഒരു ചുവന്ന കസവുസാരികൊണ്ട് തല മൂടിയിരിക്കുന്നു. അവൾ കാളവണ്ടിയുടെ പിന്നിൽ കുന്തിച്ചിരിക്കുകയാണ്. സാരിത്തലപ്പുകൊണ്ട് അവൾ കാലടികൾ മൂടിയിരിക്കുന്നു. മൈലാഞ്ചിയണിഞ്ഞ കൈകൾ. കൈയിൽ നിറയെ കുപ്പിവളകൾ. അവർ ആ കാഴ്ചനോക്കി റോഡരുകിൽ നില്ക്കുകയാണ്. ഊർമ്മിളയും ഊർമ്മിളയുടെ മൂക്കുത്തിയും ചിരിച്ചുകൊണ്ടിരുന്നു. ആ ഘോഷയാത്ര പൊടുന്നനെ അവരുടെ മുമ്പിൽ നില്ക്കുന്നു. ആരും ആജ്ഞാപിച്ചിട്ടല്ല. ഒരു വെളിപാടുപോലെ അത് സംഭവിക്കുന്നു എന്നുമാത്രം. ഊർമ്മിള കൈനീട്ടി വാത്സല്യത്തോടെ അവന്റെ കവിളിൽ തലോടി. അവളുടെ കുപ്പിവളകൾ കിലുകിലെ ചിരിച്ചുകൊണ്ടിരുന്നു. അവന്റെ തലയിൽനിന്നാ തൊപ്പിയൂരിയെടുത്ത് കൗതുകപൂർവം അതിനെ തിരിച്ചും മറിച്ചും നോക്കി. എന്നിട്ടവൾ അത് സ്വന്തം മടിയിൽവച്ചു. കുടമണികൾ കിലുങ്ങി. സംഘം മുന്നോട്ടുനീങ്ങി.

അവൻ പെട്ടെന്ന് വാഴ്‌വിലേക്കുണർന്നു. എന്തുകൊണ്ടാണീ സ്വപ്നം ഇവിടെ അവസാനിക്കുന്നത്? ഊർമ്മിള എന്തിനാണ് ശരച്ചന്ദ്രന്റെ തൊപ്പിയൂരി വാങ്ങുന്നത്? കർണ്ണന്റെ കവചകുണ്ഡലങ്ങൾ ഊരിവാങ്ങി കർണ്ണനെ നിരായുധനാക്കിയതുപോലെ ഊർമ്മിള എന്തിനാണ് ശരച്ചന്ദ്രന്റെ കിരീടം ഊരിവാങ്ങി അവനെ നിർദ്ധനനും നിരാലംബനുമാക്കിയത്? ജീവിതകാലം മുഴുവനും ശരച്ചന്ദ്രൻ ഈ സ്വപ്നത്തിന്റെ പൊരുളാണ് തേടിക്കൊണ്ടിരുന്നത്. വാഴ്‌വിൽ ഊർമ്മിള അവനോടൊപ്പമുണ്ടായിരുന്നപ്പോഴൊന്നും അതെന്തിനാണെന്നു ചോദിക്കാൻ അവനായില്ല.

ശരച്ചന്ദ്രന്റെ സ്വപ്നത്തിലെ ഊർമ്മിളയുടെ സ്വയംവരമല്ല ഇത്. യഥാർത്ഥ ജീവിതത്തിലെ യഥാർത്ഥ സ്വയംവരം. ഒരുപക്ഷെ അതിന് സ്വപ്നത്തിലെ സ്വയംവരത്തിന്റെ അത്ര പകിട്ടുകാണില്ല. എങ്കിലും അത് പറായിതരിക്കാൻവയ്യ.

പക്ഷെ, അതിനുമുൻപ് വിശ്വംഭരന്റെ സ്വപ്നവും പറയണ്ടേ? അത് ഊർമ്മിളയുടെ സ്വയംവരത്തിന്റെ ഭാഗമല്ലേ? വിശ്വംഭരന്റേത് ഒരു സ്വപ്നമായിരുന്നില്ലല്ലോ! ഒരു കാഴ്ചയിൽനിന്നുളവായ ഒരു വെറും തോന്നലല്ലേ? ഒരു തോന്നലെങ്ങനെ സ്വപ്നമാവും? അല്ലെങ്കിൽ തോന്നൽ സ്വപ്നത്തിന്റെ ഒരു പൊടിയല്ലേ? നക്ഷത്രപ്പൊടിപോലെ സ്വപ്നപ്പൊടി.

"കൂട്ടരെ, എനിക്കൊരു സ്വപ്നമുണ്ട്...." എന്നവൻ പറയാൻ തുടങ്ങുമ്പോഴേക്കും സ്വപ്നത്തിന്റെ എല്ലാ ഭംഗിയും നഷ്ടപ്പെടുന്നു. അതൊരു കാര്യമാത്ര പ്രസക്തമായ വാചകസഞ്ചയമായി മാറുന്നു. സത്യത്തിൽ വിശ്വംഭരന്റെ മനസ്സിലുള്ളത്ര സ്വപ്നങ്ങൾ മറ്റാരുടേയും മനസ്സിൽ കാണില്ല. പക്ഷെ. അവൻ സ്വപ്നം ഉറപ്പിച്ചുനിർത്തുന്ന പെഡസ്റ്റൽ വരെ ഭൗതികമാണ്. അതോടെ സ്വപ്നത്തിന്റെ സ്വപ്നരൂപം നഷ്ടപ്പെടുന്നു. ഇത് അവന്റെ പറയലിന്റെ രീതിയുടെ പരിമിതിയല്ല. സ്വപ്നത്തിന്റെ സാധാരണതയോ, അതിലെ ആത്മാംശത്തിന്റെ കുറവോ കൊണ്ട് സംഭവിക്കുന്നതുമല്ല. ഒരുപാടു ചരിത്രസന്ധികളുടെ ചോര പുരണ്ടതാണ് അവന്റെ സ്വപ്നങ്ങൾ. അവന്റെ സ്വപ്നങ്ങൾ ഉൾക്കൊള്ളാൻ ഇനിയും നമ്മുടെയൊക്കെ മനസ്സുകൾ സന്നദ്ധമായിട്ടുണ്ടായിരിക്കില്ല എന്നതാണു നേര്. അതായിരിക്കണമല്ലോ എല്ലാ ദുരന്തത്തിനും കാരണം.




എങ്കിലും വിശ്വംഭരൻ പറഞ്ഞ കാഴ്ചയ്ക്ക് ഒരു സ്വപ്നത്തിന്റെ നിറവുണ്ടായിരുന്നു. ഊർമ്മിളയുടെ സ്വയംവരത്തോടൊപ്പം ചേർത്തുവയ്ക്കാൻ മാത്രം നിറവ്.

തോട്ടംതൊഴിലാളികളുടെ അഖിലേന്ത്യാ സമ്മേളനത്തിന് ഡാർജിലിങ്ങിൽ പോയി തിരിച്ചുവരുമ്പോൾ വിശ്വംഭരൻ ഒരു കിലോ ഡാർജിലിങ്ങ് ചായപ്പൊടിക്കൊപ്പം കൊണ്ടുവന്നതാണിതും. സാധാരണ വിശ്വംഭരൻ ഇത്തരം യാത്രകളുടെ അവസാനം കുറെ ആവേശമാണു കൊണ്ടുവരാറ്. രണഭേരി മുഴങ്ങാൻ ഇനി ഏറെ സമയമുണ്ടാവില്ലെന്ന് ഞങ്ങളോട് അവൻ പറയും. അവന്റെ വരവടുത്തു. എല്ലാവരും വിശ്വസിച്ച് സ്നാനപ്പെട്ടുകൊള്ളുവിൻ എന്നമട്ടിൽ അവൻ വാചാലനാവും. പക്ഷെ ഇത്തവണ അവൻ ഒരു കുഞ്ഞുനിലവിളിയാണ് കൊണ്ടുവന്നത്. ഉത്സവത്തിനിടയിൽ വീണുടഞ്ഞുപോവുന്ന ഒരു നിലവിളി.

അർദ്ധരാത്രി നിരത്തിൽ വാദ്യഘോഷങ്ങൾ മുഴങ്ങുന്നതുകേട്ട് വിശ്വംഭരൻ ഞെട്ടിയുണർന്നു. രണ്ടാം നിലയിലെ അവന്റെ മുറിയുടെ ബാൽക്കണിയിൽ നിന്നുകൊണ്ടവൻ താഴെ നിരത്തിലേക്കു നോക്കി. സമ്മേളനം കഴിഞ്ഞ് അവൻ ഒന്നുരണ്ടു ദിവസംകൂടി ഡാർജിലിങ്ങിൽ തങ്ങിയിരുന്നു. വെറുതെ കാഴ്ചകൾ കാണാൻ. അങ്ങനെയാണവൻ ഹോട്ടലിൽ മുറി എടുക്കുന്നത്.

സാധാരണ ഉറക്കത്തിൽ ഞെട്ടിയുണരുന്നത് അവന് ഇഷ്ടമല്ല. ഉണർന്നാൽത്തന്നെ എഴുന്നേല്ക്കുന്നത് ഒട്ടും ഇഷ്ടമല്ല. വിശ്വംഭരനെ സംബന്ധിച്ചിടത്തോളം എല്ലാം ചില നിയമങ്ങളാൽ ബന്ധിതമാണ്. ഞെട്ടിയുണരൽ ഉറക്കത്തിന്റെ നിയമങ്ങളുടെ ലംഘനമാണ്. വെറും ലംഘനമല്ല അതൊരു കടുത്ത അച്ചടക്ക ലംഘനമാണ്. എങ്കിലും ആ രാത്രി അവൻ ഉണരുകയും ബാൽക്കണിയിലെ തണുപ്പിൽ വന്നുനിന്ന് താഴേക്ക് നോക്കുകയും ചെയ്തു.

നിരത്തുനിറയെ ആൾക്കൂട്ടം. എങ്ങും ഉത്സവപ്രതീതി. താനുറങ്ങാൻ കിടക്കുന്നതുവരെ ഇല്ലാതിരുന്ന ഈ ഉത്സവം പെട്ടെന്നെങ്ങനെ വന്നു. അവൻ അതിശയിച്ചു. ഘോഷയാത്രയുടെ മുന്നിൽത്തന്നെ ഒരു വെളുത്ത അറബിക്കുതിര. കുതിരപ്പുറത്ത് കിന്നരിവെച്ച തലപ്പാവണിഞ്ഞ് ഒരു ചെറുപ്പക്കാരൻ ഇരിക്കുന്നു. കുതിരയ്ക്കിരുപുറത്തും ആൾക്കാർ, വാദ്യക്കാർ, മുത്തുക്കുടകൾ പിടിച്ചവർ. ഇരുവശത്തും നിരനിരയായി ദീപാലങ്കാരങ്ങൾ. അതൊരു വിവാഹ ഘോഷയാത്രയാണെന്ന്. ഒരു 'ബാരാത്താ'ണെന്ന് അവൻ അറിഞ്ഞു. ഘോഷയാത്രയുടെ അരികുപറ്റി ഇരുവശത്തും ഗ്യാസ്ലൈറ്റുകൾ. മുഷിഞ്ഞ വസ്ത്രം ധരിച്ച കുറെ പെൺകുട്ടികളും ആൺകുട്ടികളുമാണ് ഗ്യാസ്ലൈറ്റ് ചുമക്കുന്നവർ. പട്ടുവസ്ത്രങ്ങൾ ധരിച്ച ആൾക്കാർക്കിരുപുറവും നീങ്ങുന്ന ഈ ജീർണ്ണവസ്ത്രധാരികളെയാണ് വിശ്വംഭരൻ ആദ്യം ശ്രദ്ധിച്ചത്. തലയിൽ തെരികവച്ച് ഗ്യാസ്ലൈറ്റ് നിലത്ത് ഉറപ്പിച്ചുനിർത്താൻവേണ്ടി അതിന്റെ അടിയിൽ ഉണ്ടാക്കിയിട്ടുള്ള വളയം അതിലുറപ്പിച്ച് അതിന്റെ ഭാരവും പേറി കൂനിക്കൂടി അവർ നില്ക്കുന്നു. രണ്ടു കൈകൾ കൊണ്ടും അവർ ഗ്യാസ് ലൈറ്റിന്റെ സ്റ്റാന്റ് ആയാസപ്പെട്ട് ബാലൻസ് ചെയ്ത് പിടിച്ചിരിക്കുന്നു. പ്രകാശം ധരിച്ചവരെങ്കിലും അവർ വിളക്കിന്റെ നിഴലിലാണ്. അന്തരീക്ഷത്തിൽ അലതല്ലുന്ന ആഹ്ളാദത്തെക്കാൾ അവന്റെ മനസ്സിനെ

# വിഐപി എന്നാൽ VIP തന്നെ!

ഞങ്ങൾ വിഐപി എന്നു പറയുമ്പോൾ അർത്ഥമാക്കുന്നത് വിഐപി എന്നുതന്നെയാണ്. വായനയുടെ ലോകത്ത് വിഐപി പരിഗണന എന്നാണതിനർത്ഥം. **5500** ഓളം വിഐപി അംഗങ്ങൾക്ക് ഞങ്ങൾ ഈ ശ്രേഷ്ഠ സേവനം കാഴ്ചവയ്ക്കുന്നു.

**VIP HLS**

ഇപ്പോൾ വിഐപിമാർക്കായി രൊക്കം പുസ്തകം പണം പിന്നീട് എന്ന മുദ്രാവാക്യവും! അതാണ് വിഐപി എച്ച്എൽഎസ് പദ്ധതി. എച്ച്എൽഎസ്ലൂടെ 1250 ക.ക്കുള്ള മലയാളമോ 1000 ക.യുടെ ഇംഗ്ലീഷോ പുസ്തകങ്ങൾ കൈപ്പറ്റുക. പണത്തെക്കുറിച്ച് വേവലാതി വേണ്ട. അത് സൗകര്യപ്രദമായ തവണകളിലൂടെ അടച്ചാൽമതിയാകും. അതും **900** ക. മാത്രം!. പക്ഷേ ഈ സൗകര്യങ്ങളെല്ലാം വിഐപി അംഗങ്ങൾക്ക് മാത്രമുള്ളതാണ്.

**നിങ്ങൾക്കുമാവാം ഒരു വിഐപി**

ഇന്നുതന്നെ എഴുതുക
VIP ബുക്ക്ക്ലബ് - കറന്റ് ബുക്സ്
കോട്ടയം - 686 001
ഫോൺ : 0481-560018 ഫാക്സ് : 91-481-564758
അല്ലെങ്കിൽ നേരിട്ട് സമീപിക്കുക:
**കറന്റ് ബുക്സ്**
കോട്ടയം (4 ശാഖകൾ) തിരുവനന്തപുരം
കൊല്ലം ആലപ്പുഴ പത്തനംതിട്ട
തൊടുപുഴ എറണാകുളം ആലുവ
ഇരിങ്ങാലക്കുട പാലക്കാട് കോഴിക്കോട്
വടകര തലശ്ശേരി കല്പറ്റ


സ്പർശിച്ചത് ആ കുട്ടികളുടെ ആകുലാവസ്ഥയാണ്. ശബ്ദവും വെളിച്ചവും എല്ലാം ചേർന്ന് മാസ്മരത ഉളവാക്കിയ ആ അന്തരീക്ഷത്തിൽ പെട്ടെന്നാണ് അതു സംഭവിച്ചത്. ഒരു പെൺകുട്ടിയുടെ തലയിൽനിന്നും ഗ്യാസ്ലൈറ്റ് താഴെവീണുടയുന്നു. അന്തരീക്ഷം പെട്ടെന്ന് പ്രക്ഷുബ്ധമായി. ആ പെൺകുട്ടി വിശ്വംഭരൻ നിന്ന ബാൽക്കണിയുടെ തൊട്ടു താഴെയാണു നിന്നിരുന്നത്. അതുകൊണ്ടുതന്നെ വിശ്വംഭരൻ അവളുടെ എല്ലാ ചേഷ്ടകളും ആദ്യമേതന്നെ മുഴുവനായി കണ്ടിരുന്നു. അവൾ ഇടയ്ക്കിടെ തലചെരിച്ച് കുതിരപ്പുറത്തിരിക്കുന്ന വരനെ നോക്കും. അവളുടെ മുഖത്തു വിരിയുന്ന ഭാവങ്ങളെന്താണെന്ന് വിശ്വംഭരന് കാണാൻ കഴിയില്ലല്ലോ. അവളുടെ രൂപംപോലും വ്യക്തമായി അവന് കാണാൻ കഴിയില്ല. അവൾ വിളക്കിന്റെ നിഴലിലല്ലേ? എന്താണെന്നറിയില്ല, ബാൽക്കണിയിൽ വന്നുനിന്നതുമുതൽ "അവൻ അവളെത്തന്നെയാണു ശ്രദ്ധിച്ചത്. ആ ഉത്സവത്തിന്റെ മൊത്തം കാഴ്ച ഒരുനിമിഷം ഉൾക്കൊണ്ടതിനു ശേഷം വിശ്വംഭരൻ ആ പെൺകുട്ടിയെ പഠിക്കാൻ തുടങ്ങി. ആകെ പത്തുനൂറു വിളക്കുകാർ ഉണ്ട്. എല്ലാം കുട്ടികൾ. ഈ ഉത്സവമേളത്തിൽ ആഹ്ളാദിക്കാൻ വന്നവരല്ല അവർ. അവരെല്ലാം കുടുംബത്തിന്റെ അന്നങ്ങളാണ്. ആ പെൺകുട്ടിയുടെ ഓരോ ചലനവും അവൻ കൗതുകത്തോടെ നോക്കിനിന്നു. അവളുടെ ശ്വാസോച്ഛ്വാസത്തിലെ കിതപ്പുപോലും അവന് കേൾക്കാമെന്നു തോന്നി. അവളൊരു സ്വപ്നത്തിലൂടെയായിരിക്കണം നടന്നുപോവുന്നത്. ഇതുപോല ഏതോ രാത്രി കുതിരപ്പുറത്തു വന്നുചേരുന്ന ഒരു വരനെ അവൾ സ്വപ്നം കാണുന്നുണ്ട് തീർച്ച. ഒരുപക്ഷെ എന്നും അവൾ ഈ സ്വപ്നം കാണുന്നുണ്ടാവണം. പുലർച്ചെ ഉറക്കച്ചടവിൽ വീട്ടിലെത്തി ഉറങ്ങാൻ കിടന്നാലും ഈ സ്വപ്നം അവളെ വിടാതെ പിടികൂടുന്നുണ്ടാവണം.

എത്ര പെട്ടെന്നാണ് ഒരു സ്വപ്നം വീണുതകരുന്നത്. അവളുടെ തലയിൽനിന്ന് ഊർന്നുവീണത് ഒരു വെറും സ്വപ്നമല്ല. ഒരു ജീവിതമാണെന്ന് പെട്ടെന്ന് അവനുതോന്നി. ആൾക്കാർ അവൾക്കു ചുറ്റും ഓടിക്കൂടി. ഇപ്പോൾ വരനും കുതിരയും മാത്രം നിരത്തിനു നടുവിൽ. അയാൾക്ക് അവരോടൊപ്പം ഇറങ്ങിച്ചെല്ലാനാവില്ലല്ലോ?

ആൾക്കൂട്ടത്തിനിടയിൽനിന്നും ഒരു തടിയൻ അവളെ വലിച്ചിഴച്ചു കൊണ്ടുപോവുന്നതാണ് ഒടുക്കം കണ്ടത്. അവൾ വാവിട്ടുകരയുന്നുണ്ട്. അയാൾ അവളെ അടിക്കുകയും ചവിട്ടുകയുമൊക്കെ ചെയ്യുന്നുണ്ട്. അവൾ കാതരയായി ബാൽക്കണിയിൽ നില്ക്കുന്ന വിശ്വംഭരന്റെ നേരേ നോക്കിയതുപോലെ അവനുതോന്നി. ഒരുപക്ഷെ ഒരു വെറും തോന്നലായിരിക്കാം. സഹായത്തിനുവേണ്ടി അവൾ മുകളിലെ ദൈവത്തിനു നേരേ തലയുയർത്തിയപ്പോൾ കണ്ട മുഖം വിശ്വംഭരന്റേതായിരിക്കാം. ആ മുഖം അതവനെ അസ്വസ്ഥനാക്കി. ആ മുഖം. ആരുടേതാണാമുഖം? ഊർമ്മിളയുടേതല്ലേ?.....

എല്ലാം പറഞ്ഞുതീർന്നപ്പോൾ ദിനകരൻ പറഞ്ഞു. "ശരച്ചന്ദ്രനായിരുന്നെങ്കിൽ ഇതിന്റെ അവസാനം ഇങ്ങനെ ആവുമായിരുന്നില്ല. അവൻ വരനെ കുതിരപ്പുറത്തുനിന്ന് ഇറക്കുമായിരുന്നു. എന്നിട്ട് തടിയന്റെ കൈയിൽനിന്നവളെ മോചിപ്പിച്ച് അവനോടൊപ്പം ആ കുതിരപ്പുറത്തു കേറ്റുമായിരുന്നു."

ശരച്ചന്ദ്രൻ ചിരിച്ചില്ല. ആരും ചിരിച്ചില്ല. ഞങ്ങളെല്ലാം "ബാരാത്ത്" രാത്രിയിൽ വീണുടയുന്ന ഒരു വിളക്കിനെക്കുറിച്ചാണ് ഓർത്തിരുന്നത്.

(തുടരും)


**സൗജന്യം സൗജന്യം സൗജന്യം**
**അത്യദ്ഭുതകരമായ സിദ്ധമോതിരം**



നിങ്ങാ ദുഖിതനാണോ-എന്തിന് ഞങ്ങളുടെ ആശ്രമത്തിൽ നിന്ന് ഒരു മോതിരം വാങ്ങുക., അൽ വിരലിൽ അണിയുകയോ കൈവശം സൂക്ഷിക്കുക മാത്രമോ ചെയ്താൽ നിങ്ങൽ പ്രേമിക്കുന്നവരുടെ യോ പ്രിയപ്പെട്ടവരുടെയോ സ്നേഹം സമ്പാദിക്കാൻ കഴിയും ബിസിനസ്സിൽ വിജയമുണ്ടാകം. പരീക്ഷ ജയിക്കും, കടബാദ്ധ്യതകാ തീരും,കേസുകാ വിജയിക്കും ഉദ്യോഗം ലഭിക്കും, കഠിന ഹൃദയരെ പോലും കീഴ്പ്പെടുത്താൻ കഴിയും. ഇങ്ങനെ എല്ലാ കാര്യ ങ്ങളിലും നിങ്ങാ വിജയിക്കും. ഇപ്പോാ ഞങ്ങളുടെ പ്രത്യേക അനുഷ്ഠാനവേളയിൽ കുറച്ചുദിവസത്തേക്ക് ചമത്ക്കാരമോതിരം സൗജന്യമായി അയച്ചുതരുന്നു. അതുകൊണ്ട് നിങ്ങളുടെ പ്രശ്നങ്ങളും ആഗ്രഹങ്ങളും ഉടനടി ഞങ്ങളെ എഴുതി അറിയിക്കുക.

**KAMRUP ASHRAM(M/14)**
**P.O. LAL BIGHA(GAYA)**






ഡോ.മാത്യു ജോർജ്ജ്

# ഇക്കരെപ്പച്ച

### യുവതലമുറയുടെ ഇടയിൽ

ലണ്ടൻ പട്ടണത്തിന് 30 മൈൽ തെക്കുപടിഞ്ഞാറായിട്ടാണ് ഗിൽഫോർഡ് നഗരം. ലണ്ടനിലെ വാട്ടർലൂ സ്റ്റേഷനിൽ നിന്നും 36 മിനിട്ടുകൊണ്ട് അവിടെ എത്താം. നദിയിലൊഴുകി മിനുസപ്പെട്ട പാറക്കഷണങ്ങൾ പതിച്ച ഹൈസ്ട്രീറ്റും മദ്ധ്യയുഗത്തിലെ കാസിലും കെട്ടിടങ്ങളും ഗിൽഫോർഡിന്റെ ആയിരം വർഷത്തെ കഥ പറയുന്നു. പത്തുമിനിട്ട് നടന്നാൽ റെയിൽവേസ്റ്റേഷനിൽനിന്നും സറേ യൂണിവേഴ്സിറ്റിയുടെ കാമ്പസ്സിൽ എത്താം. ലണ്ടനിൽ പ്രവർത്തിച്ചുവന്നിരുന്ന ബാറ്റർസീ കോളേജ് കൂടുതൽ സൗകര്യാർത്ഥം 1966-ൽ മാറ്റി ഗിൽഫോർഡ് കത്തീഡ്രൽ കുന്നിന്റെ ഒരു വശത്ത് സ്ഥാപിച്ചതാണ് ഇന്നത്തെ സറേ സർവ്വകലാശാല. ബിരുദപഠനത്തിലൂടെ പ്രവൃത്തിപരിചയം നല്കുന്ന പഠനശാല പലപ്രകാരത്തിലും പ്രത്യേകതയുള്ളതാണ്. അവിടെ ആഹാരരക്ഷാവിഭാഗത്തിൽ ഡോ.മാർട്ടിൻ ആഡംസുമായി ചേർന്നാണ് എനിക്ക് ഗവേഷണ സൗകര്യം ക്രമപ്പെടുത്തിയിരുന്നത്. NRI യുമായി തട്ടിച്ചുനോക്കുമ്പോൾ സൗകര്യങ്ങൾ പരിമിതമായിരുന്നു. ഒരു മൈക്രോബയോളജി ക്ലാസ്സ്മുറിയിൽ കിട്ടാവുന്നത് എന്തൊക്കെയോ അവയിലൊതുങ്ങും. പെട്രിഡിഷിനും പിപ്പറ്റിനും വരെ ഞെരുക്കം. പക്ഷേ ആ പരീക്ഷണശാലയിലെ പ്രവൃത്തി സാഹചര്യം കാര്യക്ഷമവും, നടപടി ഒതുക്കം സുഖപ്രദവുമായിരുന്നു. ജോലിയിൽ സന്തോഷം കണ്ടെത്തുന്ന ടെക്നിക്കൽ അസിസ്റ്റന്റ് ടിംബേക്കറും സദാ സഹായത്തിന് ഒരുങ്ങിനില്ക്കുന്ന പാറ്റിയും, ഇടത്തും വലത്തും നിന്നുതിരിഞ്ഞ് ചിരിച്ചുല്ലസിക്കുന്ന ഗ്രീക്കുകാരി വോൾഗയും ഗ്രനേഡക്കാരി സാലി ആനും കൂടി എന്റെ അഞ്ച് ആഴ്ചകൾ തികച്ചും സന്തോഷപ്രദമാക്കി. അഞ്ചുമാസങ്ങൾകൊണ്ട് NRI യിലോ അഞ്ചുവർഷങ്ങൾകൊണ്ട് ഇന്ത്യയിലോ ചെയ്തുതീർക്കാവുന്നതിലും അധികം ജോലികൾ തീർക്കാനും സാധിച്ചു. ചെയ്തുതീർത്ത ജോലികൾക്ക് അനുബന്ധമായി ഒരു ചെറിയ പരീക്ഷണം ചെയ്തുതീർക്കാൻ ഇന്ത്യയിൽ മടങ്ങിയെത്തി ഒരു വർഷം എടുത്തു. വന്നുകഴിഞ്ഞ് മൂന്നുമാസത്തിനകം ശാസ്ത്രലേഖനം എഴുതി പ്രസിദ്ധീകരിക്കാൻ അയയ്ക്കാം എന്നുറച്ചത് നാലിരട്ടി സമയം കഴിഞ്ഞിട്ടും നടന്നിട്ടില്ല എന്നുകൂടി സമ്മതിക്കുമ്പോൾ മേൽ പ്രസ്താവിച്ചതിൽ അതിശയോക്തിയില്ല എന്നു മനസ്സിലാക്കാം.

എപ്പോൾ വേണമെങ്കിലും ലബോറട്ടറിയിലും ലൈബ്രറിയിലുമൊക്കെ പോകാനുള്ള സ്വാതന്ത്ര്യവും സൗകര്യവും ഉണ്ടാകത്തക്കരീതിയിലാണ് എന്റെ താമസം ക്രമീകരിച്ചിരുന്നത്. ഹോസ്റ്റലുകളോടു ചേർന്ന് ഒരു അതിഥിമുറികൂടിയുണ്ട്. അവയിലൊന്നിലായിരുന്നു എന്റെ വാസം. ഒറ്റ മുറികളാണ് എല്ലാം. പത്തു മുറികൾക്ക് രണ്ടു കുളിമുറിയും KUB എന്നുവിളിക്കുന്ന ഒരു പൊതു മുറിയുമുണ്ട്. Kitchen, Utility, Break Fast Room എന്നാണ് KUB കൊണ്ടുദ്ദേശിക്കുന്നത്. ഓരോരുത്തർക്കും പൂട്ടിസൂക്ഷിക്കാവുന്ന ഒന്നുരണ്ടു തട്ടുകളുമുണ്ടവിടെ. പാത്രങ്ങളും കത്തിയും മുള്ളും തവിയുമൊക്കെ പൊതുവായി ഉപയോഗിക്കുന്നു. പകലത്തേക്കും അത്താഴവുമൊക്കെ കഴിക്കുന്നതിന് മൂന്നു റെസ്റ്റോറന്റുകളും രണ്ടു ബാറുകളും ഉണ്ട്. മറ്റു റെസ്റ്റോറണ്ടുകളെക്കാൾ കുറഞ്ഞ നിരക്കിൽ ലഭിക്കുന്നതുകൊണ്ട് പുറത്തുനിന്നും വിദ്യാർത്ഥികൾ ആഹാരത്തിനായി വളപ്പിൽ എത്താറുണ്ട്. കാശ്മീരിൽനിന്നും കുടിയേറിയവരുടെ അടുത്ത തലമുറയിൽപ്പെട്ട നിയമവിദ്യാർത്ഥിയായ ആസാദുമായി അങ്ങനെയാണു പരിചയപ്പെട്ടത്. തൂവെള്ള നിറവും കറുത്തിരുണ്ട തലമുടിയും മീശയുമുള്ള ആസാദ് നിത്യേന അത്താഴത്തിന് പുറത്തുനിന്നും. എത്തിയിരുന്നു. കുട്ടികളുടെ ആരവത്തിൽ നിന്നും മാറി ഏകനായി ഒഴിഞ്ഞ കോണിലെ ഒരു മേശയിൽ അവൻ ഒതുങ്ങിക്കൂടി. അവന്റെ ഓരോ ചലനത്തിലും ആഢ്യത്വം നിറഞ്ഞുനിന്നു. പരിചയപ്പെട്ടതുമുതൽ ആസാദ് എന്റെ വിരസതയ്ക്ക് ഒട്ടൊരു ശമനം ആയി. പലപ്പോഴും ഞങ്ങൾ അത്താഴം കഴിഞ്ഞ് ലൈബ്രറിയിലേക്ക് ഒന്നിച്ചു നീങ്ങി. ആ മേയ് ദിനങ്ങളിൽ സൂര്യൻ അസ്തമിച്ചിരുന്നത് രാത്രി പത്തുമണിക്കായിരുന്നല്ലോ. അത്താഴം ആറു മണിക്കും. ഭാരതവും കാശ്മീരും കേട്ടറിവിലും പത്രത്തിൽക്കൂടിയും മാത്രം പരിചയപ്പെട്ട് കലുഷിതമായ മനസ്സിൽ കൂനിന്മേൽ കുരുപോലെ അവസാനം ബാബരി മസ്ജിദും. ആസാദേ നിന്റെ നിയമപഠനം പൂർത്തിയാകുമ്പോൾ കിട്ടുന്ന ഇടവേളയിൽ, നീ സമ്മതിച്ചതുപോലെ കാശ്മീരിലേക്ക് ഒരു തവണ നിനക്ക് വന്നുപോകാൻ കഴിയുമോ? അഞ്ച് സഹസ്രാബ്ദങ്ങൾ മാനവ സംസ്കാരത്തിന്റെ താക്കോൽസൂക്ഷിപ്പുകാരി ആയിരുന്ന ഈ പഴയ മണ്ണിന് ബാബറി മസ്ജിദ് ഒരു കരടായിരിക്കാം. എന്നാൽ ആ കരടുകൊണ്ട് കാഴ്ച നഷ്ടപ്പെടാൻ അനുവദിച്ചുകൂടാ. കാരണം, നഷ്ടപ്പെടുന്നത് ഭാരതീയനു മാത്രമല്ല മാനവരാശിക്ക് മൊത്തത്തിൽ ആയിരിക്കും എന്നതുതന്നെ.



മത്സ്യം, കന്യക, ലണ്ടൻ ബ്രിഡ്ജ്

ഇംഗ്ലീസ് ദമ്പതിമാരുടെ കൂടെയുള്ള ഗില്ലിംഗാമിലെ താമസത്തിൽ ഗൃഹാതുരത്വം അത്രയധികം അനുഭവപ്പെട്ടില്ല. തുണി അലക്കിത്തേച്ച് മുറിയിലെത്തിക്കുന്നതിനുപോലും ട്രീസ തയ്യാറായിരുന്നുവല്ലോ. വിദ്യാർത്ഥി ഹോസ്റ്റലിൽ അനേകം യുവതീയുവാക്കളുടെ നടുവിലായിട്ടുപോലും സായാഹ്നങ്ങളിൽ ഞാനൊറ്റപ്പെട്ടതുപോലെതോന്നി. അങ്ങനെയാണ് ചാൻസലേഴ്സ് ബാറിലെ പതിവുകാരനായത്. വൈകിട്ട് നാലുമണിയോടുകൂടി ബാറി

## മൾബെറി

ആയുസ്സും അഴകും അന്തസ്സും ഉൾചേർന്ന പുസ്തകങ്ങൾ

- സ്വർഗ്ഗം തുറക്കുന്ന സമയം - എം.ടി.
  (ജ്ഞാനപീഠ ജേതാവിന്റെ സാഹിത്യ അക്കാദമി അവാർഡ് ലഭിച്ച കഥാഗ്രന്ഥം. പുതിയ പതിപ്പ്)
  വില: 33 രൂപ.
- നിഷേധികൾ - ഖലീൽ ജിബ്രാൻ
  (മൂന്നു നീണ്ട കഥകൾ)
  വില: 22 രൂപ.
- കറുപ്പ് - എ. അയ്യപ്പൻ
  (ഹൃദയത്തിലെത്തുന്ന കവിതകൾ. പുതിയപതിപ്പ്)
  വില: 20 രൂപ.
- പുതിയ നിരവധി പുസ്തകങ്ങൾ. നൂറോളം പുസ്തകങ്ങളുടെ ലിസ്റ്റിന് പ്രസാധകർക്കെഴുതുക.
- വിതരണം കറന്റ് ബുക്സ് ഡി.സി. ബുക്സ് ശാഖകൾ

VPP MAIL ORDER:

പ്രസാധകർ
MULBERRY PUBLICATIONS
P.B No: 159
KOZHIKODE
673001


ലെത്തി ഒന്നോ രണ്ടോ ബിയർ അകത്താക്കിയിട്ടാണ് ഹാൾ റെസ്റ്റോറന്റിലേക്ക് അത്താഴത്തിനു പോകുക. കോഴി പുഴുങ്ങിയതും ഉരുളക്കിഴങ്ങ് നീളത്തിൽ കഷണിച്ച് എണ്ണയിൽ വറുത്തതും ആയിരുന്നു മിക്കപ്പോഴും അത്താഴത്തിന്റെ വിഭവങ്ങൾ. ഉപ്പും എരിയുമില്ലാത്ത ഇവ. മടുപ്പില്ലാതെ അകത്താക്കാൻ ചാൻസലർ കുറച്ചൊന്നുമല്ല സഹായിച്ചത്. ഔപചാരികമായി പരിചയപ്പെടുത്താതെ സംസാരിക്കുന്നതിനോ, വേറൊരു വീട്ടിലേക്ക് കടന്നുവരുന്നതിനോ മടികാണിക്കുന്ന ബ്രിട്ടീഷ് ജനതയുടെ സാമൂഹിക ജീവിതം കരുപ്പിടിപ്പിച്ചിരിക്കുന്നത് മുക്കിലും മൂലയിലും ഭംഗിയായി ക്രമീകരിച്ചിരിക്കുന്ന പബ്ബുകളിലാണ് എന്നുവേണമെങ്കിൽ പറയാം. പബ്ബുകൾ അന്വേഷിച്ച് തെരുവുകളിലേക്കു പോകാനുള്ള അസൗകര്യത്തിന് പരിഹാരമായിരിക്കണം ഹോസ്റ്റലിനും ക്ളാസ്സ് മുറികൾക്കും ഇടയിലെ ബാറുകൾ. പകൽ മുഴുവൻ തുറന്നിരിക്കുന്ന ബാറുകളിൽ ഒരു പീരിയഡിന്റെ മുഷിവു മാറ്റാൻ ഇടയ്ക്കൊന്നു കയറിയിട്ടുവരാനും, ആൺപെൺ ഭേദമന്യേ, കുട്ടികൾക്കു മടിയില്ല. ബിയർ ഊറ്റുന്നത് ടാപ്പ് തുറന്നാണ്. കുഴിച്ചിട്ടിരിക്കുന്ന വലിയ ബാരലുകളിൽനിന്ന് പമ്പു ചെയ്താണ് ബിയർ ടാപ്പിൽ എത്തിക്കുന്നത്. വാറ്റിയെടുക്കുന്ന ശക്തികൂടിയ മദ്യങ്ങൾ കമഴ്ത്തി നിർത്തിയിരിക്കുന്ന വലിയ കുപ്പികളിൽനിന്ന് ടാപ്പ് തുറന്ന് അളന്നുതരും. സ്ഥിരമായി അവിടെയെത്തുന്നവർ വളരെ ചുരുക്കം. മിക്ക ദിവസങ്ങളിലും കുട്ടികൾ കൂട്ടമായിട്ടാണ് വൈകുന്നേരം എത്തുന്നത്. പരീക്ഷ കഴിഞ്ഞതിന്റെ സന്തോഷം. ഫലമറിഞ്ഞതിന്റെ ആഘോഷം. തിരഞ്ഞെടുപ്പിലെ വിജയാഹ്ളാദം, നൃത്തത്തിനു പോകുന്നതിന്റെ തയ്യാറെടുപ്പ്. അങ്ങനെ പോകുന്നു കാരണങ്ങൾ. ദിനംതോറും മാറിവരുന്ന അവരുടെ വിക്രിയകൾ സ്ഥിരം ലാവണത്തിലിരുന്നു വീക്ഷിക്കുക ഒരു പ്രത്യേക സുഖമായിട്ടാണു തോന്നിയത്.

ബി.എ ഇക്കണോമിക്സ് പരീക്ഷ കഴിഞ്ഞെത്തിയ സൈമണും കൂട്ടരും ഓർമ്മയിൽ തങ്ങിനില്ക്കുന്നു. നാലഞ്ചുപെൺകുട്ടികളുമായി ചാൻസലേഴ്സിൽ എത്തിയ അവർ മൂന്നു മേശകൾ അടുപ്പിച്ചിട്ട് ഇരുപ്പുറപ്പിച്ചു. പത്തുപന്ത്രണ്ടുപേരുണ്ടായിരുന്നു ആ കൂട്ടത്തിൽ. കളിയും തമാശയുമായി കുടിതുടങ്ങി. ഏറ്റവും പിറകിലത്തെ മേശയിൽ പകുതിയൊഴിഞ്ഞ ഗ്ളാസ്സുമായി ഒറ്റയ്ക്ക് ഇരുന്നിരുന്ന എനിക്ക് അവരുടെ ചേഷ്ടകൾ നേരംപോക്കായി. അപ്പോഴാണ് സൈമൺ അവിടേക്ക് എത്തിയത്. നീല ജീൻസ് ധരിച്ച് തവിട്ടു തലമുടി ചുമലോളം നീട്ടിയ അവൾ ഒറ്റ ചാട്ടത്തിന് സൈമന്റെ പള്ളയ്ക്കുകയറി കാലുരണ്ടും പിറകിൽ പിണച്ച് ഇരിപ്പായി. ചെവിയിലും മുഖത്തും ഒക്കെ, യാതൊരു കൂസലുമെന്യേ ഇത്രയും പേരുടെ മുന്നിൽ വെച്ച് ചുണ്ടുകൾ ചേർത്ത് ഉമ്മാനും കൊച്ചു വർത്തമാനം പറയാനും അവൾക്ക് ഒരു ശങ്കയുമില്ല. അഞ്ചാറുമിനിട്ടോളം ആ ക്രീയ തുടർന്നിട്ടാണ് അവൾ താഴെയിറങ്ങിയത്. പരീക്ഷ കഴിഞ്ഞ ഉന്മാദത്തിൽ ഇതിനൊക്കെ വശംവദനാകുന്നു എങ്കിലും എന്തോ സൈമന് ഈ പ്രഹസനത്തിൽ വലിയ ആനുകൂല്യം ഉള്ളതായി തോന്നിയില്ല. സ്ത്രീക്ക് എന്തും പ്രവർത്തിക്കാം. പക്ഷേ അവൾക്ക് ഇഷ്ടപ്പെടാത്ത ഒരു നോട്ടമോ, മുന്നേറ്റമോ മതി ആൺകുട്ടി ഇരുമ്പഴി എണ്ണാൻ. അബലയായ പെണ്ണിനു നല്കുന്ന ഈ മുൻതൂക്കം സംസ്കാരത്തിന്റെ


## മനഃശാസ്ത്ര വിജ്ഞാന കോശം

- സാധാരണക്കാർക്കുവേണ്ടി മലയാളത്തിലെ ആദ്യത്തെ ബൃഹത്തായ സംരംഭം
- അക്കാദമിക് - പ്രൊഫഷണൽ രംഗത്തുള്ള നൂറോളം മനഃശാസ്ത്ര വിദഗ്ധർ ചേർന്നു തയ്യാറാക്കുന്നത്
- നിത്യജീവിതത്തിന്റെ എല്ലാ രംഗങ്ങളെയും സംബന്ധിക്കുന്ന വിജ്ഞാന ശകലങ്ങൾ
- ഒന്നര നൂറ്റാണ്ടുകാലത്തെ മനഃശാസ്ത്ര ചിന്തകളുടെയും ഗവേഷണങ്ങളുടെയും ആധികാരിക സംഗ്രഹം

അദ്ധ്യാപകർ, ഡോക്ടർമാർ, നെഴ്സുമാർ, കലാകാരന്മാർ, സാമൂഹ്യ പ്രവർത്തകർ, വ്യവസായ സംരംഭകർ, വക്കീലന്മാർ, പോലീസുകാർ, കൗൺസിലർമാർ എന്നിങ്ങനെ പൊതുജനവുമായി ബന്ധപ്പെട്ടു പ്രവർത്തിക്കുന്നവർക്കു മാത്രമല്ല, മനുഷ്യപെരുമാറ്റത്തിന്റെ ശാസ്ത്രീയവശം അറിയാനാഗ്രഹിക്കുന്ന ഏതൊരാളും സൂക്ഷിക്കേണ്ടുന്ന അറിവുകളുടെ ഒരമൂല്യശേഖരം

ദാമ്പത്യം, കുടുംബ ജീവിതം, ശിശുപരിപാലനം, വിദ്യാഭ്യാസം, മാനസികാരോഗ്യം, വ്യക്തിത്വ വികസനം തുടങ്ങി ജീവിതഗന്ധിയായ വിജ്ഞാനങ്ങൾ ഉൾക്കൊള്ളുന്ന ഒരുത്തമ കുടുംബ റഫറൻസ് ഗ്രന്ഥം.

ചീഫ് എഡിറ്റർ (Hon.): ഡോക്ടർ. വി. ജോർജ് മാത്യു
(പ്രൊഫസർ, മനഃശാസ്ത്രവിഭാഗം, കേരള സർവ്വകലാശാല.)

മുഖവില 800 രൂപ   പ്രീ-പബ്ലിക്കേഷൻ വില 500 രൂപ

പ്രീ-പബ്ലിക്കേഷൻ വ്യവസ്ഥകൾക്ക് The Director
CENTRE FOR PSYCHOLOGICAL RESEARCH AND SERVICES (CPRS)
Opp. Municipal Office, Aluva - 683 101

CPRS -ന്റെ മറ്റു സേവനങ്ങൾ - എഡ്യുക്കേഷണൽ ഗൈഡൻസ് • മനഃശാസ്ത്രചികിത്സ • അതീന്ദ്രിയധ്യാനം (TM) • മനഃശാസ്ത്രം കറസ്പോണ്ടൻസ് കോഴ്സുകൾ




തികവായി കരുതാം. എന്നാൽ ലൈംഗികാവേശം പൊതുസ്ഥലത്ത് പ്രകടിപ്പിക്കുമ്പോൾ മനുഷ്യനും മൃഗങ്ങളുമായുള്ള വ്യത്യാസമെന്താണ്. ലൈംഗിക ചോദനയ്ക്ക് വിധേയപ്പെട്ട് മൃഗീയ വാസനകളിലേക്ക് യഥേഷ്ടം വിഹരിക്കുന്നതാണോ. നിയതമായ അതിർത്തികൾ സ്വമനസ്സാലെ അംഗീകരിക്കുന്നതാണോ നാളിതുവരെ ആർജ്ജിച്ച മാനവ സംസ്കാരത്തിന്റെ കാതൽ. ഏതായാലും വലിയ അതിൽക്കൂടി കടക്കുന്നതുതന്നെ പ്രയാസം. കുംഭ നിറയ്ക്കാൻ നിലത്ത് ചമ്രം പടഞ്ഞിരുന്ന് ഇലയിൽ തൈരും പഴവും പാനിയും ചേർത്ത് ചോറുണ്ണവു ടി വിരലുകൾക്കിടയിലൂടെ വെളിയിലിറക്കുന്നതു കാണുന്ന അതൃപ്തി ഒരുപക്ഷേ സായ്പിന് ചോറ് ഉരുള ഉരുട്ടി നാം കഴിക്കുമ്പോൾ തോന്നിയേക്കാം. കത്തിയും മുള്ളും ഉപയോഗിച്ചുള്ള ഭക്ഷണം കുലീനമായും സമ്മതിച്ചേക്കാം. പക്ഷേ പൊതുവേദിയിലെ ലൈംഗിക ചേഷ്ട കാടത്തംതന്നെ.

ഗിൽഫോർഡിൽ വന്നിട്ട് ഒരാഴ്ചയാകുന്നു. ഇതുവരെ സറേ സർവ്വകലാശാലാ വളപ്പിലെ റെസ്റ്റോറന്റിലും ബാറുകളിലുമായി ഉദരപൂരണം നടത്തിവരികയായിരുന്നു. അഞ്ചു ദിവസത്തെ പ്രവൃത്തിദിവസങ്ങൾ കഴിഞ്ഞാൽ രണ്ടുദിവസം പരിപൂർണ്ണ വിശ്രമത്തിന് മാറ്റിവച്ചിരിക്കുകയാണെന്ന് അറിയാമെങ്കിലും ആഹാരശാലയും പൂട്ടി സ്ഥലം വിട്ടുകളയുമെന്ന് അനുമാനിക്കാനുള്ള സാമാന്യബുദ്ധി ഇല്ലാതെപോയി. ശനിയാഴ്ച രാവിലെ പതിവുപോലെ ഹാൾ റെസ്റ്റോറന്റിൽ എത്തിയപ്പോഴാണ് സംഗതി പിടികിട്ടിയത്. സമയം പത്തുമണി. വിശപ്പാണെങ്കിൽ കത്തിക്കാളുന്നു. ഇനിയും ഗിൽഫോർഡ് വരെ നടന്നുചെല്ലുമ്പോൾ അവിടെയും അടപ്പാണെങ്കിൽ പ്രശ്നം വീണ്ടും ഗുരുതരമാകും. തിരികെ മുറിയിലെത്തി. കുട്ടികൾ ആരും ഉണർന്നിട്ടില്ല. ആഴ്ചാവസാനം പതിനൊന്നുവരെ ഉറങ്ങുകയോ തിരിഞ്ഞും മറിഞ്ഞും കിടക്കുകയോ ശീലമാണല്ലോ അവർക്ക്. അഞ്ചുദിവസം ഉണരുന്ന സമയംവിട്ട് രണ്ടു ദിവസത്തേക്ക് എങ്ങനെയാ പ്രത്യേക ദിനചര്യ സൃഷ്ടിക്കുന്നത്. വെള്ളിയാഴ്ച രാവളരെ ചെല്ലുന്നതുവരെ ഉണർന്നിരിക്കുകയാണ് ഒരു മാർഗ്ഗം. പലരും അതുതന്നെയാണ് പിന്തുടർന്നതും. ആവശ്യക്കാരന് ഔചിത്യമില്ലല്ലോ. അടുത്ത മുറിയിൽ കൊട്ടിവിളിക്കാൻ തന്നെ മനസ്സുറച്ചു. കൊട്ട് നീണ്ടുപോയപ്പോൾ തീർച്ചയായി. ഉറക്കം തന്നെയാണ്. അലവലാതി ആണെന്നു ധരിച്ചാലും അടുത്ത മുറിയിൽ താമസിക്കുന്നവനാണല്ലോ. രണ്ടുദിവസം പട്ടിണി കിടക്കാനും വയ്യ. മുട്ടുകതന്നെ ശരണം. മുട്ടി. കിടക്കപ്പായയിൽ നിന്നും എണീറ്റുപടുന്നി. കണ്ണുതിരുമ്മി. ഉറക്കക്കുപ്പായത്തിന്റെ കുടുക്കുകൾ പോലും ബന്ധിക്കാതെ. പത്തുപതിനേഴു വർഷങ്ങളുടെ തികവ് ശരിക്കും ദൃശ്യമാക്കി. ഐർലണ്ടുകാരി ഷാരോൺബെൽ കതകു തുറന്നു. അവകാശപ്പെട്ട ആഴ്ചാവസാന സുഷുപ്തി അലങ്കോലപ്പെടുത്തിയിട്ട് സുപ്രഭാതം പറഞ്ഞില്ല. ഖേദം അറിയിച്ചു. വീണ്ടും വീണ്ടും.

"അടുത്ത മുറിയിലാണ് താമസം. വളപ്പിലെ റെസ്റ്റോറന്റുകൾ ഒന്നും തുറന്നില്ല. അടുത്തെവിടെയെങ്കിലും വിൽപ്പനസ്ഥലമുണ്ടോ?"

"ഒന്നും കരുതിയിട്ടില്ലേ, കബിൾ (KUB) ത്തുറക്കാമല്ലോ."

"വാങ്ങിയിട്ടില്ല. ഇന്ന് വാങ്ങാൻ കിട്ടുമോ?"

"സെയിൻസ്ബറി 11 മുതൽ 2 വരെ തുറക്കും. 50 പെൻസ് കൊടുത്താൽ ടൗൺസിറ്റിയിൽ പോയി മടങ്ങിവരാം. വളപ്പിൽനിന്നും ബസ്സുണ്ടല്ലോ."

"നന്ദി. വളരെ നന്ദി. ബുദ്ധിമുട്ടിച്ചതിൽ ക്ഷമിക്കണം."

നേരേ ഗിൽഫോർഡിലേക്ക് വണ്ടികയറി. ഗില്ലിംഗാമിൽ പരിചയിച്ച പകലത്തേക്കുള്ള വിഭവങ്ങൾ. റൊട്ടിയും പലവിധ ജാമുകളും. ഉറച്ച തേനും പഴങ്ങളും കൂടെ ഇന്ത്യൻ മസാല ചേർത്ത് പകുതി പാകം ചെയ്ത ചിക്കൻ ടിക്കായും പന്നിവാരിയെല്ലും വാങ്ങി. ശേഷം പാചകത്തിന്റെ പൂർത്തീകരണത്തിന് വിശദമായ നിർദ്ദേശങ്ങൾ കവറിൽ രേഖപ്പെടുത്തിയിട്ടുമുണ്ട്. തേയിലസഞ്ചിയും പഞ്ചസാര ചതുരവും ആണ് ഇനിയൊരുകൂട്ടം വാങ്ങിയത്. തിളപ്പിച്ച വെള്ളം കപ്പിലൂറ്റി ചെറിയ കടലാസുസഞ്ചിയിൽ നിറച്ച തേയിലപ്പൊടി നൂലിൽ തൂക്കിയിറക്കി. നിറം പകരുമ്പോൾ സഞ്ചിമാറ്റി പഞ്ചസാര ചതുരവും എണ്ണിച്ചേർത്ത് ആവശ്യത്തിന് പാലും കൂട്ടി ചായ തയ്യാറാക്കുന്ന വിദ്യ ചാത്തത്തിൽവച്ചുതന്നെ മനസ്സിലാക്കിയിരുന്നു. അതിന്റെ വാട്ടച്ചുവ സഹിക്കുമ്പോഴാണ് മലയാളക്കരയിലെ ഒരു രൂപയ്ക്ക് സുലഭമായ ചായയുടെ രുചിയും കുടിച്ചുകഴിഞ്ഞാൽ ചായപ്പാത്രം കഴുകാൻ തയ്യാറായിനില്ക്കുന്ന സാക്ഷാൽ ടീമേക്കറുടെ സേവനതത്പരതയും ഓർമ്മയിലേക്ക് ഓടിയെത്തുന്നത്. ലോകം ചുറ്റിക്കറങ്ങാൻ ധനമില്ല. മുഗൾ രാജാവിന്റെ സുഖസൗകര്യങ്ങളും നഷ്ടപ്പെട്ടു. എന്നാലും ആ വൻകരയിൽ എനിക്കായി ഒരുക്കിയിരിക്കുന്ന ഈ ഒതുങ്ങിയ സൗകര്യങ്ങളിൽ ഞാൻ ധന്യനാണ്. പക്ഷേ ധന്യത നാട്ടിലാണല്ലോ. പ്ളാസ്റ്റിക് സഞ്ചിയും തൂക്കി മിനിബസ്സിൽത്തന്നെ മടങ്ങി വളപ്പിൽ എത്തി ഹോസ്റ്റൽ മുറി പൂകി റൊട്ടിയും ജാമും പഴങ്ങളും കഴിച്ച് വിശപ്പടക്കിയപ്പോഴാണ് കബിലേക്കുപോകാം എന്നുതോന്നിയത്. സമയം ഉച്ചതിരിഞ്ഞ് രണ്ടുമണി. കബിൽ കുട്ടികൾ ആരുമില്ല. എച്ചിൽപാത്രങ്ങൾ റ്റബിൽ നിറഞ്ഞു കിടക്കുന്നു. വൈദ്യുതി ദാവനും, ഗ്രില്ലും, ഫ്രിഡ്ജും. തേപ്പുപെട്ടിയുമൊക്കെയുണ്ട്. കൈകാര്യം ചെയ്ത് തഴക്കമില്ലാത്തതിനാൽ ആകെ ഒരങ്കലാപ്പ്. വീണ്ടും ഷാരോണെ ആശ്രയിക്കുകതന്നെ രക്ഷാമാർഗ്ഗം. സങ്കടമുണർത്തിച്ചു. കൂടെ ഇറങ്ങിവന്നല്ലോ പെൺകൊടി. ഓരോ വൈദ്യുതി യന്ത്രങ്ങളും പ്രവർത്തിപ്പിക്കുന്ന വിധം ക്ഷമയോടുകൂടി അവൾ എനിക്ക് വിശദീകരിച്ചുതന്നു. മൂന്നു കല്ലുകൂട്ടി ചൂട്ടും കൊതുമ്പും കത്തിച്ച് മൺചട്ടിയിൽ പാചകം ചെയ്യാൻ വിധിക്കപ്പെട്ടവനാണ് ഈയുള്ളവൻ എന്ന സഹതാപം അവളുടെ ഉള്ളിൽ അങ്കുരിച്ചുകാണണം, എന്റെ പാമരത്വ പ്രകടനത്തിൽ. എന്തു ധരിച്ചാലും അവളുടെ ആശിക്ഷണം ഗിൽഫോർഡിലെ എന്റെ ജീവിതം ഉല്ലാസപ്രദമാക്കി എന്നു സമ്മതിച്ചേതീരൂ.



*ജോൺബുള്ളിന്റെ ഈ മുഖം പരിചിതമാണോ?*

തികച്ചും അപരിചിതമായ ഗിൽഫോർഡിലെ ആദ്യദിനങ്ങളിൽ. ലൈബ്രറിയിൽ ചടഞ്ഞിരുന്ന് പത്രം വായിക്കുന്ന വേളയിലാണ് യാതൊരു മുന്നറിയിപ്പുമില്ലാതെ രവികുമാർ കയറി പരിചയപ്പെട്ടത്. ആദ്യ സമ്പർക്കത്തിൽത്തന്നെ പണ്ടുണ്ടതും പാളേൽ കാണിച്ചതും തുടങ്ങി ഡ്രൈവിംഗ് അറിയാവുന്ന ഒരു പെൺകുട്ടിയെ രണ്ടാം ഭാര്യയായി കേരളത്തിൽനിന്നും കിട്ടണമെന്ന് ഇന്നത്തെ ആവശ്യം വരെ ഉണർത്തിച്ചു. തന്നെയുമല്ല, പിന്നീടുണ്ടായ കൂടിക്കാഴ്ചകളിൽ നിലവിലുള്ള അത്യാവശ്യവും അതിനു വഴിപ്പെടുന്ന പെൺകുട്ടിക്ക് ഉണ്ടാകാവുന്ന സൗഭാഗ്യങ്ങളുമായിരുന്നു പ്രധാന സംസാരവിഷയം. മുപ്പത്തിരണ്ടു പല്ലുകളിൽ അടർന്നുപോയവയും പുഴുതിന്നിടവും ഒഴിച്ച് സർവ്വവും പ്രദർശിപ്പിച്ച ആ വിടലച്ചിരി കൂടി ആകുമ്പോൾ, കോളേജ് ദിനങ്ങളിലെ ഐരാവത പദവിയുടെ കടമ്പകൾ എല്ലാം കയറിയ മട്ടാണ്. ഏകാന്തതളംകെട്ടിയ ആ വിരസ ദിനങ്ങളിൽപ്പോലും രവികുമാറിൽനിന്നും ഒഴിഞ്ഞുമാറി രക്ഷപ്പെടുവാൻ പ്രേരിപ്പിച്ചത് ഒരുപക്ഷേ ദല്ലാൾപ്പണിയിലുള്ള എന്റെ

കഴിവുകേടായിരിക്കണം.

സർവ്വകലാശാലാ വളപ്പിനുള്ളിൽത്തന്നെ തുണി നനയ്ക്കുന്നതിനുള്ള ക്രമീകരണവുമുണ്ടായിരുന്നു. 5 പൗണ്ട് തുണി അലക്കിക്കിട്ടാൻ യന്ത്രത്തിൽ ചെലവാകേണ്ടത് ഒരു പൗണ്ടിന്റെ നാണയത്തുട്ടാണ്. സോപ്പുവാങ്ങാൻ വേറെയും തുക കണ്ടെത്തണം. മുഷിഞ്ഞ തുണി കൂട്ടിവച്ച് ഭാരം അഞ്ചുപൗണ്ട് ആകുമ്പോഴേക്കും ഉടുത്തിറങ്ങാൻ വസ്ത്രമില്ലാത്ത സ്ഥിതിയിലെത്താൻ പാകത്തിലായിരുന്നു എന്റെ അന്നത്തെ അവസ്ഥ. പോരാത്തതിന് ചവുണ്ട തുണിയും തൂക്കി കോളേജ് കുട്ടികളുടെ കൂടെ വരിയായിനിന്ന് യന്ത്രത്തിലെത്താനും യന്ത്രം തനിയേ പ്രവർത്തിപ്പിക്കാനുമുള്ള മനസ്സൊരുക്കവും പ്രാവീണ്യവും കമ്മി. അങ്ങനെയാണ് തുണി മുറിയിലെ ടാപ്പിൽ കുത്തിപ്പിഴിഞ്ഞ് മുറി ചൂടാക്കുന്ന റേഡിയേറ്ററിൽ വിരിച്ച് ഉണക്കിയെടുക്കാൻ തയ്യാറാവേണ്ടിവന്നത്. രാത്രി കിടക്കുന്നതിനുമുൻപ് കഴുകിയിടുന്ന ഷർട്ടും പാന്റ്സും നേരം വെളുക്കുമ്പോഴേക്കും ഉണങ്ങിക്കിട്ടും. ഉണങ്ങിയ തുണി കബിൽ കൊണ്ടുപോയി രാവിലത്തെ ചായ കുടിക്കുന്നതിനോടൊപ്പം ഇസ്തിരിയിട്ട് എടുക്കുകയുമാവാം. തുണി നനയ്ക്കുവാനും കൂടി മതിയാകുന്ന വിധത്തിൽ കുളിസോപ്പ് രണ്ടു ദിവസത്തിലൊരിക്കൽ കിടക്കവിരി മാറാൻവരുന്ന കിളവി എത്തിക്കുന്നുമുണ്ട്. സംഗതി ക്ളീൻ. സുഖം. സൗഖ്യം. മടിശ്ശീല ചോരാതെ, മുഷിച്ചിൽ ഒഴിവാക്കാൻ ഒരു വിദ്യകൂടി കൈയിലായ മേനിയിൽ ചാൻസലേഴ്സിലെ സായാഹ്നങ്ങൾ ഒന്നുകൂടി ആസ്വാദ്യമായി. സ്വയം അലക്കി സ്വരുക്കൂട്ടിയതെന്ന് വകയിരുത്തിയ ചില്ലിക്കാശിൽ ചാൻസലേഴ്സിലെ ചെലവു നടന്നപ്പോൾ അതിനൊരു ചാരുത വേറെ.

(അവസാനിച്ചു)


# അപൂർവ്വശക്തിയുള്ള മാന്ത്രിക ഏലസ്സുകൾ വിദേശങ്ങളിലേക്ക് !



മൂന്നരലക്ഷത്തിലധികം പേരുടെ ഭാവി കൃത്യമായി പ്രവചിച്ച് ഗിന്നസ് ബുക്കിലേക്കു കുതിച്ചുകൊണ്ടിരിക്കുന്ന ലോക പ്രശസ്ത ജ്യോതിശാസ്ത്ര പണ്ഡിതൻ ആർ. രാധാകൃഷ്ണൻ അനേകവർഷത്തെ ഗവേഷണ ഫലമായി തൊഴിൽ തടസ്സം, വ്യാപാര നഷ്ടം, കടം, രോഗം, ശത്രുദോഷം, ഇവയാൽ നിരാശപ്പെടുന്ന വർക്കായി അപൂർവ്വശക്തിയുള്ള ത്രിപുരസുന്ദരീയന്ത്രം ശാസ്ത്ര വിധി പ്രകാരം തയ്യാർ ചെയ്യുന്നു! വിദ്യാ തടസ്സം, ദാമ്പത്യ കലഹം, പ്രേമം, ശത്രുദോഷം, സന്താനദോഷം, അപകടം, മാനസിക രോഗം, ചൊവ്വാദോഷം, വിവാഹ തടസ്സം ഇവ മാറി ഐശ്വര്യം പ്രദാനം ചെയ്യുന്ന മഹാസുദർശനം, സ്വയംവരം തുടങ്ങി 250ൽ പരം മാന്ത്രിക ഏലസ്സുകൾ, ഇന്ത്യയിലും വിദേശരാജ്യങ്ങളിലും തപാലിൽ അയയ്ക്കുന്നു. മുഹൂർത്തം, പ്രശ്നം, സമ്പൂർണ്ണ ജാതകം, പൊരുത്തം, സംഖ്യാശാസ്ത്രം ഇവ അറിയുന്നതിന് നേരിൽ കാണുക/എഴുതുക. ഇന്ത്യയിലും വിദേശത്തും മറുപടി സൗജന്യമായി ലഭിക്കുന്നു.

**രമാജ്യോതിഷാലയം**
ആറ്റുകാൽ, മണക്കാട്, തിരുവനന്തപുരം-9
ഫോൺ : (0471) 74855

**REMA JYOTHISHALAYAM**
Attukal, Manakkad (P.O.), Thiruvananthapuram - 9
Phone: (0471) 74855



സൗജന്യം! സൗജന്യം! സൗജന്യം!

# അദ്ഭുതസിദ്ധ മോതിരം സൗജന്യമായി കരസ്ഥമാക്കുക





ഈ മോതിരം ധരിക്കുകയോ കൈവശം സൂക്ഷിക്കുകയോ ചെയ്താൽ സ്ത്രീപുരുഷന്മാർ പരസ്പരം ആകർഷിക്കപ്പെടുകയും അവർ എത്ര തന്നെ കഠോരഹൃദയക്കാരായാലും താങ്കളുടെ ഇഷ്ടാനുസരണം വഴങ്ങുകയും ചെയ്യുന്നതാണ്. ബിസിനസ്സിൽ ലാഭം, കേസിൽ വിജയം, സന്താനലബ്ധി പരീക്ഷയിൽ വിജയം , ജോലിസാദ്ധ്യത, മനസ്സിനിണങ്ങിയ വിവാഹബന്ധം, ഗൃഹക്ലേശങ്ങളിൽ നിന്നും മുക്തി, പ്രേതബാധ, രോഗ - ദുഃഖങ്ങളിൽ നിന്നും മുക്തി ലഭിക്കുന്നതുമാണ്. ലോട്ടറി നേടുക, ഓർമ്മശക്തി നിലനില്ക്കുകയും ചെയ്യുന്നതാണ്. ദുഷ്ടഗ്രഹങ്ങൾ ശാന്തമാവുകയും ചെയ്യുന്നതാണ്. അതുപോലെ തന്നെ ജോലിയിൽ പ്രമോഷൻ, മനസ്സിന് എപ്പോഴും സമാധാനവും ശാന്തിയും കിട്ടുകയും ചെയ്യുന്നതുമാണ്. താങ്കളുടെ പേര്, രാശിഫലം, ജനനത്തീയതി, സമയം എന്നിവിവരങ്ങൾ എഴുതുക. കുറച്ചുദിവസത്തേക്ക് മാത്രമേ ഈ പദ്ധതി നിലവിലുള്ളൂ. വിശേഷ പൂജ ചെയ്ത മോതിരമാണ് പ്രത്യേകിച്ച് വീണ്ടും പൂജാജപങ്ങളുടെ ആവശ്യം ഇല്ല. എത്രയുംപെട്ടെന്ന് ഓർഡർ അയച്ചു മോതിരം കരസ്ഥമാക്കുക.

Add. TIRUPATHI, ASHRAMAM D/96
P.O. LALEIGHA (GAYA)



ആധുനിക ചികിത്സകൾ പരാജയപ്പെട്ടിടത്ത്

# ഫലപ്രദമായ "യൂനാനി ചികിത്സ"

വിവാഹത്തിനു മുമ്പും ശേഷവും രതിജന്യരോഗങ്ങൾ മൂലം ദാമ്പത്യജീവിതത്തിൽ നിരാശപൂണ്ടവർ, പലവിധചികിത്സകൾ ചെയ്തിട്ടും ഫലം ലഭിക്കാത്തവർ, നിരവധി ലൈംഗിക രോഗികളെ ചികിത്സിച്ചു സുഖപ്പെടുത്തിയിട്ടുള്ള കേരളത്തിലെ 45 വർഷകാലത്തെ ചികിത്സാപരിചയമുള്ള പ്രമുഖ വിശ്വസ്ത പാരമ്പര്യ "യൂനാനിചികിത്സാ" സ്ഥാപനമായ M.S.സർക്കാർ ഡിസ്പെൻസറിയിൽ വന്ന് ഇന്ത്യയിലെ പ്രസിദ്ധിയാർജ്ജിച്ച ഡോ :M.S. സർക്കാർ (Govt: Regd) അവർകളെ നേരിൽ സന്ദർശിക്കുക. അദ്ദേഹത്തിന്റെ നിർദ്ദേശങ്ങളും ഔഷധവും കൊണ്ട് നഷ്ടപ്പെട്ട യൗവ്വനകാലം വീണ്ടെടുത്ത് നിങ്ങളുടെ കുടുംബജീവിതം ഭാസുരമാക്കുക. നിങ്ങൾക്കുണ്ടാകുന്ന നാഡിതളർച്ച * ബലഹീനത * ലൈംഗിക ക്ഷീണം * ലൈംഗിക ബന്ധത്തിൽ തൃപ്തിയില്ലായ്മ * സ്ഖലനരോഗങ്ങൾ * ആർത്തവരോഗങ്ങൾ ചൊറിച്ചിൽ, ഭയം * പ്രായത്തിനനുസരിച്ച് അവയവങ്ങൾക്ക് ശക്തിയും വളർച്ചയും ഇല്ലാതിരിക്കുക * മെലിച്ചിൽ, ആസ്തമ * മേഹരോഗങ്ങൾ * സ്ത്രീ-പുരുഷന്മാർ പുറത്തുപറയുവാൻ മടിക്കുന്ന മറ്റ് രഹസ്യരോഗങ്ങളും, ഇതര കഠിനരോഗങ്ങളും * എത്രപഴകിയതായാലും ഉത്തര വാദിത്വത്തോടു കൂടി ചികിത്സിച്ച് പൂർണ്ണമായി സുഖപ്പെടുത്തി സംതൃപ്തമായ കുടുംബജീവിതം പ്രദാനം ചെയ്യുന്നു. നേരിൽ വരുവാൻ കഴിയാത്തവർ വിശദമായ രോഗവിവരങ്ങളെഴുതി മറുപടിക്ക് സ്റ്റാമ്പുസഹിതം എഴുതുക. വിദേശത്തുള്ളവർ സ്റ്റാമ്പയയ്ക്കേണ്ടതില്ല. കത്തുകൾ രഹസ്യമായി സൂക്ഷിക്കുന്നതാണ്.



എല്ലാദിവസവും ചികിത്സ സമയം : 9 A.M to 8 P.M

**ഡോ : M.S. സർക്കാർ**
**M.S. സർക്കാർ ഡിസ്പെൻസറി (യൂനാനി ക്ലിനിക്)**
കോവളം മെയിൻ റോഡ്, കമലേശ്വരം, മണക്കാട് പി.ഒ.,
തിരുവനന്തപുരം-9, കേരളാ INDIA Phone Off. 77394

കഴിഞ്ഞ 150വർഷങ്ങളായി ഞങ്ങളുടെ കുടുംബപാരമ്പര്യമുള്ള ചികിത്സ [illegible]






ഡോ. ആർ. പ്രസന്നൻ




രണ്ടാം ഭാഗം

## പതിനാറ്

അച്യുതമേനോൻ മന്ത്രിസഭയ്ക്ക് ആദ്യവർഷങ്ങളിൽ സ്വാസ്ഥ്യം നഷ്ടപ്പെടുത്തിയത് അതിശക്തമായ പ്രതിപക്ഷപ്രക്ഷോഭണമായിരുന്നുവെങ്കിൽ, ആന്റണിമന്ത്രിസഭയെ ആരംഭകാലം മുതല്ക്കേ നിരന്തരമായി അലട്ടിക്കൊണ്ടിരുന്നത് ആഭ്യന്തരപ്രശ്നങ്ങളായിരുന്നു.

സംസ്ഥാന കോൺഗ്രസ്സ് സംഘടനയ്ക്കുള്ളിൽ വിരുദ്ധചേരികൾ തമ്മിൽ വർഷങ്ങളായി നടന്നുവന്നിരുന്ന ശീതസമരം, കഴക്കൂട്ടം ഉപതിരഞ്ഞെടുപ്പ് കഴിഞ്ഞതോടെ തുറന്ന സംഘട്ടനത്തിലെത്തി. കെ.പി.സി.സി അദ്ധ്യക്ഷസ്ഥാനം ശ്രീ. എ.കെ. ആന്റണി രാജിവച്ചതുമൂലമുണ്ടായ ഒഴിവു നികത്തുവാൻ ഉപതിരഞ്ഞെടുപ്പു കഴിഞ്ഞയുടനേ നടപടികൾ ആരംഭിച്ചു. മന്ത്രിസഭാനായകത്വം ഒരു പക്ഷക്കാർക്കായതിനാൽ സമതുലനാവസ്ഥ നിലനിർത്തുന്നതിനും ഒരുപക്ഷേ, അതിലേറെ സ്വരക്ഷയ്ക്കുംവേണ്ടി സംഘടനാനേതൃത്വം തങ്ങൾക്കു വേണമെന്നു മറുപക്ഷവും. സംഘടനാനേതൃത്വം വിട്ടുകൊടുക്കുന്നത് ആത്മഹത്യാപരമായതിനാൽ അതു സാദ്ധ്യമല്ലെന്ന് എതിർപക്ഷവും മുറുകെപ്പിടിച്ചു. അതോടെ മത്സരം ഒഴിവാക്കാനാവില്ലെന്നു തീർച്ചയായി.

പതിവുപോലെ പത്രങ്ങളും രണ്ടുചേരിയിലായി അണിനിരന്നു. ആ ചേരിതിരിവ്, പ്രസ്തുത പത്രങ്ങളുടെയും, കോൺഗ്രസ്സിലെ വിരുദ്ധപക്ഷക്കാരുടെയും താത്പര്യസംരക്ഷണത്തിന് ഒരുപോലെ ഉതകുന്നതായിരുന്നു. പക്ഷേ, അമ്പരന്നതും ആകുലരായതും കോൺഗ്രസ്സിന്റെ സാധാരണ പ്രവർത്തകരും അനുഭാവികളുമായിരുന്നു. നേതൃത്വത്തിലെ പിണക്കങ്ങളും പകപോക്കലുമൊക്കെ അവർക്കു നിസ്സഹായരായി കണ്ടുനില്ക്കാനല്ലാതെ മറ്റൊന്നിനും കഴിയുമായിരുന്നില്ല.

കോൺഗ്രസ്സ് അദ്ധ്യക്ഷസ്ഥാനത്തേക്കുള്ള വാശിയേറിയ തിരഞ്ഞെടുപ്പിൽ ശ്രീ. എസ്. വരദരാജൻനായർ എതിർസ്ഥാനാർത്ഥിയായ ശ്രീ. സി.എം. സ്റ്റീഫനെ പരാജയപ്പെടുത്തിയതോടെ ഭരണകൂടത്തിന്റെയും കോൺഗ്രസ്സ് സംഘടനയുടെയും നേതൃത്വം ഒരുപക്ഷത്തിലൊതുങ്ങി. ആ നിർണ്ണായക വിജയം, സംഘടനയിലും അവരുടെ ആധിപത്യം ഉറപ്പിക്കാൻ ഉപകരിച്ചുവെങ്കിലും, കോൺഗ്രസ്സിനെയും മന്ത്രിസഭയേയും സംബന്ധിച്ചിടത്തോളം ആ സംഭവവികാസത്തെ ഭാവിശ്രേയപിശുനശകുനമായാണ് പലരും കണ്ടത്; കരുതിയതും.

കേന്ദ്രത്തിലെ കോൺഗ്രസ്സ്നേതൃത്വം ശ്രീമതി ഇന്ദിരാഗാന്ധിക്കെതിരായി തിരിഞ്ഞപ്പോൾ, സംസ്ഥാന നേതൃത്വവും അടങ്ങിയിരുന്നില്ല. "പാർട്ടിയുടെ ചട്ടക്കൂടുകളെ മറികടന്നു പ്രസ്ഥാനത്തെ കൈയടക്കാനും പിളർക്കാനുമുള്ള ഹീനമായ പ്രവൃത്തിയിലാണ് ഇന്ദിരാഗാന്ധിയുടെ നേതൃത്വത്തിലുള്ള ഒരുകൂട്ടമാളുകൾ ഏർപ്പെട്ടിരിക്കുന്നതെന്നും സംഘടനയെയും സർക്കാരിനെയും ഒരുപോലെ ഇന്ദിരാഗാന്ധി തകർക്കുകയായിരുന്നുവെന്നും" ശ്രീ. വരദരാജൻനായർ പരസ്യമായി പറയാൻ മടിച്ചില്ല.

ശ്രീമതി ഗാന്ധി അഖിലേന്ത്യാപ്രവർത്തക സമിതിയിൽനിന്നും രാജിവച്ചതോടെ സംഘടന നെടുകേ പിളരുമെന്നുള്ള കാര്യം ഉറപ്പായി. "മോങ്ങാനിരുന്ന നായുടെ തലയിൽ തേങ്ങ വീണു" എന്നു പറഞ്ഞപോലെ വഴിപിരിയാൻ കാത്തിരുന്ന കേരളത്തിലെ കോൺഗ്രസ്സുകാർക്ക് അതു പറ്റിയ അവസരമായിത്തീർന്നു.

കോൺഗ്രസ്സ് സംഘടന പിളർപ്പിന്റെ വക്കിലെത്തി നില്ക്കുമ്പോഴാണ്, മന്ത്രിസഭയുടെ നെടുംതൂണുകളായ രണ്ടു പ്രമുഖ പാർട്ടികളുടെ നേതാക്കന്മാർക്കെതിരേ അശനിപാതംപോലെ കോടതിവിധി വന്നുപതിച്ചത്.

ഹൈക്കോടതി മുമ്പാകെ സമർപ്പിക്കപ്പെട്ട ഇരുപത്തഞ്ചു തിരഞ്ഞെടുപ്പു ഹർജികളിൽ, വിദ്യാഭ്യാസമന്ത്രി ശ്രീ. മുഹമ്മദ്കോയയ്ക്കും ധനകാര്യമന്ത്രി ശ്രീ. കെ.എം. മാണിക്കും മുസ്ലിം ലീഗ് നേതാവായ ശ്രീ. സുലൈമാൻ സേട്ടിനും എതിരായവയൊഴികെ മറ്റെല്ലാ ഹർജികളും കോടതി തള്ളിക്കളയുകയാണുണ്ടായത്. മറ്റു ഹർജികളെക്കുറിച്ചുള്ള വിധി തീർപ്പിക്കൽ ഒന്നിനുപിറകേ മറ്റൊന്നായി വന്നുകൊണ്ടിരുന്നപ്പോൾ, മേല്പറഞ്ഞ മൂന്ന് ഉന്നതസ്ഥാനീയരുടെ രാഷ്ട്രീയഭാവിയെ സാരമായി സ്പർശിക്കുന്ന വിധിപ്രസ്താവം നീണ്ടുപോകുന്നതിൽ ഭരണമുന്നണി കേന്ദ്രങ്ങൾ ആശങ്കാകുലരായി.

അവരുടെ ഭയാശങ്കകൾ അസ്ഥാനത്തായിരുന്നില്ലെന്നു ശ്രീ. സുലൈമാൻ സേട്ടിന്റെ തിരഞ്ഞെടുപ്പു വിജയം അസാധുവാക്കിക്കൊണ്ടുള്ള വിധി പുറത്തു വന്നപ്പോൾ ബോദ്ധ്യമായി. അതുകഴിഞ്ഞ് അസ്വസ്ഥതയും അനിശ്ചിതത്വവും മുറ്റിനിന്ന പന്ത്രണ്ടുദിവസത്തെ കാത്തിരിപ്പിനുശേഷമാണ് 1977 ഡിസംബർ 19-ാം തീയതി ശ്രീ. മുഹമ്മദ് കോയയ്ക്കെതിരെയുള്ള കേസിലെ വിധി കോടതി പ്രസ്താവിച്ചത്.

ഇന്ത്യൻ യൂണിയൻ മുസ്ലിം ലീഗിന്റെ ജനറൽ സെക്രട്ടറികൂടിയായ ശ്രീ. മുഹമ്മദ്കോയ, ചീഫ് എഡിറ്റർ [illegible] ഉത്തരവാദിത്വം വഹിച്ചിരുന്ന [illegible] പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന [illegible] മുഖപ്രസംഗവും ചില റിപ്പോർട്ടുകളും ഒരു കാർട്ടൂൺ ചിത്രവും ജനപ്രാതിനിധ്യ നിയമത്തിലെ 123 (3) എ വകുപ്പുപ്രകാരം അഴിമതിയാണെന്ന് [illegible] ജസ്റ്റിസ് എൻ.ഡി.പി. നമ്പൂതിരിപ്പാട് വിധിച്ചു. [illegible] മുഖപ്രസംഗവും [illegible] റിപ്പോർട്ടുകളും പ്രസിദ്ധപ്പെടുത്തിയതുവഴി ജാതിയുടെയും മതത്തിന്റെയും അടിസ്ഥാനത്തിൽ വിവിധ വിഭാഗം പൗരന്മാർ തമ്മിൽ വിദ്വേഷമനോഭാവം വളർത്തുകയോ അതിനുള്ള സാദ്ധ്യത ഉളവാക്കുകയോ ചെയ്തിരുന്നതായിരുന്നു ശ്രീ. മുഹമ്മദ്കോയയുടെ തിരഞ്ഞെടുപ്പ് അസാധുവാക്കാനിടയാക്കിയ അഴിമതിക്കുറ്റം.

ഹൈക്കോടതിവിധി [illegible] ഉടൻതന്നെ ശ്രീ. മുഹമ്മദ്കോയ മന്ത്രിസഭയിൽനിന്നുള്ള തന്റെ രാജി മുഖ്യമന്ത്രിക്കു സമർപ്പിച്ചു.

ഒരു മന്ത്രിക്കെതിരേ തിരഞ്ഞെടുപ്പു കേസിൽ വിധിയുണ്ടാകുന്നതും, കോടതിവിധിയെ മാനിച്ചു മന്ത്രി സ്ഥാനം രാജിവയ്ക്കുന്നതും [illegible]ത്തിൽ ആദ്യമായിരുന്നു.

ഭരണമുന്നണിയുടെ ശക്തികേന്ദ്രവും മുസ്ലിം ലീഗിന്റെ അനിഷേധ്യ നേതാവും ലക്ഷക്കണക്കിനുള്ള അനുയായികളുടെ ആരാധനാപാത്രവുമായ ശ്രീ. മുഹമ്മദ്കോയയുടെ അപ്രതീക്ഷിതമായ രാജി മന്ത്രിസഭയ്ക്കും ഭരണമുന്നണിക്കും കനത്ത ഒരാഘാതമായി.

ആ ആഘാതത്തിൽനിന്നും വിമുക്തരാകുന്നതിനുമുമ്പായി മറ്റൊരു വെള്ളിടി അവരുടെമേൽ പതിച്ചു.

അടുത്ത ദിവസം രാവിലെയാണ് ശ്രീ. കെ.എം. മാണിക്കെതിരായ തിരഞ്ഞെടുപ്പു കേസിലെ വിധി പ്രസ്താവിച്ചത്.

"തന്റെ തിരഞ്ഞെടുപ്പുസാദ്ധ്യത വർദ്ധിപ്പിക്കുന്നതിനുവേണ്ടി ഒരു പൊലീസുദ്യോഗസ്ഥനായ ശ്രീ. ജോർജ്ജ് തോമസിന്റെ സേവനം വിനിയോഗിച്ചിരുന്നതായി" സംശയലേശമെന്യേ കോടതിക്കു ബോദ്ധ്യമായിരിക്കുന്നതിനാൽ ശ്രീ. കെ.എം. മാണിയുടെ തിരഞ്ഞെടുപ്പ് അസാധുവാണെന്നു കോടതി വിധിച്ചു. ആ വിധി കല്പിച്ചതും ജസ്റ്റിസ് നമ്പൂതിരിപ്പാടുതന്നെയായിരുന്നു.

ശ്രീ. മുഹമ്മദ് കോയയുടെ മാതൃക പിന്തുടർന്നുകൊണ്ട് ശ്രീ. മാണിയും അന്നുതന്നെ രാജി സമർപ്പിച്ചു.

കേരളാ കോൺഗ്രസ്സിൽ ഏതാണ്ട് സമ്പൂർണ്ണമായ ആധിപത്യം ഉറപ്പിക്കുകയും, ആഭ്യന്തരമന്ത്രിയെന്ന നിലയിൽ ചുരുങ്ങിയ കാലത്തിനുള്ളിൽ കരുത്തും കഴിവുമുള്ള ഒരു ഭരണാധികാരിയാണെന്നു

തെളിയിക്കുകയും ചെയ്ത ശ്രീ. മാണിയുടെ സ്ഥാനഭ്രംശം അദ്ദേഹത്തിനും വിപുലമായ അനുചരവൃന്ദത്തിനും മാത്രമല്ല, ചേതം വരുത്തിയത്. കേരളരാഷ്ട്രീയത്തിൽ അന്ന് അവഗണിക്കാനാവാത്ത ഒരു ശക്തിയായിത്തീർന്നിരുന്ന കേരളാകോൺഗ്രസ്സിന്റെ പ്രാമാണ്യത്തിനും സ്വാധീനശക്തിക്കും ഇടിവു തട്ടാൻ കോടതിവിധിയും തുടർന്നുള്ള രാജിയും ഇടവരുത്തി.

ശ്രീ. ആന്റണിയുടെ തിരഞ്ഞെടുപ്പു വിജയത്തോടെ സുസ്ഥിരമായെന്നു കരുതപ്പെട്ട മന്ത്രിസഭയ്ക്കു പ്രബലകക്ഷിനായകന്മാരായ രണ്ടു മന്ത്രിമാരുടെ അവിചാരിതമായ സ്ഥാനചലനം ഇളക്കം വരുത്തി. മനോവ്യഥയിലാണ്ട ഭരണമുന്നണിപ്രണയികൾക്ക് ഇളംകുളിരു പരത്തിയ ധനുമാസരാവുകളിൽ മിന്നിത്തിളങ്ങിയ ക്രിസ്തുമസ്സ് ദീപങ്ങൾ , ആഹ്ളാദമോ, ആശ്വാസമോ പകരുവാൻ ഉതകിയില്ല.

അഞ്ചാം കേരളനിയമസഭയുടെ രണ്ടാം സമ്മേളനം അവസാനിച്ചത് 1977 ആഗസ്റ്റ് പത്താം തിയതിയായിരുന്നു. രണ്ടു സമ്മേളനങ്ങൾ തമ്മിലുള്ള ഇടവേള ആറുമാസത്തിൽ കവിയരുതെന്നാണ് ഭരണഘടന അനുശാസിക്കുന്നത്. സാധാരണയായി ആ പരിധിയെത്തുന്നതിനു വളരെ മുമ്പുതന്നെ-മൂന്നോ, നാലോ മാസത്തിനുള്ളിൽത്തന്നെ-നിയമസഭ സമ്മേളിക്കാറാണു പതിവ്. സഭാംഗമല്ലാതിരുന്ന മുഖ്യമന്ത്രിക്ക്, ജനിവിധി തേടുന്നതിനുണ്ടായ കാലതാമസം, സംഘർഷത്തിൽനിന്നും സംഘട്ടനത്തിലേക്കു നീങ്ങിയ കോൺഗ്രസ്സിലെ ആഭ്യന്തര പ്രശ്നങ്ങൾ, പ്രമുഖന്മാരായ രണ്ടു മന്ത്രിമാർക്കെതിരേ ഉണ്ടായ കോടതിവിധി, അതേത്തുടർന്നുണ്ടായ അവരുടെ രാജിസമർപ്പണം. കേന്ദ്ര-സംസ്ഥാന കോൺഗ്രസ്സ് സംഘടനയിലെ പിളർപ്പ് എന്നിങ്ങനെ തുടരെത്തുടരെയുണ്ടായ അപ്രതീക്ഷിതവും അല്ലാത്തതുമായ സംഭവങ്ങൾമൂലം നിയമസഭയെ അഭിമുഖീകരിക്കാനുള്ള സൗകര്യവും സന്നദ്ധതയും ആന്റണിമന്ത്രിസഭയ്ക്ക് ഇല്ലാതെ പോയി. ഒടുവിൽ, സമയപരിധി അവസാനിക്കുന്നതിനു നാലു നാളുകൾ മാത്രം അവശേഷിച്ചിരിക്കേ, 1978 ഫെബ്രുവരി മാസം 6-ാം തിയതി മൂന്നാം സമ്മേളനം ആരംഭിച്ചു.

അഭൂതപൂർവ്വമായ തിരഞ്ഞെടുപ്പു വിജയത്തിന്റെ അമിതാഹ്ളാദം തിരതല്ലിയിരുന്ന അന്തരീക്ഷത്തിലാണ് ഒന്നാം സമ്മേളനം ആരംഭിച്ചത്. ആകസ്മികമായുണ്ടായ മന്ത്രിസഭാപതനത്തിനുശേഷമാണെങ്കിലും, ആശങ്കയോടൊപ്പം പ്രത്യാശയും പ്രതീക്ഷയും രണ്ടാം സമ്മേളനത്തിൽ പ്രകടമായിരുന്നു. മൂന്നാം സമ്മേളനത്തിലാകട്ടെ. അനിശ്ചിതത്വത്തിന്റെയും ആകാംക്ഷയുടെയും വീർപ്പുമുട്ടലാണ് അനുഭവപ്പെട്ടത്.

തമ്മിൽ അകന്നുകഴിഞ്ഞിരുന്ന കോൺഗ്രസ്സ്കക്ഷി അംഗങ്ങൾ പരസ്പരം ആക്രമണസന്നദ്ധരായി ഇരുവശത്തുമായി ഇരിക്കുന്നു. ഒന്നാം സമ്മേളനത്തിൽ വാചാലനായ മുഖ്യമന്ത്രിയായും രണ്ടാം സമ്മേളനത്തിൽ നിശ്ശബ്ദനായ കോൺഗ്രസ്സ്കക്ഷിനേതാവായും കാണപ്പെട്ട ശ്രീ. കരുണാകരൻ, ഒരു പതിറ്റാണ്ടിനുമുമ്പു തനിക്കു പരിചിതമായ പഴയ സ്ഥാനത്ത് മനഃക്ഷോഭമൊന്നും പുറത്തുകാട്ടാതെ ഉപവിഷ്ടനായിരുന്നു. അദ്ദേഹത്തോടൊപ്പം ശ്രീ. എ.എ. റഹിമിനെയും ശ്രീ. വക്കം പുരുഷോത്തമനെയും കണ്ടപ്പോൾ ഏവർക്കും അത്ഭുതമോ. അവരെക്കൂടാതെ പയറ്റിൽ തെളിഞ്ഞവരായ ശ്രീ. എൻ.ഐ. ദേവസിക്കുട്ടിയും ഡോക്ടർ കെ.ജി. അടിയോടിയും ശ്രീ. എം.പി. ഗംഗാധരനും പിൻബെഞ്ചുകളിൽ സ്ഥാനമുറപ്പിച്ചിരുന്നു. ആകെ പതിനെട്ട് അംഗങ്ങൾ. പതിനേഴ് അംഗങ്ങളുള്ള മാർക്സിസ്റ്റ് പാർട്ടിക്ക് അതോടെ പ്രധാന പ്രതിപക്ഷമെന്ന പദവി താത്കാലികമായി നഷ്ടപ്പെടുകയും ചെയ്തു.

കഴിഞ്ഞ സമ്മേളനകാലത്ത് ശ്രീ. കരുണാകരന് "അയിത്തം" കല്പിക്കുകയും അദ്ദേഹത്തോടൊപ്പം നിയമസഭാകമ്മിറ്റി യോഗങ്ങളിൽപ്പോലും ഒരുമിച്ചിരിക്കാൻ വിസമ്മതിക്കുകയും ചെയ്ത ശ്രീ. നമ്പൂതിരിപ്പാടിന് ശ്രീ. കരുണാകരന്റെ തൊട്ടടുത്തുതന്നെ പ്രതിപക്ഷനേതൃനിരയിൽ ഇരിക്കേണ്ടിവന്നത് വിധിയുടെ വിളയാട്ടമെന്നല്ലാതെ മറ്റെന്തു പറയാനാണ്? അതു കരുണാകരപക്ഷത്തുള്ളവരെ മാത്രമല്ല, രസിപ്പിച്ചത്. അവരിൽ പലരും അതു പുറത്തു കാട്ടിയില്ല എന്നു മാത്രം. പക്ഷേ, മാർക്സിസ്റ്റ് പാർട്ടിയുടെ അഖിലേന്ത്യാ സെക്രട്ടറിപദം ഏറ്റെടുക്കേണ്ടി വന്ന ശ്രീ. നമ്പൂതിരിപ്പാടിനു കൃത്യാന്തരബാഹുല്യംമൂലം നിയമസഭാസമ്മേളനത്തിൽ അധികദിവസം പങ്കെടുക്കാൻ കഴിഞ്ഞില്ല. കരുണാകരസാമീപ്യം ഒഴിവാക്കാൻ കഴിഞ്ഞത് ഒരനുഗ്രഹമായി അദ്ദേഹത്തിനു തോന്നിയിരിക്കുമോ? ഏതായാലും ഉപനേതാവായ ശ്രീ. ടി.കെ. രാമകൃഷ്ണൻ തൊട്ടുകൂടായ്മയൊന്നും പുറത്തുകാട്ടിയില്ല. എന്നു മാത്രമല്ല. (പ്രതിപക്ഷ) കോൺഗ്രസ്സ് പാർട്ടി ഉപനേതാവായ ശ്രീ. റഹിമിന്റെ നർമ്മോക്തികൾ അദ്ദേഹം ആസ്വദിക്കുന്നുമുണ്ടായിരുന്നു.

അടിയന്തരാവസ്ഥക്കാലത്ത് അനുഭവിക്കേണ്ടി വന്ന പീഡനത്തിനു കാരണക്കാരനായ ശ്രീ. കരുണാകരന് അധികാരഭ്രംശം വന്നതിൽ ശ്രീ. ചന്ദ്രശേഖരനു വന്യമായ സംതൃപ്തിയുണ്ടായിരുന്നെങ്കിലും. പ്രതിപക്ഷനേതൃപദം അദ്ദേഹത്തിനു ലഭ്യമായതിൽ അസഹിഷ്ണുവായിരുന്നുവെന്ന് അദ്ദേഹത്തിന്റെ മുഖഭാവം സ്പഷ്ടമാക്കിയിരുന്നു. തുല്യദുഃഖിതനായ പ്രതിപക്ഷ മുസ്ലിം ലീഗിലെ ശ്രീ. പി.എം. അബൂബേക്കറാകട്ടെ, ഭാവഭേദമൊന്നും പ്രകടമാക്കിയില്ല.

ഉപതിരഞ്ഞെടുപ്പുവിജയത്തിലൂടെ അംഗത്വം നേടിയശേഷം ആദ്യമായി സഭയിലെത്തുന്ന മുഖ്യമന്ത്രിയുടെ വദനത്തിൽ അഭിമാനവും ആഹ്ളാദവും ആത്മവിശ്വാസവുമെല്ലാം മാറിമാറി നിഴലിക്കേണ്ടതാണ്. പക്ഷേ, ശ്രീ. ആന്റണി വിഷാദനും ചിന്താക്രാന്തനുമായി കാണപ്പെട്ടു. തുടർന്നുള്ള ദിവസങ്ങളിൽ നേരിടേണ്ടി വരുന്ന രൂക്ഷമായ ദ്വിമുഖാക്രമണത്തെക്കുറിച്ച് അദ്ദേഹം ബോധവാനായിരിക്കണം. പ്രതിരോധത്തിനും പ്രത്യാക്രമണത്തിനും കഴിവുള്ള കരുത്തന്മാരായ രണ്ടു പടനായകന്മാരാണ് അവിചാരിതമായി അദ്ദേഹത്തിനു നഷ്ടപ്പെട്ടത്. അനതിവിദൂരഭാവിയിൽ മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയുമായി സഖ്യത്തിലേർപ്പെടുവാനുള്ള മോഹവുമായി കഴിയുന്ന കമ്മ്യൂണിസ്റ്റ് കക്ഷിനേതാക്കന്മാർ അവരുടെ വീര്യശൗര്യാദികൾ പണ്ടേപ്പോലെ പ്രകടമാക്കുമോ?

തിരഞ്ഞെടുപ്പ് അസാധുവാക്കിയതിനെത്തുടർന്ന് മന്ത്രിസ്ഥാനം നഷ്ടപ്പെട്ട ശ്രീ. മുഹമ്മദ്കോയയ്ക്കും ശ്രീ. മാണിക്കും പകരമായി വന്ന ശ്രീ. യു.എ. ബീരാനും ശ്രീ. പി.ജെ. ജോസഫും ആഹ്ളാദപ്രകടനത്തിനൊന്നും ഒരുമ്പെടാതെ സ്വസ്ഥാനങ്ങളിൽ അടങ്ങിയിരുന്നതേയുള്ളൂ.

ഗവർണ്ണർ ശ്രീമതി ജ്യോതി വെങ്കിടചെല്ലം നിയമസഭാംഗങ്ങളെ അഭിസംബോധനം ചെയ്യാൻ ആദ്യമായി സഭയിലെത്തിയപ്പോൾ, അവർക്കു തന്റെ മുൻഗാമിക്കു നേരിടേണ്ടി വന്ന ദുരനുഭവങ്ങളൊന്നും നേരിടേണ്ടി വന്നില്ല. ഘെരാവോയോ, പ്രകോപനപരമായ മുദ്രാവാക്യങ്ങളോ, പ്രതിഷേധസൂചകമായ വാക്കൗട്ടോ ഒന്നുമുണ്ടായില്ലെന്നു മാത്രമല്ല. പ്രസംഗം തടസ്സപ്പെടുത്തുവാനുള്ള നേരിയ ശ്രമംകൂടിയുണ്ടായില്ല. ഭരണഘടനാപരമായ ഒരു സുപ്രധാന കർത്തവ്യം നിർവ്വഹിക്കാനെത്തുമ്പോൾ സന്ദർഭത്തിന്റെ ഗൗരവത്തിന് അനുയോജ്യവും, സമാധാനപൂർണ്ണവുമായ അന്തരീക്ഷത്തിൽ നിയമസഭാംഗങ്ങളെ അഭിസംബോധനം ചെയ്യാനുള്ള അപൂർവ്വ ഭാഗ്യം ലഭിച്ച ഗവർണ്ണറായിരുന്നു ശ്രീമതി വെങ്കടചെല്ലം. ഒരു വനിതാ ഗവർണ്ണറോടുള്ള സ്നേഹബഹുമാനപ്രകടനമെന്നതിലുപരിയായി, മാറ്റത്തിനു വിധേയമായിക്കൊണ്ടിരുന്ന രാഷ്ട്രീയ സാഹചര്യങ്ങളുടെ പ്രതിഫലനമായിരുന്നു ആ സൗമനസ്യപ്രദർശനത്തിൽ (?) നിരീക്ഷകർ ദർശിച്ചത്.

ആന്റണിമന്ത്രിസഭയുടെ ആദ്യത്തെ നയപ്രഖ്യാപനമാണ് ഗവർണ്ണർ നടത്തിയതെങ്കിലും പതിവിൻപടിയുള്ള കരഘോഷമോ, ആവേശപ്രകടനമോ ഒന്നും പ്രസംഗം തുടർന്നപ്പോഴോ. അവസാനിപ്പിച്ചപ്പോഴോ ഉണ്ടായില്ല. അതിലേക്കുള്ള മാനസികാവസ്ഥയിലായിരുന്നില്ല ഭരണകക്ഷിയംഗങ്ങൾ എന്നു വ്യക്തം.

സമ്മേളനാരംഭദിവസം ശ്രീ. നമ്പൂതിരിപ്പാട് സഭയിൽ സന്നിഹിതനായിരുന്നില്ലെങ്കിലും നന്ദിപ്രമേയ ചർച്ച തുടങ്ങിയ പിറ്റേദിവസം പതിവിലും നേരത്തേ അദ്ദേഹം സ്വസ്ഥാനത്തു കാണപ്പെട്ടു. പതിവിനു വിപരീതമായി പ്രതിപക്ഷനേതാവ് ആദ്യംതന്നെ പ്രസംഗിക്കുകയും ചെയ്തു. (സാധാരണയായി പ്രതിപക്ഷനേതാവ് മൂന്നാം ദിവസം മുഖ്യമന്ത്രിയുടെ മറുപടിപ്രസംഗത്തിനു തൊട്ടുമുമ്പാണ് പ്രസംഗിക്കാറുള്ളത്.)

അതിനു കാരണമുണ്ട്. കേന്ദ്ര നേതൃത്വം ഏറ്റെടുത്ത അദ്ദേഹത്തിനു ദില്ലിയിലെത്താൻ തിടുക്കമായിരുന്നു.

അക്കാര്യത്തിൽ മാത്രമായിരുന്നില്ല അദ്ദേഹത്തിനു തിടുക്കം. പത്തുമാസം തികയാത്ത ആന്റണി മന്ത്രിസഭയും, പതിനൊന്നു മാസം പൂർത്തിയാക്കാത്ത നിയമസഭയും തുടരുന്നതിലും അദ്ദേഹം



അക്ഷമനും അസഹിഷ്ണുവുമായിരുന്നു. മന്ത്രിസഭ രാജിവയ്ക്കുകയും നിയമസഭ പിരിച്ചുവിടുകയും ചെയ്തു. ഉടൻ തിരഞ്ഞെടുപ്പു നടത്തണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആവശ്യം.

അതിനുള്ള കാരണങ്ങളും അനുപമമായ ശൈലിയിൽ അദ്ദേഹം അക്കമിട്ടു നിരത്തി.

"ഈ രാജ്യത്തെ സംബന്ധിച്ചിടത്തോളം വളരെ കാര്യമായ ഒരു സന്ദർഭം വന്നിരിക്കുകയാണ്. ഭരണമുന്നണിയുടെ മൂന്നു ഘടകകക്ഷികളിൽപ്പെട്ട പ്രഗല്ഭരായ മൂന്നു നേതാക്കന്മാരുടെ സ്ഥിതിയെന്താണ്? ആ മൂന്നു പാർട്ടികളാണ് അപ്പുറത്തിരിക്കുന്നവരുടെ കൂട്ടത്തിൽ കുറേ ജനസ്വാധീനമുള്ള കക്ഷികൾ. മറ്റുള്ളവയൊക്കെ തുറുപ്പിന്റെകൂടെ ഏഴാംകൂലി കൂട്ടിയാലും ശക്തിയുണ്ട് എന്നുള്ള തരത്തിലുള്ളവയാണ്. ആ മൂന്നു കക്ഷികളുടെ നേതാക്കന്മാർ മന്ത്രിസ്ഥാനത്തുനിന്നും മാറിനില്ക്കേണ്ടിവന്നു എന്നു പറഞ്ഞാൽ അത് ഒരു ചില്ലറക്കാര്യമാണോ? ഈ മൂന്നു പ്രഗല്ഭരായ നേതാക്കന്മാരും ഭരണത്തിന്റെ മുക്കുകയറായ ആഭ്യന്തരം കൈകാര്യം ചെയ്തിരുന്നവരാണ്. ആ മൂന്നുപേർക്കും കോടതിവിധിയെത്തുടർന്നു മാറിനില്ക്കേണ്ടി വന്നു. ആ പാർട്ടികളിലെ സ്ഥിതിയിൽ ആകെ മാറ്റം വന്നു......"?

"ഏതടിസ്ഥാനത്തിലാണോ കഴിഞ്ഞതവണ തിരഞ്ഞെടുപ്പിൽ മത്സരിച്ചത്, ആ അടിസ്ഥാനമാകെ പോയിരിക്കുകയാണ്. 'ഇന്ദിര നാടുഭരിച്ചാലേ പാവങ്ങൾക്കൊരു ഗതിയുള്ളു' എന്നുള്ളപല്ലവി പാടിക്കൊണ്ടിരുന്ന പാരമ്പര്യമാണ് ഈ ഭരണത്തിനുണ്ടായിരുന്നത്. ആ ഇന്ദിരാഗാന്ധിക്ക് ഇങ്ങനെ പറ്റുമെന്ന് ഇവരാരും ആലോചിച്ചില്ല. ആ അടിസ്ഥാനത്തിൽ മത്സരിച്ചു ജയിക്കുകയും അതിനെത്തുടർന്നു ബഹുമാനപ്പെട്ട കരുണാകരൻ മുഖ്യമന്ത്രിയാവുകയും ഒരുമാസത്തിനുള്ളിൽ അദ്ദേഹത്തിനു മാറിനില്ക്കുകയും ചെയ്യേണ്ടിവന്നു. അതിനുശേഷം ഏതാനും മാസങ്ങൾക്കുള്ളിൽ ഇന്ദിരാഗാന്ധിയുടെ പാർട്ടി പിളർന്നു രണ്ടായി. എന്നുപറഞ്ഞാൽ അതിന്റെ അർത്ഥം ഈ പിളർന്ന രണ്ടു കോൺഗ്രസ്സുകളിൽ ഏതിനാണ് ജനപിന്തുണയുള്ളതെന്ന് ഒരു വോട്ടെടുപ്പിൽക്കൂടിയേ നിശ്ചയിക്കുവാൻ കഴിയുകയുള്ളു എന്നാണ്. ഇതിന്റെയെല്ലാം സൂചന ഈ സംസ്ഥാനം ഒരു തിരഞ്ഞെടുപ്പിനു പരിപക്വമായിരിക്കുന്നു എന്നുള്ളതാണ്. അങ്ങനെയുള്ള ഒരു ജനവിധിയിൽക്കൂടിയല്ലാതെ ഇനി ഈ സംസ്ഥാനത്തിനു രക്ഷയില്ല. അത്തരത്തിലുള്ള ഒരു ജനവിധി തേടുവാൻ നിങ്ങൾ തയ്യാറുണ്ടോ?....."

മന്ത്രിസഭ രാജിവയ്ക്കുകയും നിയമസഭ പിരിച്ചുവിടുകയും ചെയ്താൽ മാത്രം പോരാ. ജനവിധി തേടുന്നതിനുമുമ്പായി ചിലരൊക്കെ കഴിഞ്ഞ കാലത്തു ചെയ്തുപോയ പാപകർമ്മങ്ങൾ ഏറ്റുപറയുകയും അവയ്ക്കു പ്രായശ്ചിത്തം ചെയ്യുകയും വേണം.

ആരൊക്കെയാണ് അവർ? ഒന്നാമത് കമ്മ്യൂണിസ്റ്റ് പാർട്ടി നേതാക്കന്മാർതന്നെ.



ഗവർണർ ജ്യോതിവെങ്കിടാചെല്ലവും ലേഖകനും

"അവരുടെ പ്രമേയത്തിൽ വെട്ടിത്തുറന്ന് ഔപചാരികമായി പറഞ്ഞിരിക്കുകയാണ്. അടിയന്തരാവസ്ഥയ്ക്കു പിന്തുണ നല്കിയത് തെറ്റായിപ്പോയെന്ന്. അടിയന്തരാവസ്ഥ പിൻവലിച്ച് എട്ടുമാസം കഴിഞ്ഞെങ്കിലും അതു സമ്മതിച്ചുവല്ലോ. ആ ബുദ്ധിവൈഭവത്തിനു മുമ്പിൽ ഞാൻ വിദൂര നമസ്കാരം ചെയ്യുന്നു. കേരളത്തിൽ അടിയന്തരാവസ്ഥ നടപ്പിലാക്കിയതിന്റെ തലവൻ അച്യുതമേനോനായിരുന്നു. ആ അച്യുതമേനോൻ ജനങ്ങളോടു പറയണം. അച്യുതമേനോന്റെ പാർട്ടിയായിട്ട് ഇവിടെ ഇരിക്കുന്ന വാസുദേവൻനായരും ബലറാമും പറയണം. അക്കാലത്തൊക്കെ നിങ്ങൾ എന്താണു ചെയ്തിരുന്നത്? പരബ്രഹ്മമായിരുന്നോ അച്യുതമേനോൻ? അച്യുതമേനോൻ അറിയാതെ കരുണാകരൻ ഇക്കാര്യങ്ങൾ ചെയ്യുകയായിരുന്നുവോ? ഇത് ആന്റണിക്കും ബാധകമാണ്. ലെയ്സാൺ കമ്മിറ്റി കൺവീനറായിരുന്നു അദ്ദേഹം. കെ.പി.സി.സി പ്രസിഡന്റുമായിരുന്നു...."

കുറ്റമേറ്റാലും മാപ്പു പറഞ്ഞാലും രക്ഷയുണ്ടോ? അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം പശ്ചാത്താപപ്രകടനം പ്രായശ്ചിത്തമാവുകയില്ല.

"....എനിക്ക് അപ്പുറത്തിരിക്കുന്നവരോടു മുഴുവൻ ശാശ്വതശത്രുതയാണെന്നു പറയുന്നില്ല. രാഷ്ട്രീയത്തിൽ ശത്രുവും ബന്ധുവുമൊക്കെ മാറും. ആര് എവിടെ നില്ക്കുന്നു എന്നു കാണണമെന്നുണ്ടെങ്കിൽ ഈ ഗവൺമെന്റ് രാജിവച്ച് , പ്രസിഡന്റ് ഭരണത്തിൻകീഴിൽ സ്വതന്ത്രവും നീതിപൂർവ്വകവുമായ തിരഞ്ഞെടുപ്പു നടത്തണം. ആ തിരഞ്ഞെടുപ്പുസമയത്ത് നമ്മൾക്ക് ആലോചിക്കാം. ആരെല്ലാം ആവാം. എന്റെ പാർട്ടിയെ സംബന്ധിച്ചു ഞാൻ വ്യക്തമായി പറയാം. ആന്റണിയുടെയും കരുണാകരന്റെയും കോൺഗ്രസ്സുമായി ഞങ്ങൾക്കു കച്ചവടമൊന്നുമില്ല. വളരെ വ്യക്തമാണ്. ഇനി മറ്റുള്ളവരുടെ കാര്യം. ബഹുമാനപ്പെട്ട നഹയെ ഞാൻ ഉപദേശിക്കുകയാണ്. ആ കോയയെ ഒന്നു മാറ്റുകയല്ലേ അദ്ദേഹത്തിന്റെ പാർട്ടിക്കു നല്ലത്? കോയയെ മാറ്റിയിട്ട് നിങ്ങൾക്കു പ്രതിപക്ഷ ലീഗിനോടുള്ള വൈരാഗ്യം വിട്ടു നമ്മൾക്ക് ഒന്നാലോചിക്കാം. അതുപോലെ ശ്രീ. വി.റ്റി. സെബാസ്റ്റ്യനോടും ചോദിക്കുകയാണ്. നമ്മൾക്ക് ഒന്നാലോചിച്ചുകൂടേ?......"

കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ കാര്യമോ ? അവർക്കു ശാപമോക്ഷം ലഭിക്കുമോ? അക്കാര്യം അദ്ദേഹം മനഃപൂർവ്വം ഒഴിവാക്കി.

മാർക്സിസ്റ്റ് പാർട്ടിയുടെ പാർലമെന്ററി പരീക്ഷണത്തിലെ ഏറ്റവും വലിയ പരാജയം നേരിട്ടശേഷം ഒരുവർഷം തികയുന്നതിനുമുമ്പായി, അംഗസംഖ്യയിൽ വളരെ മുന്നിൽ നില്ക്കുന്ന ഭരണപക്ഷത്തെ നോക്കി, ആക്ഷേപങ്ങളും, പരിഹാസവും, ഭീഷണിയും ഇടകലർത്തി ഒരു വെല്ലുവിളി നടത്തുവാൻ ശ്രീ. നമ്പൂതിരിപ്പാടിനല്ലാതെ മറ്റൊരു രാഷ്ട്രീയ നേതാവിനും കഴിയുമെന്നു തോന്നുന്നില്ല. മറ്റാരെങ്കിലും അത്രയുമൊക്കെപ്പറഞ്ഞാൽ അതു കേട്ടിരിക്കാനുള്ള സഹിഷ്ണുത മറ്റുള്ളവർക്കുണ്ടായെന്നും വരികയില്ല. കേരള രാഷ്ട്രീയത്തിൽ ശ്രീ. നമ്പൂതിരിപ്പാടിനുള്ള അദമ്യവും (അസൂയാവഹവും!) ആയ സ്ഥാനമാണ്. അതു വിളിച്ചറിയിക്കുന്നത്.

പ്രസംഗം കഴിഞ്ഞയുടനെതന്നെ അദ്ദേഹം ഡൽഹിക്കു തിരിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ അഭാവത്തിൽ തുടർന്നുള്ള ദിവസങ്ങളിൽ നടക്കുന്ന നന്ദിപ്രമേയ ചർച്ച. തന്റെ പ്രസംഗത്തിൽ കേന്ദ്രീകരിച്ചിരിക്കണമെന്നും ആ പ്രസംഗത്തിലെ പ്രകോപനപരമായ പരാമർശങ്ങളുടെ പ്രതികരണങ്ങൾ നിയമസഭയ്ക്കകത്തും പുറത്തും ഒരുപോലെ പ്രതിധ്വനിക്കണമെന്നും അദ്ദേഹം ഉദ്ദേശിച്ചിരിക്കണം.

അദ്ദേഹത്തിന്റെ ഉദ്ദേശ്യം ഫലവത്താകാതിരു

## ഇന്ദുലേഖയുടെ അപ്പൻ എഴുതുന്നു

**ഇന്ദുലേഖ ഖൈർനാറോടൊപ്പം**

**കേരളാ ദൂരദർശനിൽ സാമ്പത്തിക അഴിമതിയാണെന്ന് ആരും വിളിച്ചു കൂവി ആസേതുഹിമാചലം ഒറ്റാലി കൊള്ളിച്ച ആ കുഞ്ഞുപെണ്ണിനെ നിങ്ങൾ മറന്നുവോ? ശിശുദിനത്തിൽ ഇന്ത്യൻ പാർലമെൻറിനു മുമ്പി ലെത്തി ഓടിപ്പാഞ്ഞെത്തിയ സ്റ്റൺ ഗൺധാരികളായ കരിംപൂച്ചകളുടെ നടുക്കുനിന്ന് നൃത്തം ചവിട്ടി പ്രതിഷേധിച്ച് അറസ്റ്റു വരിച്ച അഞ്ചു വയസ്സുകാരിയായ ആ നിഷേധിപ്പെണ്ണിനെ! അവളുടെ ആ കോരിത്തരിപ്പിക്കുന്ന പൗരാവകശ സമരചരിതത്തിന് അവളുടെ ധിക്കാരിയായ അപ്പൻ വാഗ്രൂപം കൊടുത്തിരിക്കുന്നു. ഇക്കഴിഞ്ഞ സ്വാതന്ത്ര്യദിനത്തിൽ കോട്ടയത്തുവെച്ച്. ഗോവിന്ദ് ആർ ഖൈർനാർ പ്രസ്തുത പുസ്തകം പ്രകാശനം ചെയ്തു.**

**ഒരു സാധാരണക്കാരൻ ഒറ്റയ്ക്കുനിന്ന് നീതിക്കായി കരഞ്ഞുഴറി പരമാവധി പൊരുതിയപ്പോൾ അവന് അനുഭവിക്കേണ്ടിവന്ന കയ്പിൻെറയും മധുരത്തിൻെറയും ബാക്കിപത്രം ! മേമ്പൊടിയായി അയാളുടെ കുറെ എളിയ പൗരാവകാശ ചിന്തകളും. ഇത് വായനക്കാരെ നിങ്ങൾക്ക് ഉണ്ടാകാതെ പോയ ഞങ്ങുടെ അനുഭവമാണ്. അല്ലെങ്കിൽ ഞങ്ങൾക്കുണ്ടായ നിങ്ങളുടെ അനുഭവമാണ്.**

**185 പേജ്, കളർ ചിത്രങ്ങൾ, ഓഫ്സെറ്റ് പ്രിൻറിംഗ്, വില 60 രൂപ. D.C. Books ൻെറയും NBS ൻെറയും എല്ലാ ശാഖകളിലും ലഭിക്കുന്നു. VPP ആയി വേണ്ടവർ ജോസഫ് വറുഗീസ് മൈലേട്ട്, അരുവിത്തുറ പി.ഒ., ഈരാറ്റുപേട്ട എന്ന വിലാസത്തിൽ ബന്ധപ്പെടുക.**

ന്നില്ല-അദ്ദേഹം ആഗ്രഹിച്ച തോതിലല്ലെങ്കിലും.

ശ്രീ. നമ്പൂതിരിപ്പാട് വീശിയ വലയിൽ വീഴുവാൻ മറ്റാരൊക്കെ ഉണ്ടാകുമെങ്കിലും. തങ്ങൾ അതിൽ ഉൾപ്പെടുകയില്ലെന്നു ശ്രീ. കരുണാകരന്റെ നേതൃത്വത്തിലുള്ള കോൺഗ്രസ്സ് വിഭാഗത്തിനു തികച്ചും ബോദ്ധ്യമുണ്ടായിരുന്നു. അതിനാൽ ഭരണപക്ഷത്തെയും മാർക്സിസ്റ്റ് പ്രതിപക്ഷത്തെയും ഒരുപോലെ പരിഹസിക്കുവാനുള്ള അവസരം അവർക്കു ലഭിച്ചു. ആ അപൂർവ്വാവസരം ശ്രീ. എൻ. ഐ. ദേവസിക്കുട്ടി വേണ്ടതുപോലെ ഉപയോഗിക്കുകയും ചെയ്തു.

"ശ്രീ. ഇ.എം.എസ്. നമ്പൂതിരിപ്പാട് ഒരു രാഷ്ട്രീയവല എറിയുകയുണ്ടായി. അദ്ദേഹം കായലരികത്ത് രാഷ്ട്രീയ വല എറിഞ്ഞപ്പോൾ സി.പി.ഐ വളകിലുക്കുന്നതും ഞങ്ങൾ കേൾക്കുകയുണ്ടായി. ശ്രീ. നമ്പൂതിരിപ്പാടു പറഞ്ഞു: അവർ ആരുടെകൂടെയൊക്കെ കൂട്ടു കൂടും: ആരുമായിട്ടൊക്കെ കൂട്ടുകൂടുകയില്ല; കൂട്ടുകൂടുന്നതിനുള്ള കാരണം എന്തൊക്കെയാണ്-എല്ലാം അദ്ദേഹം സവിസ്തരം പ്രതിപാദിച്ചു. കൂട്ടുകൂടുന്നതിനുള്ള യോഗ്യതകളും നിബന്ധനകളുമൊക്കെ നിശ്ചയിച്ചു. മാർക്സിസ്റ്റ് പാർട്ടിയുടെ സ്വയംവരത്തിന്റെ വരണമാല്യം ആരുടെയൊക്കെ കഴുത്തിൽ വീഴുമെന്ന് ഇപ്പോൾ പ്രവചിക്കാൻ വയ്യ. വളരെ നിബന്ധനകൾ കേട്ടു; ലീഗ് കോയയെ ഉപേക്ഷിക്കണം; കേരളാ കോൺഗ്രസ്സ് ആശാനെ തള്ളിപ്പറയണം: ജനതാ ആർ.എസ്.എസ്സിനെ ഉപേക്ഷിക്കണം. രുഗ്മിണീ സ്വയംവരം. സീതാസ്വയംവരം തുടങ്ങിയ തുള്ളൽക്കഥകളിലല്ലാതെ ഇത്ര കടുകട്ടിയായ യോഗ്യതകൾ ഒരിക്കലും പറഞ്ഞുകേട്ടിട്ടില്ല. മാർക്സിസ്റ്റ് സുന്ദരിയുടെ പാണിഗ്രഹണത്തിനു മിനക്കെട്ട് കയിലും കുത്തി നടക്കുന്നവരാണ് മറ്റു പാർട്ടികൾ എന്നുള്ള ഇ.എം.എസ്സിന്റെ മിഥ്യാസങ്കല്പത്തിൽനിന്ന് ഉടലെടുത്തതാണ് ഈ നിർദ്ദേശങ്ങളത്രയും...."

"..... കേരള രാഷ്ട്രീയത്തിൽ പാർട്ടികളുടെ ഒരഴിച്ചുപണി ആവശ്യമാണ്. രണ്ടു കമ്മ്യൂണിസ്റ്റ് പാർട്ടികളെയും ഒഴിച്ചുനിറുത്തിക്കൊണ്ടുള്ള ഒരഴിച്ചുപണിയാണ് ജനങ്ങൾ ആഗ്രഹിക്കുന്നത്. ദുർബലവിഭാഗങ്ങളുടെ മോചനത്തിനും ന്യൂനപക്ഷങ്ങളുടെ അവകാശസംരക്ഷണത്തിനും ജനാധിപത്യത്തിൽ വിശ്വസിക്കുന്ന പാർട്ടികൾ ഒരുമിച്ച് ഒരു മുന്നണി ഉണ്ടാക്കണമെന്നുള്ളതാണ് കേരളത്തിലെ ജനങ്ങളുടെ അടക്കാനാവാത്ത ആഗ്രഹം....."

'അപകടകര'മായ അത്തരമൊരു പരീക്ഷണത്തിനുള്ള സാദ്ധ്യതകളെക്കുറിച്ച് ആരെങ്കിലും ചിന്തിച്ചു തുടങ്ങിയാലോ? മുളയിലേ അതു നുള്ളിക്കളയേണ്ടത് ഭരണപക്ഷത്തെ പ്രമുഖ കക്ഷിയായ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ ഒരാവശ്യമാണ്. അതിനു പറ്റിയ ആൾ ശ്രീ. പി.എസ്. ശ്രീനിവാസനും. അദ്ദേഹം നീണ്ടുനിവർന്നുനിന്ന് തലയുയർത്തിപ്പിടിച്ചുകൊണ്ട് ഒരു പ്രഖ്യാപനവും നടത്തി.

"രണ്ടു കമ്മ്യൂണിസ്റ്റ് പാർട്ടികളോടും ഐക്യമില്ല എന്നു ശ്രീ. ദേവസിക്കുട്ടി പറഞ്ഞു. അദ്ദേഹത്തോടും അപ്പുറത്തിരിക്കുന്നവരോടും ഇതിനു വെളിയിലുള്ള എല്ലാവരോടും ഞാൻ പറയുന്നു, കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ഏതെങ്കിലും ഒരു ഭാഗമില്ലാത്ത ഒരു ഗവൺമെന്റും ഈ കേരളത്തിൽ ഇരുപത്തിനാലു മണിക്കൂർ ശരിക്കു നിലനില്ക്കുകയില്ല: നില്ക്കാനൊക്കുകയില്ല."

പ്രവചനരൂപത്തിലുള്ള അത്തരം പ്രസ്താവങ്ങൾ നടത്താനുള്ള ചങ്കൂറ്റം അപൂർവ്വം ചിലർക്കേ ഉണ്ടാവുകയുള്ളൂ. ആ അപൂർവ്വ സിദ്ധിവിശേഷമാണ് ശ്രീ. ശ്രീനിവാസനെ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ നേതൃനിരയിലെത്തിച്ചത്.

പ്രവാചകന്റെ വഴിവിട്ട് അന്നദ്ദേഹം മറ്റു പല കാര്യങ്ങൾകൂടി പറഞ്ഞത് ആരും അത്ര കാര്യമാക്കിയില്ലെന്നു തോന്നുന്നു.

"ഞങ്ങൾക്കു തെറ്റു പറ്റിയിട്ടുണ്ട്. ഞാൻ സമ്മതിക്കുന്നു. തെറ്റു പറ്റിയതുകൊണ്ടൊന്നും കമ്മ്യൂണിസ്റ്റ് പാർട്ടി ചവറ്റുകുട്ടയിൽ പോകാൻ പോകുന്നില്ല. മാർക്സിസ്റ്റ് പാർട്ടിയാണോ, കമ്മ്യൂണിസ്റ്റ് പാർട്ടിയാണോ, അതോ അവ രണ്ടുംകൂടിയാണോ ചവറ്റുകുട്ടയിൽ പോകാൻ പോകുന്നത് എന്നൊക്കെ തീരുമാനിക്കുന്നത് നാം എടുക്കുന്ന നിലപാടിനെ ആശ്രയിച്ചാണിരിക്കുന്നത്...."

പഴമക്കാർ പറയുമ്പോലെ 'നാക്കിൽ ഗുളികൻ നിന്ന നേരത്താണോ' അദ്ദേഹം അതു പറഞ്ഞത്?

അടിയന്തരാവസ്ഥയിലെ അതിക്രമങ്ങൾക്കെല്ലാം ഉത്തരവാദികളായ കോൺഗ്രസ്സുകാരെയെല്ലാം പുറത്താക്കി പടിയടച്ചു ശുദ്ധികലശം നടത്തിയിട്ടും തങ്ങൾക്കും അവർക്കും ഒരുപോലെ ശ്രീ. നമ്പൂതിരിപ്പാട് അയിത്തം കല്പിക്കുന്നതിലാണ് ശ്രീ. ആര്യാടൻ മുഹമ്മദിനു പരിഭവം. കോൺഗ്രസ്സാണെന്ന പേരിൽ തങ്ങൾക്കും പതിത്വം കല്പിക്കരുതെന്ന പരോക്ഷമായ അഭ്യർത്ഥനയായിരുന്നു അദ്ദേഹത്തിന്റെ പ്രസംഗത്തിൽ ഉടനീളം മുഴങ്ങിക്കേട്ടത്:

"....രണ്ടു കോൺഗ്രസ്സും തുല്യമാണെന്ന് (ശ്രീ. നമ്പൂതിരിപ്പാട്) പറഞ്ഞു: മറുഭാഗത്തിരിക്കുന്ന കോൺഗ്രസ്സിനെയും ഞങ്ങളെയും അദ്ദേഹം ഒന്നായി കാണുന്നു. അടിയന്തരാവസ്ഥയിൽ ചില എക്സസ് ഉണ്ടായിട്ടുണ്ട്.... ആരാണ് അതു ചെയ്തത്? മറുഭാഗത്തിരിക്കുന്ന കരുണാകരനും കൂട്ടരുമാണ് അതു ചെയ്തിട്ടുള്ളത്. അടിയന്തരാവസ്ഥയുടെ കാലഘട്ടത്തിൽ കരുണാകരനും കൂട്ടരും അഴിമതി നടത്തിയപ്പോൾ അതു പാടില്ല, തെറ്റാണ് എന്നു പറഞ്ഞുകൊണ്ട് കേന്ദ്രത്തിന്റെ മുമ്പിലേക്കു നിവേദനം നടത്തിയ കെ.പി.സി.സി പ്രസിഡന്റായിരുന്ന ശ്രീ. ആന്റണിയാണ് ഇപ്പുറത്ത് ഇരിക്കുന്നത്....."

(തുടരും)

*മുസ്ലിങ്ങളെ കൊന്നൊടുക്കുകയും മുസ്ലിം ദേവാലയങ്ങളെ തീവച്ചുനശിപ്പിക്കുകയും ചെയ്യുന്ന ആർ.എസ്.എസ്. ജനസംഘം. മാർക്സിസ്റ്റുപാർട്ടി എന്നീ കക്ഷികളുമായി ബന്ധം പുലർത്തുന്നവരാണ് പ്രതിപക്ഷ മുസ്ലിം ലീഗ് എന്നും അതുകൊണ്ട് ആ കക്ഷികളുടെ സ്ഥാനാർത്ഥികൾക്ക് വോട്ടുചെയ്യരുതെന്നും ആഹ്വാനം ചെയ്യുന്ന മുഖപ്രസംഗവും പ്രസംഗ റിപ്പോർട്ടുകളുമായിരുന്നു തെരഞ്ഞെടുപ്പ് അഴിമതിക്ക് ആധാരമായി ഹർജിയിൽ ഉൾപ്പെടുത്തിയിരുന്നത്.



# മണ്ണറിയാത്ത ഗവേഷണം

കെ. മധു

**(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)**

**കേ**രളത്തിന് ആ പേരുനല്കിയ നാളികേരത്തിന്റെ കാര്യത്തിലും സർവ്വകലാശാലയിലെ കൃഷി ഗവേഷണം ഉദ്ദിഷ്ട ലക്ഷ്യങ്ങൾ സഫലമാക്കിയിട്ടില്ല. നീലേശ്വരത്തെ പീലിക്കോട് ഗവേഷണകേന്ദ്രത്തിലാണ് കേരപരീക്ഷണങ്ങൾ. ലക്ഷഗംഗ. കേരഗംഗ, അനന്തഗംഗ. കേരസൗഭാഗ്യ. കേരശ്രീ എന്നീ കൂടുതൽ തേങ്ങ ഉല്പാദിപ്പിക്കുന്ന ഇനങ്ങൾ പുറത്തിറക്കി എന്നതാണ് സർവ്വകലാശാലയുടെ വാദം. പക്ഷേ കേരകർഷകർ നേരിടുന്ന പ്രതിസന്ധികളെ മറികടക്കാൻ വേണ്ട ഒരാക്ഷൻ പ്ളാൻ ഇനിയും അധികൃതർക്കില്ല.

ഓരോന്നായിട്ടെടുക്കാം. കാറ്റുവീഴ്ച രോഗം നൂറുവർഷം പിന്നിട്ട് അതിന്റെ വിജയശതാബ്ദി ആഘോഷിച്ചത് കഴിഞ്ഞ വർഷമാണ്. മുമ്പ് ചാലക്കുടിപ്പുഴയോളം ചെന്നുനിന്നിരുന്ന കാറ്റുവീഴ്ച ഇപ്പോൾ പാലക്കാടൻ അതിർത്തിയോളം പടർന്നിട്ടുണ്ട്. ഇനിയും ഇതിനൊരു പ്രതിവിധി ആയിട്ടില്ല. കായംകുളത്തെ സി.പി.സി.ആർ. ഐ.യിലും കാർഷിക സർവ്വകലാശാലയിലും ആയിട്ടാണ് ഗവേഷണം. ഒരു മൈക്രോകോസം ലൈക്ക് ഓർഗാനിസം (എം.എൽ. ഒ) ആണ് രോഗകാരണം എന്നേ വ്യക്തമാക്കിയിട്ടുള്ളൂ. കൃഷി സർവ്വകലാശാല ഇപ്പോൾ നിർദ്ദേശിക്കാൻ പോകുന്ന മരുന്ന് വളരെ പഴയതാണ്. കേടുവന്ന തെങ്ങുകളൊക്കെ മുറിച്ചുമാറ്റുക. പകരം പുതിയ തൈകൾ വച്ചുപിടിപ്പിക്കണം. സംസ്ഥാനത്ത് ഇത് വ്യാപകമായി ചെയ്താൽ കാറ്റുവീഴ്ച തടയാം എന്നാണ് നിരീക്ഷണം. കാര്യമായ ഗവേഷണങ്ങൾ ഏതാണ്ട് അവസാനിപ്പിച്ച സർവ്വകലാശാല മണ്ണുത്തിയിലെ റേഡിയോ ട്രേസർ ലാബറട്ടറിയിൽ എം.എൽ.ഒ.യെ വേർതിരിച്ചെടുക്കാൻ മാത്രമാണു ശ്രമിക്കുന്നത്. തലവേദന വരുമ്പോൾ തലവെട്ടുന്ന ഈ രീതി മുമ്പ് വാഴകളിലെ കുമ്പടപ്പ് രോഗത്തിൽനിന്ന് നമ്മെ രക്ഷിച്ചിട്ടുണ്ടെന്നും അധികൃതർ വ്യക്തമാക്കി.

തെങ്ങിനെപ്പോലെ ഒരു ദീർഘകാലവിളയുടെ കാര്യത്തിൽ തലവെട്ടൽ പരിപാടി എത്രമാത്രം വിജയിക്കുമെന്നത് ആലോചിക്കേണ്ടതുണ്ട്. പകരം സർവ്വകലാശാല നല്കുന്ന തെങ്ങിൻതൈകൾക്ക് കാറ്റുവീഴ്ചാ പ്രതിരോധശക്തി ഉണ്ടോ എന്നും പരിശോധിക്കണം. കാറ്റുവീഴ്ചാ വൈറസിന് സർവ്വകലാശാല തെങ്ങുകൾ അയിത്തമല്ലെന്നതിന് കേരളത്തിന്റെ തെക്കൻ ജില്ലകൾ സാക്ഷി. മാത്രമല്ല നാടൻതെങ്ങുകളിൽ നിന്ന് പരമ്പരാഗത രീതിയിൽ വിത്തുതേങ്ങ ഉല്പാദിപ്പിച്ച് കർഷകർ ഉണ്ടാക്കിയ തെങ്ങുകൾക്കു ബാധിക്കാത്ത നിരവധി രോഗങ്ങളും സർവ്വകലാശാലാ തെങ്ങിൻതൈകളെ ബാധിച്ചു.

സർവ്വകലാശാല തെങ്ങിൻതൈകളുടെ ഗുണനിലവാരം പരിശോധിക്കുമ്പോഴാണ് പുതിയ കമ്പോള താത്പര്യങ്ങൾ കർഷകരെ എങ്ങനെ വഞ്ചിക്കുന്നു എന്ന് വ്യക്തമാകുന്നത്. പീലിക്കോട്ടും മറ്റുമുള്ള സർവ്വകലാശാലാ ഫാമുകളിൽ ലക്ഷക്കണക്കിനു തെങ്ങിൻതൈകൾ വിറ്റുപോവാതെ ബാക്കിയാണ്. കേരളത്തിലെ നാളികേര വിലയിടിവുമായി ബന്ധപ്പെട്ടാണ് തെങ്ങിൻതൈകൾ ബാക്കി വന്നതെന്ന് വൈസ് ചാൻസലറും റിസർച്ച് ഡയറക്ടറും വിശദീകരിക്കുന്നു. കൃഷിഭവൻ വഴി കൃഷിവകുപ്പ് വില്ക്കുന്നതിനേക്കാൾ കൂടുതൽ വില സർവ്വകലാശാല തൈകൾക്ക് ഈടാക്കി. എങ്കിലും വാഴ്സിറ്റി തൈകളുടെ വിശ്വാസ്യത മൂലം തുടക്കത്തിൽ നല്ല വില്പന നടന്നു. ആ ഘട്ടത്തിൽ 'ചന്ദ്രകല്പ' എന്ന ഈ തൈകളുടെ രഹസ്യം പക്ഷേ പുറത്തായി. ലക്ഷദ്വീപിൽനിന്നു കൊണ്ടുവന്ന നാടൻ തേങ്ങകളാണ് ചന്ദ്രകല്പ ആയത്. ലക്ഷദ്വീപിൽ പോയി ശേഖരിച്ച നാടൻ തേങ്ങകൾ പത്തേമാരിയിൽ കൊണ്ടുവന്ന് തൈകളാക്കി വില്ക്കുകയായിരുന്നു സർവ്വകലാശാല. ലക്ഷദ്വീപ് നാടനും ചന്ദ്രകല്പയും ഒന്നുതന്നെ എന്നു വന്നപ്പോൾ വില്പന തീർത്തും നിലച്ചു. ഇതേസമയം പുറത്ത് നാളികേരവിലയും തകർന്നു. കേരകൃഷിക്ക് ശരിക്കും ഡിമാന്റില്ലാതായി. കെ.എ.യു.വിന്റെ വിവിധ ഫാമുകളിൽ നടീൽ പ്രായം തെറ്റിയ നിരവധി തെങ്ങിൻതൈകൾ ഇപ്പോൾ നശിക്കുകയാണ്.

തേങ്ങ കൊണ്ടുവന്ന പത്തേമാരിച്ചെലവു മാത്രമല്ല ഇവിടെ നഷ്ടം. ഇത്രയുംനാളത്തെ പരിചരണച്ചെലവുപോയതും സർക്കാർ കണക്കിൽ എഴുതിത്തള്ളാം. എന്നാൽ എത്ര വലിയ പ്ളാസ്റ്റിക് സർജറി നടത്തിയാലും ഈ ഗവേഷണ സ്ഥാപനത്തിന്റെ വിശ്വാസ്യതയുടെ വികൃതമുഖം ഇനി നന്നാക്കാനാകുമോ?

വിലയിടിവിന്റെ ഗതികേടിൽ നിന്ന് കേരകർഷകനെ രക്ഷിക്കാൻ സംസ്കരണത്തിന്റെ (Processing) പുതുവഴികൾ വേണം എന്നാണ് സർവ്വകലാശാലാ നിർദ്ദേശം. പ്രോസസ്സിങ്ങ് ഗവേഷണങ്ങൾ ഏതാണ്ട് മുഴുവനായും നടത്തുന്നത് കേരവികസന ബോർഡാണ്. നാളികേര വെള്ളവും തേങ്ങാപ്പാലും ജാമും ജെല്ലിയും ഒക്കെ വികസിപ്പിച്ചിട്ടുണ്ടെന്ന് ബോർഡും സർവ്വകലാശാലയും പറയുന്നു. എന്നാൽ ഇതിന്റെയൊക്കെ അസംസ്കൃത വസ്തുവായ തേങ്ങ ധാരാളമുള്ള കേരളത്തിൽ എത്ര വീടുകളിൽ ഇത് ഉപയോഗിക്കുന്നുണ്ട്? മാസത്തിലൊരിക്കൽ പ്രസിദ്ധീകരിക്കുന്ന ഗവേഷണ ബുള്ളറ്റിൻ അപ്പാടെ നാട്ടുകാർ പ്രാവർത്തികമാക്കണമെന്നു ശഠിക്കുന്നവർക്ക് തലയ്ക്കു വെളിവില്ലെന്ന് പറയേണ്ടിവരും. തെങ്ങിൻ പറമ്പുകളെ അറിയാതെ തേങ്ങാഗവേഷണം നടത്തുന്നതിന്റെ ഗതികേടാണിത്.

യന്ത്രവൽക്കരണം തന്നെയാണ് സർവ്വകലാശാലയ്ക്ക് ഇവിടെയും പ്രതിവിധി. ആദ്യപടി എന്നോണം തേങ്ങ പൊളിക്കാൻ "കേരമിത്ര" എന്നൊരു യന്ത്രവും അവർ പുറത്തിറക്കി. കാർഷിക എൻജിനീയർമാർ ഏറെ പാടുപെട്ടാണ് കേരമിത്ര വികസിപ്പിച്ചത്. ഒരു പാറയും ലിവറും അടങ്ങുന്നതാണ് യന്ത്രം. എന്നാൽ നാട്ടിൻപുറങ്ങളിലും ഉത്സവപ്പറമ്പുകളിലും എക്സ്ബിഷൻ ഗ്രൗണ്ടുകളിലും ഇതിന്റെ "ടെക്നിക്ക്" മുമ്പേ പ്രദർശിപ്പിക്കപ്പെട്ടിരുന്നു. കോഴിക്കോട്ടുകാരിയായ ഒരു സ്ത്രീ തന്റെ ഉപകരണമാണ് സർവ്വകലാശാല തട്ടിയെടുത്തതെന്നും ആരോപിച്ചു. സർവ്വകലാശാല പ്രോത്സാഹിപ്പിക്കുന്ന തെങ്ങുകയറ്റ യന്ത്രത്തിന്റെ സ്ഥിതിയും ഇതുതന്നെ. "കോഴിക്കോട്ട് രാമദാസ് വൈദ്യർ സംഘടിപ്പിച്ച തെങ്ങുകയറ്റ കോളേജിലെ തുടക്കക്കാരൻ വിദ്യാർത്ഥിയുടെ മെയ്‌വേഗംപോലും സർവ്വകലാശാലാ യന്ത്രത്തിനില്ല" -ടീച്ചേഴ്സ് ഓർഗനൈസേഷൻ സെക്രട്ടറി

*സേവ് കെ.എ.യു കാമ്പയിൻ കമ്മറ്റി സെക്രട്ടറി ഡോ: കെ. ശ്രീരംഗനും പ്രസിഡന്റ് ഡോ: ഭാസ്കരനും*

# വിജയിച്ച വാക്സിനും കോൾഡ് സ്റ്റോറേജിൽ

**വി**ജയകരമെന്നു തെളിയിക്കപ്പെട്ട വാക്സിൻ വിനിയോഗിക്കാൻ കഴിയാതെ പോയാൽ നഷ്ടം ആർക്കാണ്? ഗവേഷകയ്ക്കു നിരാശയും ജനങ്ങൾക്ക് ഇച്ഛാഭംഗവും മാത്രം മെച്ചം. എന്നാൽ പത്തുവർഷംമുമ്പു പുറത്തിറക്കിയ കോഴിവസന്തയ്ക്കുള്ള വാക്സിൻ കാർഷിക സർവ്വകലാശാലയുടെ ലാഭചേതക്കണക്കുകളിൽ ഇനിയും സ്ഥാനം പിടിച്ചിട്ടില്ല.

കിടമത്സരങ്ങളുടെ നാറുന്ന കഥകൾക്കിടയിലും ആത്മാർത്ഥമായി ജോലിചെയ്യുന്ന അപൂർവ്വം ശാസ്ത്രജ്ഞരുണ്ട് സർവ്വകലാശാലയിൽ. വെറ്ററിനറി കോളേജിലെ മൈക്രോബയോളജി വിഭാഗം ഹെഡ് ഡോ. എസ്. സുലോചനയുടെ ആത്മാർത്ഥതയെ സർവ്വകലാശാലയിലെ എല്ലാ 'ഗ്രൂപ്പ്'കളും അംഗീകരിക്കുന്നു. എൺപതുകളിൽ കേരളത്തിൽ കോഴിവസന്ത പടർന്നുപിടിച്ച കാലം. വാഴ്സിറ്റിയിൽ ഗവേഷണം തകൃതിയായി നടന്നു. കോഴിവസന്തവാക്സിൻ നല്കിയശേഷവും കോഴികൾ ചത്തുവീഴുന്നതിന് അവർ കാരണം കണ്ടെത്തി. നിലവിലുള്ള വാക്സിനുള്ളിലെ പ്രതിരോധ വൈറസുകൾക്കു വീര്യം കൂടുതലുണ്ട്. വീര്യം കുറഞ്ഞ വൈറസിനെ വാക്സിനേഷന് ഉപയോഗിച്ചാലേ കോഴികൾ രക്ഷപ്പെടൂ. മൂന്നുവർഷത്തെ റിസർച്ചിനുശേഷം നാടൻ മൈനകൾ ഇത്തരം വൈറസുകളുടെ വാഹകരാണെന്നു സുലോചന കണ്ടെത്തി. നാടൻ മൈനകളിൽനിന്നു വേർതിരിച്ചെടുത്ത ഈ വൈറസുകളെ കേരളത്തിൽ എല്ലാ ജില്ലകളിലുമായി 1000 കോഴികളിൽ അവർ പരീക്ഷിച്ചു. തികച്ചും ഫലപ്രദമായിരുന്നു ഈ പരീക്ഷണം. ഇതിൽ ഒരൊറ്റ കോഴിപോലും വസന്തപിടിച്ചു ചത്തില്ല. തുടർന്ന് 1987-ൽ സർവ്വകലാശാല വാക്സിൻ വെറ്ററിനറി ബയോടെക്നോളജിക്കൽ ഇൻസ്റ്റിറ്റ്യൂഷനു കൈമാറി. സർക്കാർ ചുവപ്പുനാടയിൽ പത്തുവർഷം പിന്നിട്ടു. വാക്സിന്റെ സ്ഥിതി എന്തെന്ന് ഇപ്പോൾ ഡോ. സുലോചനയ്ക്കുപോലും അറിയില്ല. പഴയ വാക്സിൻതന്നെ ഇപ്പോഴും കോഴികളിൽ കുത്തിവയ്ക്കുന്നു.



*കോഴിവസന്തയ്ക്ക് വാക്സിൻ കണ്ടുപിടിച്ച എസ്. സുലോചന*

ഡോ. സുലോചനയുടെ നേട്ടങ്ങൾ പക്ഷേ, ഈയൊരൊറ്റ കാര്യത്തിൽ ഒതുങ്ങുന്നില്ല. റാബിസ് (പേപ്പട്ടി വിഷബാധ) രോഗനിർണ്ണയത്തിനു കൂടുതൽ ലളിതമായ ഒരു രീതി അവർ വികസിപ്പിച്ചു. താറാവുവസന്തയ്ക്കുള്ള പുതിയൊരു വാക്സിൻ ഇപ്പോൾ വിജയഘട്ടത്തോട് അടുക്കുകയുമാണ്. കായലുകളിൽ വ്യാപകമായ മത്സ്യരോഗത്തിന്റെ വൈറസുകൾതന്നെയാണ് യൂറോപ്യൻ തീരങ്ങളിലെ ജീവിഗണങ്ങളിലുമുള്ളതെന്നു തിരിച്ചറിഞ്ഞതും ഇവരുടെ നേതൃത്വത്തിൽ നടത്തിയ നിരീക്ഷണങ്ങളാണ്. കന്നുകാലികളിൽ അകിടുവീക്കം തടയാനുള്ള ഗവേഷണങ്ങളും പുരോഗമിക്കുന്നു. "പുതിയ കീടനാശിനികളുടെയും മറ്റും ഉപയോഗമാണ് കുട്ടനാട്ടിലെ താറാവുകളിലും കായൽ മത്സ്യങ്ങളിലും രോഗം പരത്തുന്നത്. പ്രകൃതിതന്നെ ഒരുപക്ഷേ ഇതിനു പരിഹാരവും ഉൾക്കൊള്ളുന്നുണ്ടാകും."

കോഴിവസന്ത വാക്സിനെപ്പറ്റി ചോദിച്ചപ്പോൾ സുലോചന പറഞ്ഞു. "അതു തയ്യാറാക്കിയതോടെ എന്റെ റോൾ തീർന്നു. ഇനി ചെയ്യേണ്ടത് മറ്റുള്ളവരല്ലേ?" കനേഡിയൻ വാഴ്സിറ്റിയിൽനിന്നു ഡോക്ടറേറ്റ് നേടിയ ഈ നാല്പത്തൊൻപതുകാരിയുടെ ആത്മാർത്ഥതയെ ചോദ്യം ചെയ്യേണ്ട. എങ്കിലും സ്വന്തം ഗവേഷണഫലത്തോട് ഇത്രമാത്രം നിസ്സംഗത ആവശ്യമാണോ? ഒരുപക്ഷേ, ഇതും സുലോചന പറയുമ്പോലെ 'സിസ്റ്റ'ത്തിന്റെ കുഴപ്പമായിരിക്കാം. ജനങ്ങളോടു പ്രതിബദ്ധത പുലർത്താത്ത ഗവേഷണത്തിന്റെ കുഴപ്പം.

---

ഡോ. പത്തിയൂർ ഗോപിനാഥ് പരിഹസിക്കുന്നു.

അത്യുല്പാദന ശേഷിയുണ്ടെന്നു പറഞ്ഞ് വർഷംതോറും കുറെ തെങ്ങിൻ തൈകൾ നല്കിയാണ് സർവ്വകലാശാലയുടെ കൃഷി വികസനം. ആത്മാർത്ഥതയുള്ള ഒരു കർഷകന് ഇതിൽനിന്നുള്ള ഓഹരി പരമാവധി അഞ്ചു തൈകൾ മാത്രം. ഇങ്ങനെ കൊടുത്താൽ യാതൊരുവിധ ഗുണവും അയാൾക്കോ സർവ്വകലാശാലയ്ക്കോ ലഭിക്കുന്നില്ല. പഞ്ചായത്തുകൾതോറും പദ്ധതി വേണമെന്നു പറയുന്നതിന്റെ ആവശ്യകത ഇവിടെയാണ്. തെങ്ങിൻതൈകൾ കൊടുത്ത് മാറിനിന്നു കാണുന്ന രീതി എന്നേ അവസാനിപ്പിക്കേണ്ടതായിരുന്നു. പകരം ഒരു പ്രദേശത്തെ മൊത്തമായി ദത്തെടുത്ത് അവിടെ സർവ്വകലാശാലാ പരിപാടികൾ ആസൂത്രണം ചെയ്ത് വിജയിപ്പിക്കുകയായിരുന്നു വേണ്ടത്. കേരളത്തിൽ ഇന്നുള്ളതിന്റെ പകുതിയോളം ഉല്പാദനശേഷി കുറഞ്ഞ തെങ്ങിൻതൈകളാണ്. ജനിതക മേന്മയുള്ള തൈകളെ ഇവയ്ക്കുപകരം നല്കുന്ന സർവ്വകലാശാലാ ഉദ്ദേശ്യം നല്ലതുതന്നെ. പക്ഷേ അതിന്റെ മേൽനോട്ടം വഹിക്കാനും ജനങ്ങൾക്കു വേണ്ട നിർദ്ദേശം നല്കാനും ഗവേഷകർ മുന്നിട്ടിറങ്ങണമായിരുന്നു. വാർഡുകൾതോറും സർവ്വേ നടത്തി യഥാസമയം നിർദ്ദേശങ്ങൾ നല്കിയാൽ ഏതാനും വർഷം കൊണ്ട് ഉല്പാദനത്തിലും സംസ്കരണത്തിലും മുഖമുദ്ര പതിപ്പിക്കാൻ സർവ്വകലാശാലയ്ക്കു കഴിഞ്ഞേനെ.

ഇതിനുപക്ഷേ ഒരു കുഴപ്പമുണ്ട്. വിജ്ഞാന വിവരങ്ങൾ ഒന്നുരണ്ട് പ്രൊഫസർമാരും അവരുടെ വിരലിൽ എണ്ണാവുന്ന തൊഴിലാളികളും മാത്രം അറിയുന്ന ഇന്നത്തെ സ്ഥിതി മാറും. അതായത് ജനങ്ങൾക്കിടയിൽ ഗവേഷകർക്കുള്ള ദൈവിക പരിവേഷം നഷ്ടമാകും. കേരളത്തിനുവേണ്ടി വികസിപ്പിക്കുന്ന സാങ്കേതിക വിദ്യ കേരളത്തിലെ ചെറുപ്പക്കാർക്ക് കൈമാറേണ്ടിയും വരും. ഫ്യൂഡൽ സമൂഹത്തിലെ മന്ത്രവാദിയെപ്പോലെ ടെക്നോളജിയുടെ രഹസ്യാവരണം അണിഞ്ഞുനടക്കാനും ശാസ്ത്രജ്ഞന്മാർക്ക് സാധിക്കില്ല. സമഗ്രമായ ഒരു കീടനിയന്ത്രണരീതി (ഇന്റഗ്രേറ്റഡ് പെസ്റ്റ് മാനേജ്മെന്റ്) കേരളത്തിലെ നെല്പാടങ്ങളിൽ നടപ്പാക്കാൻ എങ്ങനെ കാർഷിക സർവ്വകലാശാല പരാജയപ്പെട്ടുവോ. അതേ തരത്തിലാണ് നാളികേരത്തിന്റെ രംഗത്തും കാർഷിക സർവ്വകലാശാലാ നേട്ടങ്ങൾ നിഷ്ഫലമാകുന്നത്. ഗ്രൂപ്പ് വിംഗോ ഏകീകൃത കീടനിയന്ത്രണമോ സാധിക്കാതെ വന്നതിനാൽ നെല്പാടങ്ങൾ മരുന്നും വളവും കൂടുതൽ വേണമെന്ന ഗതികേടിലായി. മണ്ണ് ക്ഷയിക്കുന്നതിന്റെ പ്രശ്നങ്ങൾ ഇനിയും ആരും പഠിച്ചുതുടങ്ങിയിട്ടുമില്ല. ഗവേഷണത്തിന്റെ നൈരന്തര്യമില്ലായ്മ കാർഷിക മേഖലയിൽ നഷ്ടമാക്കുന്നത് ഗവേഷണഫലത്തെ മാത്രം അല്ല. അതുവരെ ആർജ്ജിച്ച സാമൂഹിക വിജ്ഞാനത്തെക്കൂടിയാണ്. ജനിതകമേന്മ അവകാശപ്പെട്ട സർവ്വകലാശാല പുറത്തുനിന്ന് നടീൽ വസ്തുക്കൾ വാങ്ങി വില്ക്കുമ്പോഴാകട്ടെ ഗവേഷണത്തിന്റെ അടിവേരുകൾ തന്നെ ചിഞ്ഞുപോകുന്നു.

പുറത്തുനിന്ന് നടീൽവസ്തുക്കൾ വാങ്ങി എന്ന് ഒരു സർവ്വകലാശാലാ ഉദ്യോഗസ്ഥനും സമ്മതിക്കില്ല. വൈസ് ചാൻസലറും റിസർച്ച് ഡയറക്ടറും മുതൽ താഴേക്കിടയിൽ ഉള്ളവർ വരെ ആരോപണം നിഷേധിക്കുന്നുണ്ട്. എന്നാൽ കൊല്ലം ജില്ലയിലെ കൃഷിഭവനുകൾ വഴി കാർഷിക സർവ്വകലാശാലയുടെ വെള്ളായണി കാർഷിക കോളേജ് ഫാം കഴിഞ്ഞ വർഷം (1995-ൽ) വിതരണം ചെയ്ത മാവും പ്ലാവും കവുങ്ങിൻതൈയും മുതൽ ഗ്രാമ്പൂവും കുറ്റിമുല്ലയും വരെ പുറത്തെ നഴ്സറികളിൽ നിന്ന് വാങ്ങിയതാണ് എന്നതിന് വ്യക്തമായ തെളിവുണ്ട്. 26040 കുറ്റിമുല്ലകളും 10478 ഗ്രാമ്പൂതൈകളും 12025 കവുങ്ങിൻ തൈകളും 4767 മാവ്-പ്ലാവ് ഗ്രാഫ്റ്റ് തൈകളും സ്വകാര്യ നഴ്സറികളിൽനിന്നു വാങ്ങിയെന്ന് കൊട്ടാരക്കരയിലെ ഫാം മേധാവി വെള്ളായണിയിലെ അസോസിയേറ്റ് ഡയറക്ടർക്ക് അയച്ച ഫയലിൽ വ്യക്തമാക്കുന്നു. 4 ലക്ഷം രൂപ നല്കിയാണ് സർവ്വകലാശാല ഇതുവാങ്ങിയത്. ഇതിനുപുറമേ 4236 പച്ചക്കറിവിത്ത് കിറ്റുകളും 25938 കിലോ ഇഞ്ചിയും 4160 കിലോ മഞ്ഞളും 9446 വാഴക്കന്നുകളും സർവ്വകലാശാലയുടേതെന്ന പേരിൽ കൊല്ലം ജില്ലയിൽ മാത്രം വിറ്റിട്ടുണ്ട്. പാറശ്ശാലയിലെ ഒരു നഴ്സറിയാണ് ഈ "അത്യുല്പാദന വിത്തുകൾ" സർവ്വകലാശാലയ്ക്കു വിറ്റത്. ഇതുവഴി രണ്ടുലക്ഷം രൂപയുടെ ലാഭമുണ്ടാക്കി എന്നും രേഖയിലുണ്ട്. ലാഭനഷ്ടക്കണക്കല്ല പ്രധാനം. ലാഭം നേടിയ വഴിയാണ്. ജനങ്ങളേയും സർക്കാരിനേയും കബളിപ്പിക്കുകയായിരുന്നു സർവ്വകലാശാല. വെള്ളാനിക്കരയിലെ ഗവേഷകരോട് അന്വേഷിച്ചാൽ ആദ്യംകിട്ടുന്ന മറുപടി സ്വന്തം പ്രോജക്ടുകൾക്ക് വിദേശ സഹായവും അതുവഴി സർവ്വകലാശാലയ്ക്കുള്ള ലാഭവും ആണ്. ഈ ലാഭാധിഷ്ഠിത ഗവേഷണത്തിനുവേണ്ടി കേരള സംസ്ഥാനം മുടക്കുന്ന വില വളരെ ഭീമമാണ്.



*ഡോ: പത്തിയൂർ ഗോപിനാഥ് - അദ്ധ്യാപക ഓർഗ്ഗനൈസേഷൻ സംസ്ഥാന സെക്രട്ടറി*

യൂറോപ്യൻ സാമ്പത്തിക സമൂഹത്തിന്റെ (ഇ.ഇ.സി) സഹായത്തോടെ 60 ലക്ഷത്തിന്റെ ഒരു പച്ചക്കറി ഗവേഷണം സർവ്വകലാശാലയിൽ നടക്കുന്നുണ്ട്. ഇവിടുത്തെ പത്ത് പ്രഗല്ഭ ശാസ്ത്രജ്ഞർക്കാണ് ഇതിന്റെ ചുമതല. വളരെ ആവേശപൂർവ്വമാണ് ഗവേഷണം ആരംഭിച്ചത്. തക്കാളിയിലും വെണ്ടയിലുമൊക്കെ പുത്തൻ ഇനങ്ങൾ വികസിപ്പിക്കാമെന്ന് ഗവേഷകൻ ഏറെ പ്രതീക്ഷിച്ചു. അതിനുള്ള പ്രോജക്ടുകളും സമർപ്പിച്ചു. യൂറോപ്യൻ തമ്പുരാക്കന്മാർ പക്ഷേ അവ നിഷ്കരുണം നിരസിച്ചു. യൂറോപ്യൻ കാലാവസ്ഥയ്ക്കു യോജിച്ച ഇനങ്ങൾ മാത്രം വികസിപ്പിച്ചാൽ മതി എന്നാണ് നിർദ്ദേശം. സ്വന്തം ബുദ്ധി നഷ്ടമാകുന്ന ഗതികേടിലാണ് ഗവേഷകരെല്ലാം. ഹോളണ്ടിന് യോജിച്ച മത്തൻ നിർമ്മിക്കാനായിരുന്നു ഇവർക്കു കിട്ടിയ ഒരു കല്പന.

തങ്ങളുടെ മാർക്കറ്റ് കേരളത്തിലെ ദരിദ്രവാസികൾക്കു വേണ്ടിയല്ലെന്ന് വിവേചിച്ചറിയുന്നവർക്ക് പക്ഷേ പ്രശ്നങ്ങളില്ല. ഹോർട്ടികൾച്ചറിൽത്തന്നെ ഇതിന് തെളിവുണ്ട്.

അലങ്കാരപ്പൂക്കളുടെ വിപണനത്തിൽ വൻ നേട്ടങ്ങളാണ് സംഭവിക്കുന്നത്. ഓർക്കിഡുകളും ആന്തൂറിയവും ഹെലിക്കോണിയവും പോലുള്ള ചെടികൾ കേരളത്തിലെ മധ്യവർഗ്ഗത്തെ കൂടി കീഴടക്കുകയാണ്. ഫ്ളോറി കൾച്ചർ രംഗത്ത് കയറ്റുമതി സാധ്യതയുള്ള ഇനങ്ങൾ കണ്ടെത്തി ഗുണമേന്മ മെച്ചപ്പെടുത്താൻ വേണ്ട ഗവേഷണങ്ങൾ

---



# മാറ്റേണ്ടത് വാഴ്സിറ്റിയുടെ ഭരണഘടന

**കേ**രള കാർഷിക സർവ്വകലാശാലയുടെ ഭരണഘടന പൊളിച്ചെഴുതേണ്ട കാലം അതിക്രമിച്ചെന്ന് എക്സിക്യൂട്ടീവ് കമ്മിറ്റി അംഗവും അദ്ധ്യാപക പ്രതിനിധിയുമായ ഡോ. സി.ബി. മനോമോഹനൻ വ്യക്തമാക്കി.

"ഒരു വൈസ് ചാൻസലർക്ക് ഏകാധിപത്യ അധികാരങ്ങളാണ് ഇപ്പോൾ ഭരണഘടന അനുശാസിക്കുന്നത്. എന്നാൽ നിലവിലുള്ള നിയമങ്ങൾവരെ ലംഘിക്കപ്പെടുന്ന രീതിയാണ് ഇപ്പോൾ. ഭരണസമിതി അജണ്ടയിൽ മിക്കപ്പോഴും അഭിനന്ദനപ്രമേയങ്ങൾ മാത്രമേ ഉണ്ടാകാറുള്ളൂ. കേരളത്തിന്റെ കാർഷികപ്രശ്നങ്ങളിന്മേൽ സമഗ്രമായൊരു ചർച്ച ഇവിടെ നടക്കാറില്ല"- അദ്ദേഹം പറഞ്ഞു.

വൈസ് ചാൻസലർ ചെയർമാനായി 13 അംഗങ്ങൾ അടങ്ങുന്നതാണ് എക്സിക്യൂട്ടീവ് കമ്മിറ്റി. സർക്കാർ നിയോഗിക്കുന്ന അഞ്ചു പ്രതിനിധികളും കൃഷി, ധനകാര്യം. ഗ്രാമവികസന സെക്രട്ടറിമാരും ഐ.സി.എ.ആർ, ഡീൻമാർ, അദ്ധ്യാപകർ, വിദ്യാർത്ഥികൾ എന്നിവരുടെ ഓരോ പ്രതിനിധിയും അടങ്ങുന്നതാണ് ഭരണസമിതി. രജിസ്ട്രാർ എക്സ്-ഒഫിഷ്യോ അംഗവുമാണ്.



*ഡോ: സി.ബി. മനോമോഹനൻ*

യോഗത്തിൽവച്ച് അജണ്ടയിൽ കൂട്ടിച്ചേർക്കലുകൾ നടത്തി പരിമിതമായ ജനാധിപത്യാവകാശങ്ങൾ ലംഘിക്കുകയാണെന്നു മനോമോഹനൻ ചൂണ്ടിക്കാട്ടി. സർവ്വകലാശാലാ ഭരണത്തെയോ കൃഷിഗവേഷണത്തെയോ സംബന്ധിച്ച് അവസാനനിമിഷം കൊണ്ടുവരുന്ന ഇത്തരം പ്രമേയങ്ങൾ എന്തെന്നു മനസ്സിലാക്കാൻപോലും സഭയിലെ ഭൂരിഭാഗം അംഗങ്ങൾക്കും കഴിയില്ല. അതായത് വി.സി കൊണ്ടുവരുന്ന പ്രമേയം നിയമവിരുദ്ധമെങ്കിൽക്കൂടി എളുപ്പം പാസ്സാക്കിയെടുക്കാം. പത്തുവർഷത്തെ മുൻകാലപ്രാബല്യത്തോടെ നാലുപേർക്കു യു.ജി.സി നല്കിയതും ഒരു എം.എൽ.എയുടെ നോമിനിയെ ലേബർ ഓഫീസർ ആക്കിയതുമൊക്കെ ഇങ്ങനെയാണ്. ഇതിൽ പലതും കോടതിയലക്ഷ്യങ്ങളുമാണ്. ഏറ്റവും ദുഃഖകരമായ വസ്തുത ഈ തീരുമാനത്തെ കമ്മിറ്റിയിൽ എതിർക്കുന്നവരുടെ വിയോജനക്കുറിപ്പുപോലും രേഖപ്പെടുത്തില്ല എന്നതാണ്. സ്വന്തം ഇഷ്ടത്തിനു കൊണ്ടുവരുന്ന തീരുമാനത്തെ എക്സിക്യൂട്ടീവ് കമ്മിറ്റിയുടെ ഏകകണ്ഠമായ തീരുമാനമാക്കി മാറ്റുകവഴി വൈസ് ചാൻസലർ തികഞ്ഞ ഏകാധിപത്യസ്വഭാവം കാണിക്കുന്നു.

സർവ്വകലാശാലയുടെ കാര്യത്തിൽ സർക്കാർ ഇടപെടരുതെന്ന നയത്തെയും മനോമോഹനൻ എതിർത്തു. "സർക്കാർ ചെലവിലാണ് സർവ്വകലാശാല പ്രവർത്തിക്കുന്നത്. കൃഷിവകുപ്പു മന്ത്രി ഇതിന്റെ പ്രോ-ചാൻസലറും ഗവർണ്ണർ ചാൻസലറുമാണ്. മുഖ്യമന്ത്രിയോ, വ്യവസായമന്ത്രിയോ സർവകലാശാലയെപ്പറ്റി തീരുമാനമെടുക്കരുത് എന്നതു ശരി. എന്നാൽ പ്രോ-ചാൻസലറായ കൃഷിവകുപ്പു മന്ത്രി എന്തെങ്കിലും പറയുമ്പോൾ അതു ബാഹ്യ ഇടപെടലായി തെറ്റിദ്ധരിക്കരുത്."

ഊർജ്ജിതമാണ്. 30 വർഷം മുമ്പ് ആവശ്യക്കാർ ഇല്ലാതിരുന്ന ആന്തൂറിയത്തിന്റെ ഒരൊറ്റ പൂവിന് ഇന്ന് 25 രൂപ വിലകിട്ടും. യൂറോപ്പിലേക്കും മധ്യ പൂർവ്വേഷ്യൻ രാജ്യങ്ങളിലേക്കുമാണ് ഇവയുടെ കയറ്റുമതി. "ഉഷ്ണമേഖലാ രാജ്യങ്ങളിലെ അലങ്കാരച്ചെടികളോട് ജർമ്മനിയിലും നെതർലാന്റ്സിലും പ്രിയമേറുകയാണ്. ഇത് അവിടെ വളർത്തുന്നതിനേക്കാൾ ലാഭം ഇറക്കുമതി ചെയ്യുന്നതാണെന്ന് വിദേശികൾക്ക് അറിയാം. എന്നാൽ ഇന്നും ഇന്ത്യയുടെ ഫ്ളോറി കൾച്ചർ മാർക്കറ്റിൽ 0.1 ശതമാനം മാത്രമാണ് കേരളത്തിന്റെ സംഭാവന. നമ്മുടെ ഗവേഷണങ്ങൾ ശരിയായാൽ ഇക്കാര്യത്തിൽ വൻ നേട്ടങ്ങൾ ഉണ്ടാകും"-രണ്ട് എക്സ്റ്റേണൽ എയിഡഡ് പ്രോജക്ടുകളുടെ ചുമതല വഹിക്കുന്ന ഡോ.ടി.പി. മുരളി പറഞ്ഞു. ഒരു വീടിന് ഓർക്കിഡ് പൂന്തോട്ടം വേണമെന്ന കൺസ്യൂമർ സംസ്കാരം ഫ്ളോറി കൾച്ചറിന്റെ വളർച്ചയ്ക്ക് വേഗം കൂട്ടിയിരിക്കുന്നു എന്നും അദ്ദേഹം ചൂണ്ടിക്കാട്ടി. അതെ. ചെത്തിയും ചെട്ടിച്ചിയും ചെമ്പരത്തിയുമൊക്കെ പഴയ ചലച്ചിത്ര ഗാനങ്ങളിൽ മാത്രം കേട്ടാൽ മതി മലയാളിക്ക്.

സ്വയം അറിയാതെ ശാസ്ത്രജ്ഞന്മാർ ഇങ്ങനെ ഇടനിലക്കാരാകുന്നതിനിടയിലും കേരളത്തിന്റെ തനതുവിളകൾ നശിക്കുന്ന ചിത്രം വെള്ളാനിക്കരയിൽത്തന്നെ കാണാം. കുരുമുളകു ഗവേഷണത്തിലാണ് ഹോർട്ടി കൾച്ചർ കേന്ദ്രത്തിൽ വൻ തകർച്ച സംഭവിച്ചത്. ശരിയായ മാനേജ്മെന്റ് ഉണ്ടെങ്കിൽ കുരുമുളകിന്റെ ദ്രുതവാട്ടം തടയാം എന്ന് പലയിടത്തും കണ്ടിരുന്നു. ഇതു തെളിയിക്കാനായി കേരള അഗ്രികൾച്ചൽ ഡെവലപ്മെന്റ് പദ്ധതി (കെ.എ.സി.പി) പ്രകാരം ഇവിടെ നാലര ഹെക്ടർ സ്ഥലത്ത് മുളകുവള്ളികൾ പടർത്തി. പക്ഷേ ശരിയായ സംരക്ഷണത്തിന്റെ അഭാവത്തിൽ ഈ കുരുമുളകുതോട്ടം ദ്രുതവാട്ടം ബാധിച്ച് നന്നെ തീർത്തും നശിച്ചു. പടലപ്പിണക്കങ്ങൾ ഇവിടെയും നല്ലൊരളവ് നാശത്തിന് കാരണമായിട്ടുണ്ട്. പന്നിയൂർ 1, 2, 3, 4 എന്നീ നാലിനങ്ങളും കരിമുണ്ട, ടി.എം.സി എന്നീ വിഭാഗങ്ങളിലുംപെട്ട അത്യുല്പാദനശേഷിയുള്ള കുരുമുളകു ചെടികൾ പുറത്തിറക്കിയ സർവ്വകലാശാലയിലാണ് ഇത്തരം സംഭവം നടക്കുന്നത്. പന്നിയൂർ കേന്ദ്രത്തിൽനിന്നുതന്നെ പുതിയൊരു മികച്ച ഇനം (പത്തിയൂർ 5) പുറത്തിറങ്ങാനും പോകുന്നു. ഏതെങ്കിലും ഒരാളെ പടിയടച്ച് പിണ്ഡം വച്ചാൽ ഇത്തരം കുഴപ്പങ്ങൾ നിലയ്ക്കില്ല. സമൂഹത്തോടും താൻ വളർത്തുന്ന ചെടികളോടെങ്കിലുമോ ഒരു ജൈവബന്ധം ശാസ്ത്രജ്ഞർക്ക് ഇല്ലെങ്കിൽ ഇനിയും പല തോട്ടങ്ങളും നശിക്കുകതന്നെചെയ്യും.

പട്ടാമ്പി, മാങ്കൊമ്പ് നെല്ലുഗവേഷണ കേന്ദ്രങ്ങളും പന്നിയൂരിലെ കുരുമുളകുഗവേഷണവും ആനക്കയത്തെ കശുമാവുഗവേഷണവുമാണ് ഇപ്പോൾ വലിയ കുഴപ്പം ഇല്ലാതെപോകുന്ന റിസർച്ച് സ്റ്റേഷനുകൾ. ഇതിൽത്തന്നെ പലതിനും വേണ്ടത്ര ഫണ്ട് ലഭിക്കാത്തതിന്റെ പ്രശ്നങ്ങളുണ്ട്. ആനക്കയത്ത് കശുമാവിനൊപ്പം പൈനാപ്പിളും ഇടവിളയായി കൃഷിചെയ്യുന്ന പരിപാടി വൻ വിജയമായി എന്നാണ് സ്റ്റേഷന്റെ ചുമതലയുള്ള ഡോ. ചാണ്ടിയുടെ അവകാശവാദം. എന്നാൽ കശുമാവുഗവേഷണത്തിൽത്തന്നെ മറ്റൊരു തമാശ കൂടിയുണ്ട്. സർവ്വകലാശാല കശുമാങ്ങയിൽനിന്ന് ഫെനിയും സ്ക്വാഷും നിർമ്മിക്കുന്നുണ്ട്. 13 വർഷം മുമ്പാണ് കശുമാങ്ങയിൽനിന്ന് സ്ക്വാഷ്, ജാം തുടങ്ങിയവ നിർമ്മിക്കാം എന്ന് സർവ്വകലാശാല കണ്ടെത്തിയത്. ഇതോടൊപ്പം വൈൻപോലെ ഉപയോഗിക്കാവുന്ന "ഒരു പദാർത്ഥ"വും കണ്ടെത്തി. ഗോവക്കാരന്റെ ഫെനി എന്ന കശുമാങ്ങച്ചാരായം തന്നെയാണ് ഇതെന്ന് ഗവേഷകർക്ക് പിന്നെയേ മനസ്സിലായുള്ളൂ. സർവ്വകലാശാലാ ഫെനിയെ പക്ഷേ ഫെനി കഴിച്ചിട്ടുള്ളവരാരും അംഗീകരിക്കുന്നില്ലത്രേ. അതെന്തായാലും വർഷംതോറും ലക്ഷക്കണക്കിനു ടൺ കശുമാങ്ങ നശിച്ചുപോകുന്ന കേരളത്തിൽ സ്വന്തം ഗവേഷണത്തിന്റെ ടെക്നോളജി ഇനിയും വ്യാവസായിക മേഖലയ്ക്ക് കൈമാറാൻ അധികൃതർക്ക് കഴിഞ്ഞിട്ടില്ല.

ഇതിലും വിചിത്രമാണ് പാമ്പാടുംപാറയിലെ ഏലം റിസർച്ച് സ്റ്റേഷൻ. കേരള കാർഷിക സർവ്വകലാശാലയ്ക്ക് ശരിക്കും ഒരു ബാധ്യതയാണ് ഈ കേന്ദ്രം. പരമാവധി ആറുമാസത്തിൽ കൂടുതൽ ഒരു ഗവേഷകനും ഇവിടെ ഇരിക്കാറില്ല. പാമ്പാടുംപാറയിലെ ഭൂമിയിൽ നല്ലൊരു പങ്ക് ഇപ്പോഴും തരിശായി കിടക്കുകയുമാണ്. റബറിന്റെ കാര്യത്തിലെന്നപോലെ ഏലവും കാർഡമം ബോർഡിന് കൈമാറിയാൽ ഇപ്പോഴത്തെ നിലയിൽ സർവ്വകലാശാലയ്ക്ക് 'ലാഭം' മാത്രമേ ഉണ്ടാകൂ. ഇങ്ങനെ ലാഭം ഉണ്ടാക്കാത്തതിനും ഉണ്ട് കാരണം. പാമ്പാടുംപാറ സർവ്വകലാശാല എക്സിക്യൂട്ടീവ് കമ്മിറ്റി അംഗങ്ങൾക്കും ഏതാനും രാഷ്ടീയക്കാർക്കും നല്ലൊരു സുഖവാസകേന്ദ്രമാണ്. ഗസ്റ്റ് ഹൗസിൽ ആസ്വദിച്ച് താമസിക്കാം. പോരുമ്പോൾ ഒരു കിലോ ഏലവും കിട്ടും. ഇന്നേവരെ യാതൊരു ശാസ്ത്രീയ ഗവേഷണനേട്ടങ്ങളും നല്കാൻ പാമ്പാടുംപാറയ്ക്ക് കഴിഞ്ഞിട്ടില്ലെന്നതും ശ്രദ്ധേയമാണ്.

ഹെർബൽ മെഡിസിനുകളുടെ ഗവേഷണവും സർവ്വകലാശാലയിൽ പിഴയ്ക്കുകയാണ്. നഷ്ടമാകുന്ന ഔഷധച്ചെടികൾ വളർത്തിയെടുത്ത് ജനങ്ങൾക്ക് കൈമാറുകയാണ് ഗവേഷണത്തിന്റെ ലക്ഷ്യം.

നാട്ടുമരുന്നായ തിപ്പലിയിൽ രണ്ടുവർഷം മുമ്പ് യൂണിവേഴ്സിറ്റി 'വിശ്വം' എന്ന പുതിയൊരിനം കണ്ടെത്തി. കോട്ടയ്ക്കൽ ആയുർവേദ കേന്ദ്രത്തിൽ മാത്രം പ്രതിവർഷം 20 ടൺ തിപ്പലി വേണം. 'വിശ്വം' ഈ രംഗത്ത് വൻ കുതിച്ചുചാട്ടം നടത്തും എന്നായിരുന്നു പ്രതീക്ഷ. എന്നാൽ വിശ്വത്തിന്റെ ഗുണങ്ങൾ ഇനിയും ആയുർവേദ വൈദ്യന്മാരെ ബോദ്ധ്യപ്പെടുത്താൻ സർവ്വകലാശാലയ്ക്ക് കഴിഞ്ഞിട്ടില്ല. മറ്റൊരുല്പന്നമായ കപ്പോലത്തിന്റെ ഗവേഷണമാകട്ടെ, കപ്പോലത്തിന് മാർക്കറ്റിൽ വിലയിടിഞ്ഞപ്പോൾ നിർത്തുകയും ചെയ്തു. മറ്റൊന്നുകൂടിയുണ്ട്. നീലഭൃംഗാദി എണ്ണ ഉണ്ടാക്കാൻ ഏഴിനം പച്ചമരുന്നു വേണം. ഇതെല്ലാം ഒരുമിച്ചുകിട്ടിയാലേ വൈദ്യന്മാർക്കു വേണ്ടൂ. മറ്റു മരുന്നുകൾക്കൊപ്പം ആസ്സാം തിപ്പലിയും നല്കുന്ന ഇടനിലക്കാരോട് മത്സരിക്കാൻ പോലും ഈ മേഖലയിൽ കാർഷിക സർവ്വകലാശാലയ്ക്ക് കഴിയുന്നില്ല. ഐ.സി.എ.ആർ സഹായത്തോടെ നടക്കുന്ന തിപ്പലി ഗവേണത്തിലെ മൂന്നുവർഷ പ്രോജക്ടിന് ഒക്ടോബറിൽ കാലാവധി തീരും. ഇതിനുവേണ്ട "ബേബി ഫെർമെന്റർ" എന്ന ഉപകരണത്തിന് ഇപ്പോൾ മാത്രമാണ് ടെണ്ടർ ക്ഷണിച്ചിട്ടുള്ളത്.

വെറ്ററിനറി-ഫിഷറീസ് മേഖലകളിലും കാർഷിക സർവ്വകലാശാലയുടെ ഗവേഷണം വിവാദമാവുകയാണ്. അനിമൽ ഹസ്ബൻഡറിയിൽ വാഴ്സിറ്റിയുടെ പ്രസ്റ്റീജ് പ്രോജക്ട് ആയ വെച്ചൂർ പശുക്കളുടെ ഗവേഷണം വാക്തർക്കങ്ങളിലും അരുംകൊലയിലും കുടുങ്ങുന്നതിനിടയ്ക്കാണ് പുതിയ കുഴപ്പങ്ങൾ ഉണ്ടാകുന്നത്. അതുല്യ, ഗ്രാമലക്ഷ്മി എന്നീ രണ്ടിനം കോഴികളേയും കോഴിവസന്തയ്ക്കുള്ള വാക്സിനും കണ്ടെത്തിയതാണ് സർവ്വകലാശാലയുടെ പ്രധാന നേട്ടങ്ങൾ. വാക്സിൻ ആർക്കും ഉപയോഗം ഇല്ലാതെ നഷ്ടമാവുകയാണ്. ഗ്രാമലക്ഷ്മി മാത്രമാണ് കേരളത്തിനു യോജിച്ച ഒരേയൊരു ഗവേഷണ വിജയം. പ്രതിവർഷം 180-190 മുട്ട കിട്ടുന്ന ഈ കോഴികൾ വീട്ടുപറമ്പിൽ വളർത്താവുന്നവയാണ്. 200-205 കോഴിമുട്ട പ്രതീക്ഷിക്കുന്ന 'അതുല്യ' ഇറച്ചിക്കോഴിയാണ്. കൂട്ടിലിട്ടു വളർത്താവുന്ന അതുല്യയ്ക്കുവേണ്ടി പുതിയൊരുതരം കോഴിക്കൂടും സർവ്വകലാശാല വികസിപ്പിച്ചു. ഐ.സി.എ.ആർ പദ്ധതി പ്രകാരമാണ് ഇതിന്റെ ഗവേഷണം നടന്നത്. എന്നാൽ അവാർഡുകളൊക്കെ ഗൈഡ് വാങ്ങി പേരെടുത്തു എന്ന് ഗവേഷണ സംഘത്തിൽ ഉണ്ടായിരുന്ന ഡോ: ടി. എ. പീതാംബരൻ ആരോപിക്കുന്നു.

എന്നാൽ കോഴിവളർത്തലിൽ ഇന്നു നടക്കുന്ന ഗവേഷണങ്ങൾ കേരളത്തിനുവേണ്ടിയുള്ളതല്ലെന്നാണ് വിവാദങ്ങൾക്കപ്പുറത്തെ ദൈന്യത. തമിഴ്നാട്ടിലെ നാമയ്ക്കലിൽ നിന്നുമാണ് കേരളത്തിലേക്കുള്ള കോഴിമുട്ടകൾ ഏതാണ്ട് മുഴുവനായും വരുന്നത്. മുട്ടയുല്പാദനത്തിന്റെ പ്രശ്നങ്ങൾ കോഴിത്തീറ്റയുമായി ബന്ധപ്പെട്ടിരിക്കുന്നു. അതായത് മലയാളി കോഴിയെ വളർത്തിയത് ഇറച്ചിക്കും മുട്ടയ്ക്കും അല്ല. അവ രണ്ടും ബൈ പ്രോഡക്ട് ആയി കിട്ടും എന്നതു ശരി. നാട്ടിൻപുറത്തെ ഇക്കോസിസ്റ്റത്തിലെ തൂപ്പുകാരിൽ പ്രമുഖരായിരുന്നു നമുക്ക് കോഴിയും താറാവും. അഴുക്ക് കൊത്തിത്തിന്നുജീവിച്ച ഇവ പാരിസ്ഥിതിക സന്തുലനത്തിൽ നിർണ്ണായകമായി. എന്നാൽ നഗരവൽക്കരണവും കീടനാശിനികളുടെ ഉപയോഗവും ഈ രംഗത്ത് കടുത്ത പ്രത്യാഘാതങ്ങൾ സൃഷ്ടിച്ചു. ഓരോ രാസപദാർത്ഥങ്ങളും കോഴികളിൽ നിരവധി രോഗങ്ങളുണ്ടാക്കി. ഈ സാഹചര്യം അറിയാതെയുള്ള കോഴിഗവേഷണം ഉയർത്തുന്ന പ്രശ്നങ്ങൾ ഒട്ടേറെയാണ്.

(തുടരും)



# പാകിസ്ഥാൻ തോക്കിൻ നിഴലിൽ



ടി.പി. കുഞ്ഞിരാമൻ



അധികാരത്തിനുവേണ്ടിയുള്ള കുടില രാഷ്ട്രീയം രക്തബന്ധങ്ങൾക്കുനേരേ വെടിയുണ്ടയുതിർക്കുമെങ്കിൽ അതു പാകിസ്ഥാനിൽ സംഭവിച്ചിരിക്കുന്നു. ഇന്ത്യാവിരോധവും, കാശ്മീർപ്രശ്നവും വലിച്ചിഴച്ചു പാകിസ്ഥാനിൽ ആളിക്കത്തുന്ന മറ്റു ജനകീയപ്രശ്നങ്ങൾക്കുനേരേ പുകമറ സൃഷ്ടിച്ചു ഭരണം നിലനിർത്തുന്ന ബേനസീർ ഭൂട്ടോ. ചരിത്രത്തിലെ ഏറ്റവും വലിയ രാഷ്ട്രീയ മണ്ടത്തരങ്ങളിൽ ഒന്നു വീണ്ടും ആവർത്തിച്ചിരിക്കുന്നു. ശത്രുവിനെ വെടിയുണ്ട കൊണ്ട് ഉന്മൂലനം ചെയ്യുകയെന്ന ലളിതവും കുടിലവുമായ സൂത്രവാക്യത്തിലൂടെ തന്റെ രാഷ്ട്രീയ കൗശലം പ്രകടിപ്പിക്കാൻ ഇരയാക്കിയത് സ്വന്തം സഹോദരനായ മുർതാസാ ഭൂട്ടോവിനെയായിരുന്നുവെന്നു മാത്രം. ഈ കുടിലതന്ത്രം അധികാരത്തിൽ നിന്നിറങ്ങിപ്പോകാനുള്ള എളുപ്പവഴികൂടി വെട്ടിത്തെളിക്കുകയായിരുന്നു താനെന്ന് ഒരുപക്ഷേ, ബേനസീർ ഓർക്കാനിടയില്ല. ബേനസീർ ഭൂട്ടോയുടെയും, ഭർത്താവ് ആസിഫ് അലി സർദ്ദാരിയുടെയും അഴിമതി നിറഞ്ഞ ഭരണത്തിന് അന്ത്യംകുറിക്കാൻ സന്ധിയില്ലാസമരം പ്രഖ്യാപിച്ച് പാക് ജനതയെ ഇളക്കിമറിച്ച മുർതാസാ ഭൂട്ടോ. പാകിസ്ഥാനിലെ മുഖ്യ പ്രതിപക്ഷ പാർട്ടിയായ മുസ്ലിം ലീഗിനെക്കാൾ കടുത്ത എതിർപ്പാണ് ബേനസീറിനു കഴിഞ്ഞ 2 വർഷമായി വരുത്തിവച്ചിരിക്കുന്നത്. ആ സമരത്തിനിടയിൽ സെപ്തംബർ 20-ന് കറാച്ചിയിൽവച്ചു ബേനസീറിന്റെ പൊലീസ് മുർതാസയുടെ ജീവന് അന്ത്യംകുറിച്ചു. ദേശസ്നേഹിയുടെ പദവിയിലേക്കു മുർതാസ ഉയരുമ്പോൾ, സഹോദരി ബേനസീറിനെ ഒരു കൊലയാളിയുടെ ചടഞ്ഞ മുഖവുമായി അധികാരത്തിന്റെ പടികളിറക്കാൻ പാക് ജനത കാത്തിരിക്കയാണ്.



*മുർതാസാ ഭൂട്ടോയുടെ മകൾ ഫാത്തിമ*

മുർതാസയുടെ മരണത്തിനിടയാക്കിയ കാരണം ചികയുമ്പോൾതന്നെ നാം പാകിസ്ഥാന്റെ രാഷ്ട്രീയ ചരിത്രത്തിലേക്കുകൂടി കടക്കേണ്ടതുണ്ട്. ഇന്ത്യാ-പാകിസ്ഥാൻ വിഭജനം മാത്സര്യത്തിൽ തുടങ്ങുന്നു. 1972-ലെ ഇന്ത്യാ-പാക് യുദ്ധത്തിൽ പാകിസ്ഥാൻ പരാജയപ്പെട്ടപ്പോൾ പാക് ജനതയ്ക്ക് ഇന്ത്യയോടു പരാജിതരുടെ പ്രതികാരവും, വിരോധവുമാണ്. പരാജിതരുടെ ഈ മാനസികാവസ്ഥയെ 1972-നുശേഷം പാക് ഭരിച്ച എല്ലാ ഭരണാധികാരികളും അധികാരം നിലനിർത്താൻ ശക്തമായി പ്രയോഗിച്ചിരുന്നു. 1977-ൽ സുൽഫിക്കർ അലി ഭൂട്ടോയെ പട്ടാള അട്ടിമറിയിലൂടെ പുറത്താക്കി വധിച്ച (79-ൽ) സിയാ-ഉൽ-ഹഖ് പാകിസ്ഥാൻ ഭരിച്ച ശക്തനായ ഏകാധിപതിയും സമർത്ഥനായ ഭരണാധികാരിയുമായിരുന്നു. ഷാജഹാനെ തുറുങ്കിലടച്ച് അധികാരത്തിലേറിയ മകൻ ഔറംഗസീബ് തൊപ്പി തുന്നിയും ഖുർ-ആൻ വിവർത്തനം ചെയ്തും ജീവിതവൃത്തി കണ്ടെത്തി അഴിമതിരഹിത ഭരണം കാഴ്ചവച്ചതുപോലെ, പാക് ജനത സിയായെ കാണുന്നതും അഴിമതി വിമുക്ത ഭരണാധികാരിയായിട്ടാണ്. ഇന്ത്യാവിരോധംതന്നെയായിരുന്നു സിയായുടെയും മുഖമുദ്ര. പട്ടാള ഏകാധിപത്യത്തിന്റെ ഇരുമ്പുമറയില്ലായിരുന്നെങ്കിൽ സിയാ-ഉൽ-ഹഖിനെ പാകിസ്ഥാനിലെ ഏറ്റവും നല്ല ഭരണാധികാരിയായി ചരിത്രം വിശേഷിപ്പിച്ചേനേ. സിയാ ഭരണകാലഘട്ടത്തിൽ മുർതാസയും, സഹോദരൻ ഷാനവാസും നാടുകടത്തപ്പെട്ടു. ഫ്രാൻസിൽവച്ചു നിഗൂഢ സാഹചര്യത്തിൽ 1985-ൽ ഷാനവാസ് കൊല്ലപ്പെട്ടതും സിയായിലേക്കു കുറ്റത്തിന്റെ കുന്തമുന നീട്ടുന്നു.

അൽ സുൽഫിക്കർ എന്ന രഹസ്യ സംഘടനയുമായി മുർതാസ 16 വർഷം സിറിയയിൽ പ്രവർത്തിക്കുകയായിരുന്നു. 1981-ൽ പാക് വിമാനം റാഞ്ചി[illegible] എന്ന കുറ്റവും മുർതാസയിൽ ചുമത്തുക[illegible] വിവാദത്തിന്റെ മുദ്ര സിയാ നല്കുകയും ചെയ്തു. അപ്പോഴൊക്കെ മുർതാസയുടെ ലക്ഷ്യം പിതാവിനെ [illegible]വിനോടു പ്രതികാരം ചെയ്യുക എന്നതായിരുന്നു. 1988-ൽ സിയാ-ഉൽ-ഹഖ് വിമാനാപകടത്തിൽ കൊല്ലപ്പെട്ടതോടെ മുർതാസയുടെയും ഭൂട്ടോകുടുംബത്തിന്റെയും പ്രതികാരജ്വാല മഞ്ഞുകണങ്ങളായി മാറിപ്പോയി.



*മുർതാസാ ഭൂട്ടോയുടെ മൃതശരീരം*

1988-ൽ ബേനസീർ പാകിസ്ഥാൻ പീപ്പിൾസ് പാർട്ടിയുടെ ബാനറിൽ പ്രധാനമന്ത്രിപദവിയിലെത്തിയതോടെ അഴിമതിയിലേക്കു വഴുതിവീണിരിക്കുകയാണെന്നു സിറിയയിലിരുന്ന് മുർതാസ പ്രഖ്യാപിച്ചു. 20 മാസത്തെ ഭരണത്തിനിടയിൽ അന്നു ബേനസീർ ഇന്ത്യയുമായി സൗഹൃദം സ്ഥാപിക്കാൻ ശ്രമിച്ചു എന്നത് ചരിത്രസത്യം. പക്ഷേ, ബേനസീറിന്റെ ആ ശ്രമം പാക് ജനതയ്ക്കു സ്വീകാര്യമായിരുന്നില്ല. ബേനസീറിന്റെ അഴിമതിഭരണത്തിനെതിരേ പാകിസ്ഥാൻ മുസ്ലിം ലീഗും മറ്റു പ്രതിപക്ഷ പാർട്ടികളും പോരാട്ടം ശക്തമാക്കിയപ്പോൾ പ്രസിഡന്റ് ഇസ്ഹാഖാൻ ബേനസീർ ഗവൺമെന്റിനെ അധികാരഭ്രഷ്ടമാക്കി. ജ്ഞാഫോയിയെ കേയർടേക്കർ പ്രധാനമന്ത്രിയാക്കി. കാശ്മീർ പാകിസ്ഥാന്റെ ഭാഗമാണെന്ന് പാക് തെരുവിൽ മുദ്രാവാക്യം മുഴക്കിയ പാക് മുസ്ലിം ലീഗും അന്നത്തെ പ്രതിപക്ഷവും തുടർന്നു നടന്ന തിരഞ്ഞെടുപ്പിൽ വിജയികളായി. നവാസ് ഷെരീഫ് പ്രധാനമന്ത്രിയും. ഷെരീഫിന്റെ 3 വർഷ ഭരണത്തിനിടയിൽ കാശ്മീരിൽ അസ്വസ്ഥതയുടെ ചോരപ്പൂമാലയായിരുന്നു. ഷെരീഫിന്റെ ഭരണത്തിന്റെ ശക്തമായ അടിത്തറ കാശ്മീർ വിരോധം മാത്രമായിരുന്നു. പ്രസിഡന്റ് അഴിമതിയുടെ പേരിൽ ഷെരീഫിനെയും പുറത്താക്കി. 93-ലെ തിരഞ്ഞെടുപ്പിൽ ബേനസീർ അടവു മാറ്റിച്ചവിട്ടി. കാശ്മീർ വിരോധത്തിന്റെ നെറ്റിപ്പട്ടവുമായി പാക് ജനതയെ നേരിട്ടു. ആ 'പോരാട്ട'ത്തിൽ ബേനസീർ വിജയിക്കുകയും ചെയ്തു. ലണ്ടനിൽ കോടിക്കണക്കിനു രൂപയുടെ സ്വത്ത് ബേനസീറിന്റെ ഭർത്താവ് ആസിഫ് അലി 1993-നുശേഷം വാങ്ങിക്കൂട്ടി. കറാച്ചിയിൽ സർക്കാർ വക ഭൂമി സ്വന്തമാക്കി. ഈ സമയം ബേനസീർ 60 മില്യൻ ഡോളർ വായ്പയ്ക്കായി ഐ.എം.എഫിനെ സമീപിച്ചിരിക്കുകയായിരുന്നു. ആസിഫ് അലി റിമോട്ട് കൺട്രോളറായി പാക് ഭരണം നിയന്ത്രിച്ചപ്പോൾ മുർതാസ പ്രഖ്യാപിച്ചു. "പാകിസ്ഥാൻ ഭരിക്കുന്നത് ആസിഫ് അലിയും 41 കള്ളന്മാരുമാണ്."

ബേനസീർ ഭരണത്തിൽ ആസിഫ് അലി കൈകടത്തിയതോടെ മാതാവ് നുസ്രത്ത് ഭൂട്ടോ ബേനസീറുമായി ഇടഞ്ഞു. പി.പി.പിയുടെ നേതൃത്വം മുർതാസയെ ഏല്പിക്കണമെന്ന് അവർ ആവശ്യപ്പെട്ടു. പാകിസ്ഥാനിലെ മറ്റു പ്രതിപക്ഷ പാർട്ടികളിൽനിന്നുയരുന്നതിനെക്കാൾ ശക്തമായ വിമർശനം ബേനസീറിനു മുർതാസയിൽനിന്നും നേരിടേണ്ടി വന്നു. 98-ലെ തിരഞ്ഞെടുപ്പിൽ മുർതാസയുടെ വിമർശനത്തിനു മുന്നിൽ ബേനസീർ പരാജയം മുൻകൂട്ടി കാണുന്നു. സെപ്തംബർ 20-ന് ആ വിമർശനത്തിന് അന്ത്യം കുറിച്ചു. (ആസിഫലിയുടെ മസ്തിഷ്കമാണ് ഇതിനു പിന്നിലെന്ന് നുസ്രത്ത് ഭൂട്ടോ കരുതുന്നു.) ഭരണാധികാരികളാൽ പുത്രരും ഭർത്താവും നഷ്ടപ്പെട്ട ആ ഹതഭാഗ്യ-നുസ്രത്ത് ഭൂട്ടോ. ബേനസീറിനും, ആസിഫിനുമെതിരേ കേസുമായി കോടതിയിൽ പോകുമെന്നു പ്രഖ്യാപിച്ചിരിക്കയാണിപ്പോൾ.

ഭൂട്ടോകുടുംബത്തിലെ രാഷ്ട്രീയ മരണങ്ങൾക്കു നെഹ്റുകുടുംബത്തിലെ മരണങ്ങളുമായി സാദൃശ്യമുണ്ട്. സ്വന്തം സഹോദരനെ രാഷ്ട്രീയശത്രുവായിക്കണ്ട് വെടിയുണ്ടയുതിർത്ത ബേനസീറിനെയും നാളെ കാത്തിരിക്കുന്നതും മറ്റൊന്നാവാനിടയില്ല. ബേനസീറിന്റെ അധികാരത്തിന്റെ നാളുകൾ എണ്ണപ്പെട്ടുകഴിഞ്ഞു. രാഷ്ട്രീയഹത്യയോ, ലണ്ടനിലേക്കുള്ള പലായനമോ? ഏതായിരിക്കും ബേനസീർ തിരഞ്ഞെടുക്കുക? "കൊള്ളക്കാരുടെയും തെമ്മാടികളുടെയും ഭരണ"മെന്നു വിശേഷിപ്പിച്ച മുർതാസയുടെ അനുയായികളും ഇതര പ്രതിപക്ഷ പാർട്ടികളും അടുത്ത തിരഞ്ഞെടുപ്പിൽ ഒന്നിച്ചുനിന്നു ബേനസീറിനെ എതിർക്കുമ്പോൾ ഭൂട്ടോകുടുംബത്തിന്റെ മഹിമ അവകാശപ്പെടാൻ ഭൂട്ടോയുടെ വിധവ-ബേനസീറിന്റെ മാതാവ്-നുസ്രത്ത് ഭൂട്ടോ ബേനസീറിനെ അനുവദിക്കുമോ? അതോ, തിരഞ്ഞെടുപ്പിനുമുന്നേ പ്രസിഡന്റ് ലെഗാരി ബേനസീറിനെ തുറുങ്കിലടയ്ക്കുമോ? പട്ടാളഭരണത്തിനു പാകമായ പാകിസ്ഥാനിലെ രാഷ്ട്രീയ മണ്ണ് ഇനിയും ഒരു പട്ടാളഭരണത്തിലേക്കു നീങ്ങുകയാണോ? പട്ടാളം അധികാരം പിടിച്ചെടുത്താൽ അതിന്റെ 'ക്രെഡിറ്റ്' ബേനസീറിനായിരിക്കും. എങ്കിൽ പിതാവിൽനിന്നു പുത്രിയിലേക്കുള്ള ദൂരവും, പട്ടാളഭരണത്തിൽനിന്നു പട്ടാളഭരണത്തിലേക്കുള്ള ദൂരവും തുല്യമായിരിക്കും.

---

(23-ാം പേജിൽ നിന്നും തുടർച്ച)

'അധികാരം'?

'പാഠക്കുറിപ്പുക'ളുടെ സഹായമില്ലാതെതന്നെ 'അധികാര'ത്തിന്റെ പശ്ചാത്തലം രാജീവ്ഗാന്ധിയുടേതാണെന്നു പറയാൻ കഴിയുമോ?

രാജ്യം വാഴുന്ന 'ഈ രാജാവും ചത്തു: നന്നായി .' (പേജ് 7) എന്നാണു പുസ്തകത്തിൽ കാണുന്നത്. തുടർന്ന് അധികാരമേല്ക്കുന്നത് 'ചെക്കൻ രാജാവാ'ണ് (പേജ് 10-ൽ തുടങ്ങി നോവലിലുടനീളം ഈ പ്രയോഗം കാണായി. 'എന്റെ ചില മാതുലന്മാരും കൗട്ടുകളാണ് (പേജ് 11) എന്ന പ്രയോഗം വിരൽചൂണ്ടുന്നത് മറ്റൊരിടത്തേക്കല്ല. 'കിരീടധാരണത്തെക്കുറിച്ചുള്ള ലീഡ് സ്റ്റോറിയിൽ 'രാമോ' രാജീവലോചനഃ എന്നെഴുതിയിരിക്കുന്നു' (പേജ് 12) എന്ന പരാമർശംകൂടിയാകുമ്പോൾ വല്ല സംശയവുമുണ്ടെങ്കിൽ അതും തീരും.

സംശയിക്കേണ്ട. രാജീവ്ഗാന്ധിയെക്കുറിച്ചുതന്നെയാണ് വ്യംഗ്യമായ, വ്യക്തമായ പരാമർശങ്ങൾ. അദ്ദേഹമല്ല കഥാപാത്രമെന്നു പറയാമെന്നു മാത്രം. ഇത്തരമൊരു നോവലാണോ ഉപപാഠപുസ്തകമാക്കേണ്ടതെന്നു സന്മനസ്സുള്ളവർ തീരുമാനിക്കട്ടെ.

'അധികാര'ത്തിലെ 'അശ്ലീലം'? 'അശ്ലീലം' എന്നാൽ അസഭ്യം, നീചവചനം, സഭായോഗ്യമല്ലാത്തത്. ഭംഗിയില്ലാത്തത് എന്നൊക്കെയാണർത്ഥം. 'സഭ'യിൽ വായിച്ചു പഠിപ്പിക്കേണ്ട ചില ഭാഗങ്ങൾ കാണുക:

'.....അത്താഴത്തിനു വാത്തുമുട്ട പൊരിച്ചത്. കറിവയ്ക്കുകയാണെങ്കിൽ അമർന്നുവെച്ചാവണം. പിന്നീടവൻ നിവർന്നൂടാ. എന്നെങ്കിലും തത്സമയം മുട്ട തരായില്ലെങ്കിൽ രാജാവിന്റേതെടുക്കാം. പിന്നീടു തിരികെ വച്ചാൽ മതി.' (പേജ് 12)

'....... അടിയാളർക്ക് ഒരിരുളൻ കീറക്കോണാനു മറുകോണാൻപോലുമില്ല.' (പേജ് 15)

'കണ്ഠനാളത്തിൽ ബിലാത്തി കോണാൻ തുടങ്ങിയവ കെട്ടിത്തൂക്കിയ.....' (പേജ് 15)

'ഓരോ കോണാൻ സൗജന്യമായിട്ടു കൊടുക്ക്.' (പേജ് 16)

'കോണാനെ'ക്കുറിച്ച് ഇനിയും നിരവധി പരാമർശങ്ങളുണ്ട്. വേണ്ട: നീട്ടുന്നില്ല എങ്കിലും ഒന്നുകൂടി: 'ഹൈന്ദവത്തിന്റെ പതാകയാണു കോണാൻ..... (പേജ് 58)

കോണാനെക്കുറിച്ചുള്ള പരാമർശത്തിനുശേഷം ഒരിടത്തു വരുന്ന ഭാഗങ്ങൾ ശ്രദ്ധിക്കുക:

'അവനെ മറച്ചുകിട്ടുന്ന സാധനമല്ലേ? ശ്രീമാൻ കുഞ്ഞിക്കൃഷ്ണനു സന്തോഷവും.

ആരാണു ശ്രീമാൻ കുഞ്ഞിക്കൃഷ്ണൻ?

നാം പുരുഷസൂക്തങ്ങളിൽ ദിവസത്തിൽ ഭൂരിഭാഗവും ഉറക്കംനടിച്ചു ചുരുണ്ടുകൂടിക്കിടക്കുന്നവൻ....

മനസ്സിലായില്ല.

പ്രത്യുല്പാദനശേഷൻ. ഇനി വിസ്തരിക്കുന്നില്ല.

വിസ്തരിച്ചാലും തനിക്കു മനസ്സിലാവില്ല. അതുള്ളവനല്ലേ കുഞ്ഞിക്കൃഷ്ണനവർകളുടെ പവററിയൂ.' (പേജ് 16)

മറ്റൊന്നു കേൾക്കുക:

'ഹാവ്‌ലക് എല്ലിസ്സിനെ ആരും ഉദ്ധരിക്കാറില്ലേ?

ഇല്ല.

അദ്ദേഹത്തിന്റെ ഉദ്ധാരണശേഷി നഷ്ടപ്പെട്ടിരിക്കും.

റെസപ്ഷനിൽ ചോദിക്കാം, സർ.' (പേജ് 43)

ഹാവ്‌ലക്ക് എല്ലിസ്സ് വിശ്വപ്രശസ്തനായ ലൈംഗിക ശാസ്ത്രജ്ഞനെന്നറിയുക.

വേറെ ഒരെണ്ണമിതാ:

"സാബ്. അവനെ വന്ദിച്ച്. പോടാ ശ്മശ്രു പുറത്ത് എന്നും മന്ത്രിച്ച് അവന്റെ വൃഷണത്തിനൊരു ഞെക്ക്. ഊമി സാമ്പി." (പേജ് 29). എങ്ങനെ?

വീണ്ടും ഒന്നുകൂടി:

'നാണൂന് ഒരു ഭള്ളുണ്ട് പൊട്ടിയ ചർമ്മങ്ങളൊക്കെ അവന്റെ കൃഷ്ണക്രിയമൂലാന്ന്. അങ്ങനെ നിരീച്ചോട്ടെ. പക്ഷേ, പറഞ്ഞിട്ടുണ്ട് അവനോട്. നീയ്യ് പൊട്ടിച്ചതൊക്കെ ഒന്നുചേർന്നു. മുറിവായ ഉണങ്ങി, രണ്ടാമതും പൊട്ടിച്ചോ എന്ന്. (പേജ് 46)

അവസാനമായി:

'......അന്നൊക്കെ നിരീക്കാറുണ്ട്. 'കുണ്ടിയെത്ര കുളം കണ്ടു.. കുളമെത്ര കുണ്ടി കണ്ടു' എന്ന്..... (പേജ് 49)

കാലിക്കറ്റ് സർവ്വകലാശാലയുടെ ബോർഡ് ഓഫ് സ്റ്റഡീസിലെ വിദഗ്ദ്ധ സാഹിത്യകാരന്മാരും അദ്ധ്യാപകരും പുനഃപരിശോധനയ്ക്കുശേഷം നടത്തിയ 'അധികാര'ത്തിൽ 'അശ്ലീലമില്ല' എന്ന വിധിയുടെ ധൈര്യത്തിലാണ് മേല്പറഞ്ഞ ഉദ്ധരണികൾ നടത്തിയത്. ഞാനും കോളേജ് അദ്ധ്യാപകനായിരുന്ന ഒരാളാണ്. പക്ഷേ, ഇത്തരം പരാമർശങ്ങൾ ഉൾക്കൊള്ളുന്ന ഒരു പുസ്തകം ക്ലാസ്സിൽ പഠിപ്പിക്കാൻ സത്യത്തിൽ എനിക്കു കഴിയില്ല. ക്ഷമിക്കുക.



# പച്ചവെള്ളപ്പെട്രോൾ പോകുന്നപോക്ക്

സ്റ്റാഫ്‌ലേഖകൻ

രാജപാളയത്തെ രാമർപിള്ളയെ കുറേനാൾ മുമ്പ് തണ്ടിലേറ്റി നടത്തിയതും, ഇപ്പോൾ തള്ളിയിട്ട് കടന്നുകളഞ്ഞതും ഒരേ കൂട്ടർ തന്നെ. ഡൽഹിയിലെ ശാസ്ത്ര -സാങ്കേതിക വകുപ്പിന്റെ മേധാവികൾ.

കൊളേജോ ഹൈസ്കൂളോ കണ്ടിട്ടില്ലാത്തവനും ശുദ്ധഗ്രാമീണനുമാണ് രാമർപിള്ള. ഒരുപാടു കാലത്തെ ഗവേഷണത്തിന്റെ ഫലമാണത്രേ. പച്ചവെള്ളത്തെ പെട്രോളാക്കി മാറ്റുന്ന ഒരു അദ്ഭുതവിദ്യ അയാൾ സ്വായത്തമാക്കി. ചില ഇലച്ചാറുകൾ ചേർത്താണ് അയാൾ ഈ കണ്ടുപിടിത്തം നടത്തിയതും പെട്രോൾ ഉല്പാദിപ്പിച്ച് കച്ചവടംതന്നെ ആരംഭിച്ചതും. ഡൽഹിയിൽ ചെന്ന് ശാസ്ത്ര - സാങ്കേതികവകുപ്പ് അധികൃതരുടെ മുന്നിലും ചെന്നെയിൽ ചെന്ന് തലൈവരും കലൈഞ്ജരുമായ കരുണാനിധിയുടെ മുന്നിലും രാമർപിള്ള തന്റെ പെട്രോൾ സൃഷ്ടി അവതരിപ്പിച്ചു.

ലോകംമുഴുവൻ പ്രകമ്പനം സൃഷ്ടിച്ച വാർത്തകളായിരുന്നു അത്. പച്ചവെള്ളത്തെ യേശുക്രിസ്തു മുന്തിരിച്ചാറാക്കിയതിനുശേഷം ഇങ്ങനെയൊരു മഹാവിസ്മയം ഇപ്പോൾത്തന്നെ. ആരപ്പാ ഈ അഭിനവ ശ്രീരാമർ എന്ന് ലോകമാകെ അദ്ഭുതം കൂറി. ഒരു ലിറ്റർ പെട്രോളിന് രണ്ടുരൂപ. അതും ഒരദ്ഭുതം.

പത്രങ്ങളിലെല്ലാം വിശദമായ റിപ്പോർട്ടുകൾ എന്നും വന്നുകൊണ്ടിരുന്നു. ടെലിവിഷൻ കമ്പനികൾ രാമർപിള്ളക്കുമുമ്പിൽ ക്യാമറകളുമായി മത്സരിച്ചു.

ടൈംസ് ഒഫ് ഇന്ത്യ എന്ന പ്രമുഖ ഇംഗ്ലീഷ് പത്രത്തിൽ സംഘമിത്ര ചക്രവർത്തി എഴുതിയ വിവരണത്തിന്റെ ചില ഭാഗങ്ങൾ ഇവിടെ പകർത്തട്ടെ.

"കഴിഞ്ഞയാഴ്ച ഡോ. എസ് എന്ന ശാസ്ത്രജ്ഞൻ ഡൽഹിയിൽ ശാസ്ത്രസാങ്കേതികവകുപ്പിലെ തന്റെ ലാബിൽ എത്തിച്ചേർന്നപ്പോഴേക്കും തന്റെ സ്കൂട്ടറിൽ ഇന്ധനം തീർന്നുപോയി. ഇനി എന്തുചെയ്യാൻ എന്നാലോചിച്ച് അങ്ങനെയിരിക്കെ, ഒരു ഭൂതോദയം! രാമർപിള്ള ലാബിൽ വന്നിരിക്കുകയല്ലേ? അയാളുടെ പച്ചവെള്ളപ്പെട്രോൾ കുറച്ചുവാങ്ങി ഒഴിക്കാം. പക്ഷേ, സ്കൂട്ടറിന്റെ എൻജിൻ കേടായാലോ? സാരമില്ല. ഒരു കൈനോക്കിക്കളയാം.

അങ്ങനെ രാമർപിള്ളയുടെ പെട്രോൾ വാങ്ങി ഒഴിച്ചു. സ്കൂട്ടർ സ്റ്റാർട്ടാക്കി ഓടിച്ചുനോക്കി. ജോർ ! ഭംഗിയായി ഓടുന്നു. ലാബിന്റെ വളപ്പിൽ സ്കൂട്ടർ പലചുറ്റി ഓടിച്ചു. ഒമ്പതുകിലോമീറ്റർ അകലത്തുള്ള വീട്ടിലേക്കു ഓടിച്ചു. " ഒരു കുഴപ്പവും കൂടാ



രാമർപിള്ളയും പൂങ്കനിയും തമിഴ്നാട് മുഖ്യമന്ത്രി കരുണാനിധിയെ 'പച്ചില പെട്രോൾ' നിർമ്മാണം കാണിക്കുന്നു

## പൂർണ്ണ പ്രസിദ്ധീകരണങ്ങൾ

**പലവക**

### സ്ത്രീ സ്വത്വം സമൂഹം
**മാധവിക്കുട്ടി പഠനങ്ങൾ**
ഈ സമാഹാരത്തിൽ 'പെണ്ണെഴുത്തി'ന്റെ പരിമിതികളെ പലർക്കും കണ്ടെത്താൻ കഴിഞ്ഞിരിക്കുന്നു എന്നത് ശ്രദ്ധേയമാണ്. വില: 35.00

### ടൂറിസം എന്ത്? എന്തിന്?
**കെ. ജയകുമാർ**
ടൂറിസത്തെ നയിക്കുന്ന അടിസ്ഥാനപരമായ സാമ്പത്തികതത്ത്വങ്ങൾ ഇതിൽ വിശദീകരിച്ചിട്ടുണ്ട്. വില: 80.00

### ഭാവുകന്റെ നിലപാടുകൾ
**ഡോ. സി.എം. നീലകണ്ഠൻ**
ഭാരതീയ സാഹിത്യത്തിലെ ഇന്നും പ്രസക്തമായ തത്ത്വങ്ങളിൽ ചിലതിനെ സാഹിത്യവിദ്യാർത്ഥികൾക്ക് പരിചയപ്പെടുത്താനുതകുന്ന ഒരു ഗ്രന്ഥം.
വില: 27.00

### ഭാരതീയകാവ്യചിന്തകൾ
**സമ്പാ. പ്രൊ. എം.എസ്. മേനോൻ**
പൗരസ്ത്യസാഹിത്യ വിമർശനത്തെക്കുറിച്ച് പഠിക്കാനാഗ്രഹിക്കുന്ന വിദ്യാർത്ഥികൾക്ക് അത്യന്തം പ്രയോജനപ്പെടുന്ന കൃതി. വില: 24.00

### സ്മൃതിലേഖ
**സമ്പാ: കാവാലം നാരായണപണിക്കർ**
ഒരു കാലത്ത് കേരളത്തിന്റെ സംസ്കാരവേദിയിൽ നിറഞ്ഞുനിന്നിരുന്ന സുഹൃത്തുക്കൾ കെ.എം. പണിക്കർക്ക് അയച്ച വാങ്മയങ്ങളാണ് ഇതിലെ കത്തുകൾ.
വില: 40.00

100 രൂപയ്ക്ക്മേൽ പുസ്തകങ്ങൾ വാങ്ങുന്നവർക്ക് ആകർഷകമായ കമ്മീഷൻ. പുസ്തകങ്ങൾ VPPആയി ലഭിയ്ക്കാൻ 10രൂപ ഓർഡർസഹിതം അയയ്ക്കുക. മറ്റ് പ്രസാധകരുടെ പുസ്തകങ്ങളും ലഭ്യമാണ്. സൗജന്യ കാറ്റ്ലോഗിന് രണ്ടുരൂപ തപാൽസ്റ്റാമ്പ് സഹിതം എഴുതുക.

എല്ലാതരം പുസ്തകങ്ങളും ലഭിക്കുന്ന കേരളത്തിലെ ഏറ്റവും വലിയ എയർകണ്ടീഷൻഡ് ബുക്സ്റ്റാൾ

**TBS Publishers' Distributors**
TBS Building, G H Road
Calicut - 673 001. Ph. 720085
Branch: Court Road, Calicut-1

Sangeeth/Our 25


തെ സ്കൂട്ടർ ഓടി. കുറേദിവസം കഴിഞ്ഞും പിള്ളയുടെ പെട്രോൾ ഒഴിച്ചു ഓടിച്ചുനോക്കി. സാക്ഷാൽ പെട്രോൾ പോലെ തന്നെ.'' ഇങ്ങനെയാണ് ആ ശാസ്ത്രജ്ഞൻ പറഞ്ഞത്.

ഡോ. അബ്ദുൽ കലാമും വകുപ്പു സെക്രട്ടറി വി.എസ്.രാമമൂർത്തിയും പോലെ ചിലരൊഴിച്ചാൽ വകുപ്പിലെ മറ്റു ശാസ്ത്രജ്ഞർക്കൊന്നും രാമരുടെ പച്ചവെള്ളപ്പെട്രോളിൽ വലിയ വിശ്വാസമൊന്നും വന്നില്ല.

ഡൽഹി ഐ. ഐ. റ്റി.യിലെ കെമിസ്ട്രി വിഭാഗത്തിലെ സിനിയർ അദ്ധ്യാപകനായ എൻ.കെ. ത്സാ പറഞ്ഞു:

" ഞാൻ ശരിക്കും കുഴങ്ങിപ്പോയിരിക്കുകയാണ് (രാമർപിള്ളയുടെ പെട്രോൾ പ്രകടനം കണ്ട്). പച്ചവെള്ളത്തെ പെട്രോളാക്കാനുള്ള ഇന്ധനം എവിടന്നു വരുന്നു? എനിക്ക് ഒരു പിടിയും കിട്ടുന്നില്ല. എന്റെ മുമ്പിൽ അയാൾ മൂന്നുവട്ടം പെട്രോൾ ഉണ്ടാക്കി കാണിച്ചു. ഹിപ്നോട്ടിസമാണോ? കയ്യടക്കവിദ്യയാണോ? എനിക്ക് അറിയില്ല. (രാമർപിള്ളയുടെ വിദ്യയുടെ) കെമിസ്ട്രി എന്താണെന്ന് ഒരു പിടിയും കിട്ടുന്നില്ല. അരമണിക്കൂർ കൊണ്ട് അയാൾ 500 മില്ലി ലിറ്റർ പെട്രോൾ ഉണ്ടാക്കി.

.....രാമർ ചേർത്ത വെള്ളത്തെക്കാൾ അധികം ഇന്ധനം ഉണ്ടായിക്കണ്ടു. എങ്ങനെയാണിതുണ്ടായത്? പച്ചിലച്ചാറുകളിൽ നിന്നല്ല. അല്പം പച്ചിലയല്ലേ ചേർത്തുകണ്ടുള്ളൂ?

ഹൈഡ്രജനും കാർബണും ചേരുന്നതാണ് ദ്രവ ഇന്ധനമെല്ലാം. എന്നാൽ രാമർപിള്ളയുടെ ഇന്ധനത്തിനുള്ള ഹൈഡ്രജനും കാർബണും എവിടുന്നു വരുന്നു? ഹൈഡ്രജൻ വെള്ളത്തിൽ നിന്നാണെന്ന് കരുതാം. എന്നാൽ കാർബണോ? രാമർ ഉണ്ടാക്കിയ പെട്രോളിന്റെ അളവു വച്ചു നോക്കിയാൽ 200 ഗ്രാം കാർബൺ എങ്കിലും ചേരണം.

രാമർ ചേർത്ത പച്ചിലയും രാസവസ്തുക്കളും എല്ലാം കൂടി എടുത്താലും 100 ഗ്രാം മാത്രമേ വരൂ. മറ്റൊരു കാര്യവുമുണ്ട്. ആ പച്ചിലയ്ക്ക് ഒരു രൂപാന്തരവും വന്നില്ല. പരീക്ഷണം കഴിഞ്ഞപ്പോൾ അതുപോലെ തന്നെ അതുകിടന്നു.

എങ്കിൽ ഇതാണ് ചോദ്യം: ഇന്ധനമുണ്ടാകാനുള്ള കാർബൺ അന്തരീക്ഷത്തിൽ നിന്നെങ്ങാനും വന്നോ? അന്തരീക്ഷത്തിൽ കാർബൺ വെറും 0.03 ശതമാനമേയുള്ളൂ. അതായത് നൂറിൽ മൂന്നുഭാഗം. ഞങ്ങളുടെ ലാബിൽ 500 മില്ലിലിറ്റർ ഇന്ധനം അരമണിക്കൂർ കൊണ്ട് ഉണ്ടാക്കത്തക്ക വിധമുള്ള അന്തരീക്ഷവായു ഇല്ല.

രാമർപിള്ളയുണ്ടാക്കിയ ലായനി ചൂടുള്ളതാണ്. ചൂടുവെള്ളത്തിൽ കാർബൺ ഡയോക്സൈഡ് ലയിക്കാൻ പ്രയാസമാണെന്ന് ഏവർക്കുമറിയാം. വെള്ളവും കാർബൺ ഡയോക്സൈഡും തമ്മിൽ പ്രതിപ്രവർത്തനം നടന്നാൽ ഹൈഡ്രോ കാർബണും ഓക്സിജനും ഉണ്ടാകും. ഇതാണല്ലോ ചെടികളുടെ ഭക്ഷ്യോല്പാദനമായ ഇംഗാലസാത്മീകരണം അഥവാ ഫോട്ടോസിന്തസിസ്....

...ഫോട്ടോ സിന്തസിസ് നടക്കാൻ സൂര്യപ്രകാശം വേണം. ഇവിടെ (രാമർപിള്ളയുടെ പരീക്ഷണത്തിൽ) അതില്ല....

എന്തായാലും വസ്തുതകൾ തെളിഞ്ഞാൽ പിന്നീട് തീയറി ഉണ്ടായിക്കൊള്ളും. ആദ്യം വസ്തുതകൾ തെളിയട്ടെ."

തുടക്കംതൊട്ടേ ശാസ്ത്രജ്ഞരിൽ സന്ദേഹങ്ങൾ പലതും ജനിപ്പിച്ചതാണ് രാമർപിള്ളയുടെ പച്ചവെള്ളപെട്രോൾ. ഏറ്റവും ഒടുവിൽ ശാസ്ത്ര - സാങ്കേതികവകുപ്പ് പറഞ്ഞിരിക്കുന്നത് രാമർപിള്ളയ്ക്ക് ശാസ്ത്രീയമായി ഒരു നുള്ള ഇന്ധനം പോലും ഉണ്ടാക്കാൻ കഴിഞ്ഞില്ല എന്നാണ്.

ഇന്ധനം കണ്ടുപിടിച്ചതിനുള്ള അവകാശം പേറ്റന്റു ചെയ്യാനായി രാമർപിള്ള ശാസ്ത്ര - സാങ്കേതികവകുപ്പിനെ സമീപിച്ചിരുന്നു. മദ്രാസിലെ ഐ. ഐ. റ്റിയിൽ ഇതിനാവശ്യമായ പരീക്ഷണം നടത്തി ബോദ്ധ്യപ്പെടുത്തിക്കൊടുക്കാമെന്ന് രാമർ പറയുകയും ചെയ്തു. അതനുസരിച്ചാണ് പരീക്ഷണം സംഘടിപ്പിച്ചത്.

ശാസ്ത്രജ്ഞരും പേറ്റന്റ് നൽകാനുള്ള അധികൃതരും എത്തി.

ഡൽഹിയിൽ രാമർപിള്ള ഇന്ധനം ഉണ്ടാക്കിയത് താൻ കൊണ്ടുവന്ന പാത്രങ്ങൾ ഉപയോഗിച്ചാണ്.

ഇപ്പോൾ മദ്രാസിലെ പരീക്ഷണത്തിന് ഐ. ഐ. റ്റി. തന്നെ ഗ്ളാസ് ഉപകരണങ്ങൾ നൽകി.

ഒരു തുള്ളി ഇന്ധനവും ആ പരീക്ഷണത്തിൽ ഉണ്ടായില്ലെന്ന് ശാസ്ത്ര സാങ്കേതികവകുപ്പ് സെക്രട്ടറി പ്രൊഫ. രാമമൂർത്തി പറയുന്നു.

രാമർപിള്ളയുടെ പരീക്ഷണഫലം എന്തായാലും അത് സുസ്ഥാപിതമായ പ്രകൃതിനിയമങ്ങൾക്കും ശാസ്ത്രതത്ത്വങ്ങൾക്കും എല്ലാം എതിരും അവിശ്വസനീയവുമാണെന്ന് ശാസ്ത്രജ്ഞർ കരുതുന്നു. പത്തുഗ്രാം പദാർത്ഥത്തിൽ നിന്ന് 100 ഗ്രാം പദാർത്ഥം സൃഷ്ടിക്കാൻ കഴിയുകയില്ല. പത്ത് ഇട്ടാൽ പരമാവധി 10 തന്നെ കിട്ടും. ഒരു പറവിത്തുവിതച്ച് നൂറുപറ നെല്ലുകൊയ്യുന്നതുപോലെയുള്ള കൃഷിയൊന്നുമല്ലല്ലോ ഈ പരീക്ഷണം. അരമണിക്കൂർ കൊണ്ട് 100 മില്ലിഗ്രാം ദ്രാവകത്തിൽ നിന്ന് 500 മില്ലിഗ്രാം ദ്രാവകം ഉണ്ടാക്കുന്നത് ശാസ്ത്രത്തിന് നിരക്കുന്നതല്ലെന്ന് ശാസ്ത്രകാരന്മാർ പറയുന്നു.

പിന്നെന്താണ് രാമർപിള്ളയുടെ വിദ്യ?

അത് വഴിയേ മനസ്സിലാക്കാം എന്നാണ്.

രാമർപിള്ളയെ കബളിപ്പിക്കാനുള്ള ശ്രമം വല്ലതും....? പേറ്റന്റു നൽകാതെ ഗ്രാമീണനായ ഒരു പ്രതിഭാശാലിയെ പറ്റിച്ച് സ്വയം വിമുക്തരാവാനുള്ള ശാസ്തകാരന്മാരുടെ ഗൂഢാലോചന.....?

ശാസ്ത്രസാങ്കേതികവകുപ്പ് അതിനു മുതിരുമോ?

ചോദിക്കാൻ വേറെ ആളുണ്ടാവുമല്ലോ?

അന്തരീക്ഷത്തിൽ നിന്ന് ഭസ്മവും വിഗ്രഹവും ഫേബർല്യൂബാവാച്ചും വരുത്തുന്നതുപോലെ വല്ലതുമാണോ രാമർപിള്ളയുടെ പച്ചവെള്ളപ്പെട്രോൾ വിദ്യ?

ചോദ്യങ്ങൾ ഇനിയും നീളും.



(12-ാം പേജിൽ നിന്നും തുടർച്ച)

ഇത്രയും വലിയ തോതിലാവുമെന്ന് കരുതിയില്ല.

അര മണിക്കൂറിൽ പണം തരപ്പെടുത്തിക്കൊടുക്കണമെന്ന് സ്വാമി പറഞ്ഞു.

എനിക്ക് മനഃസാക്ഷിയുമായി ഒരുപാട് ഗുസ്തി പിടിക്കേണ്ടിവന്നു. പണം എന്തിന് ആർക്ക് കൊടുക്കണമെന്നു പറയുന്നില്ല. കരാർ പേപ്പറുകൾ ജനുവരി പതിനഞ്ചിനകം ഒപ്പിടണം. ഏപ്രിലിനകം കരാറായിരിക്കണം. ഇതെല്ലാം ഡിസംബർ മുപ്പതിനാണു പറയുന്നത്. കരാറായി കഴിഞ്ഞാൽ പലിശ സഹിതം പണം തിരിച്ചു തരാമെന്നാണു സ്വാമി പറയുന്നത്.

ഒടുവിൽ ഞാൻ പണം സ്വരൂപിച്ചു. ആരുടെയും പേരെഴുതാതെ ഡ്രാഫ്ടു നൽകാനാണ് സ്വാമി പറഞ്ഞത്. ഡിസംബർ മുപ്പതിനു തന്നെ കനേഡിയൻ ഇംപീരിയൽ ബാങ്കിന്റെ രണ്ടു ഡ്രാഫ്ട് എടുത്തു. ( ഒരു ലക്ഷം ഡോളറിനുള്ളത്) പക്ഷെ കൈപ്പറ്റേണ്ടയാളുടെ പേരില്ലാത്തതിനാൽ ബാങ്കുകാർ വിസമ്മതം പ്രകടിപ്പിച്ചു. സാരമില്ല താനതു ശരിയാക്കിക്കൊള്ളാമെന്ന് സ്വാമി പറഞ്ഞു. രണ്ടു ഡ്രാഫ്ടും വാങ്ങി അയാൾ പിരിഞ്ഞു.

കരാർ ഒപ്പിടുന്ന തീയതി കഴിഞ്ഞിട്ടും ആരും എന്നെ വിളിച്ചില്ല. അതോടെ ഞാൻ അന്വേഷണം തുടങ്ങി. ചന്ദ്രസ്വാമിയുടെ ഏജന്റുമാരൊന്നും വിവരം തന്നില്ല. എല്ലാവരും കൈമലർത്തി. സ്വാമിക്ക് പലവട്ടം കത്തയച്ചു., ഫോൺ ചെയ്തു. മറുപടിയില്ല. ഗത്യന്തരമില്ലാതെ ഞാൻ നരസിംഹറാവുവിന് കത്തയച്ചു തുടങ്ങി. അയാളും മറുപടി തന്നില്ല.

സ്വാമിക്കെതിരെ ഞാൻ പരസ്യമായി രംഗത്തിറങ്ങിയതോടെ അയാൾ മാനനഷ്ടക്കേസു കൊടുത്തു. എന്നെ പലവഴിയിലൂടെ ഭീഷണിപ്പെടുത്തി. പക്ഷെ കേസയാൾ തോറ്റു. ഭീഷണികൾ ഫലിച്ചില്ല. അപ്പോഴും ഞാൻ റാവുവിനെ ബന്ധപ്പെടാൻ ശ്രമിക്കുകയായിരുന്നു. അതിനകം അയാൾ പ്രധാനമന്ത്രിയായിക്കഴിഞ്ഞിരുന്നു. ഇന്ത്യൻ പ്രധാനമന്ത്രിക്ക് ഒട്ടും ചേർന്നതല്ല ഈ വഞ്ചകനായ സ്വാമിയുമായുള്ള ബന്ധമെന്നു പറഞ്ഞ് ഞാൻ റാവുവിനു വീണ്ടും കത്തുകളയച്ചു. ചന്ദ്രസ്വാമിയെയും എന്നെയും വിളിച്ച് ചർച്ച നടത്താനപേക്ഷിച്ചു. പക്ഷെ റാവു മറുപടി തന്നില്ല. ഒടുവിൽ ആളെ നേരിൽ കാണാൻ അനുമതി തേടി. അതും അനുവദിച്ചില്ല. ഏറ്റവുമൊടുവിലത്തെ കത്തിനു മാത്രമാണ് റാവു മറുപടി തന്നത്. അപ്പോഴേക്കും പ്രശ്നം വഷളായിക്കഴിഞ്ഞിരുന്നു.

ചോദ്യം: റാവു എന്താണ് പറഞ്ഞത്?

പാഠക്: അയാൾക്ക് ഈ പണത്തിന്റെ കാര്യം അറിയില്ലെന്ന്.

ചോദ്യം: റാവു പണം പറ്റിയിട്ടുണ്ടെന്ന് താങ്കൾ കരുതുന്നുണ്ടോ?

പാഠക്: എനിക്കതറിയില്ല. പക്ഷെ സ്വാമി പണം വാങ്ങിയെന്ന് അയാൾക്കറിയാം. ഇല്ലെങ്കിൽ അയാളെന്താണ് എന്നോട് ന്യൂയോർക്കിൽ വച്ചു പറഞ്ഞത്, എല്ലാം ശരിയാക്കിതരാമെന്ന്.

ചോദ്യം: താങ്കൾക്ക് ഭീഷണികളുണ്ടോ?

പാഠക്: ഇപ്പോഴില്ല. ഒരുപഴയ സ്വാതന്ത്ര്യസമരസേനാനി വഴി കേസൊതുക്കാൻ എന്നെ സമീപിക്കാറുണ്ട്.

ചോദ്യം: ആരാണാ ഇടനിലക്കാരൻ?

പാഠക്: അതു ഞാൻ പറയുന്നതു ശരിയല്ല.

ചോദ്യം: അതിനു വഴങ്ങിയോ?

പാഠക്: ഞാൻ വഴങ്ങുന്ന പ്രശ്നമില്ല. ഈ കള്ളൻമാരെ പാഠം പഠിപ്പിക്കാതെ ഞാൻ കണ്ണടയ്ക്കില്ല. വാസ്തവത്തിൽ ഞാനീ കേസിലെ സാക്ഷി മാത്രമാണിപ്പോൾ. സി.ബി. ഐയും പ്രതികളുമായിട്ടല്ലേ കേസ്.

ചോദ്യം: സി.ബി. ഐയുടെ പ്രവർത്തനചരിത്രം വച്ചാൽ, ഈ കേസ് തെളിയുമെന്നു തോന്നുന്നുണ്ടോ?

പാഠക്: അതെനിക്കറിയില്ല. പക്ഷെ ഞാനങ്ങനെ വിട്ടുകൊടുക്കുന്ന പ്രശ്നമില്ല.

ചോദ്യം: താങ്കളുടെ ഈ ശ്രമത്തിന് കുടുംബത്തിന്റെ പിന്തുണയുണ്ടോ?

പാഠക്: ഇല്ല. മക്കളെല്ലാം എന്നെ ശകാരിക്കുകയാണ്. ഭാര്യയ്ക്കും എതിർപ്പുതന്നെ. പക്ഷെ എനിക്കുബലം ഗാന്ധിജിയുടെ വാക്കുകളാണ്. ആരും കൂട്ടിനില്ലെങ്കിൽ. സ്വന്തം മനസിനെ മാത്രം കൂട്ടു പിടിക്കുക. മുന്നോട്ടു പോവുക.

ചോദ്യം: താങ്കൾ ഒരു പുതിയ പാർട്ടിയുണ്ടാക്കിയതെന്തിനാണ്?

പാഠക്: ഗാന്ധിയൻ മാതൃകയിൽ സമരം ചെയ്യാൻ എനിക്കതിനുള്ള ശാരീരികശേഷിയേ ഇല്ലാതുള്ളൂ. പക്ഷെ പലരും സഹായിക്കാൻ വരുന്നുണ്ട്. എനിക്കു പണമില്ല. പണം വേണ്ടതാനും.

ചോദ്യം: അപ്പോൾ ഉണ്ടാക്കിയ സ്വത്തൊക്കെ?

പാഠക്: അതെല്ലാം മക്കൾക്കും മറ്റുമായി കൊടുത്തു. ഞാനിന്ന് വാനപ്രസ്ഥാശ്രമത്തിലാണ്. ഭാര്യയ്ക്ക് പെൻഷനായികിട്ടുന്ന അതുകൊണ്ട് ഞങ്ങൾ ലളിതമായി കഴിയുന്നു.

ലക്കുഭായ് പാഠക്കിന് സംസാരം പോലും ക്ഷീണമുണ്ടാക്കുന്നു. കിതച്ചും ഇടയ്ക്കിടെ വെള്ളം കുടിച്ചും ആ മനുഷ്യൻ ചിന്തകൾ സ്വരൂപിക്കാൻ തന്നെ പാടുപെടുന്നു. ഇനി എത്രനാൾ ഈ യുദ്ധം നടത്തും? ഇതേ ചോദ്യമാണ് പാഠക്കിന് കോടതി അനുവദിച്ച അംഗരക്ഷകരാ പൊലീസുകാരും ചോദിക്കുന്നത്. എങ്കിലും പടിയിറങ്ങുമ്പോൾ പിന്നാലെയെത്തിയ ആ പൊലീസുകാർക്ക് മറ്റൊരു ചോദ്യംകൂടിയുണ്ടായിരുന്നു. എത്രനാൾ ഇയാളിവിടെ കാണുമെന്നു പറഞ്ഞോ?

ലക്കുഭായ് പാഠക്കിന്റെ ഇന്ത്യൻതാമസം എത്ര നാളെന്ന് തിരക്കുന്ന മൂന്നാം കൂട്ടരാണിവർ. മറ്റു രണ്ടുകൂട്ടർ അങ്ങു ദില്ലിയിലിരുന്ന് ഇതേ ചോദ്യം ചോദിക്കുന്നത് ഡ്യൂട്ടി ഒഴിവിനല്ല– അഴി– ഒഴിവിനാണ്. അമളിക്കഥയിൽ സർവ്വരും ഒഴിവുരാശി തേടുമ്പോൾ ഒരു ചോദ്യം മിച്ചമാവുന്നു. അപ്പോൾ ആ കാരറ്റെവിടെ?


ദൽഹി ഒരു ഭൂപ്രദേശമല്ല,
ഇന്ത്യൻ ദേശീയതയുടെ
അനിവാര്യതയിൽ ഉണ്ടായിപ്പോയ
ഒരു നിർമ്മിതിയാണ്.
ഒരു പത്രപ്രവർത്തകനായി
ദൽഹിയിൽ ചെലവിട്ട ദിനങ്ങളും
അനുഭവങ്ങളും
അനുസ്മരിച്ചുകൊണ്ട്
**ടി. എൻ ഗോപകുമാർ**
എഴുതുന്നു.




-വഴിയോരത്ത് ചില മോട്ടോർ സൈക്കിളുകൾ നാഥനെത്തേടി ചരിഞ്ഞു കിടക്കുന്നതുകാണാം. കാരണം തിരഞ്ഞ് പുൽമേടുകളിൽ നിങ്ങൾ നോക്കിയാൽ സ്നേഹത്തിൽ ബന്ധിതരായ മനുഷ്യരൂപങ്ങൾ നിങ്ങൾക്ക് കാണാം

-ദൽഹിയിൽ പാലപ്പൂവിന്റെ മണമുണ്ട്. ചൂടിനുതരുന്ന തണ്ണീർ പന്തലുണ്ട്. സർബത്തുണ്ട്. ഗുർജ്ജയുണ്ട്, സിക്കു യുവാക്കൾ വഴിവക്കിൽ നൽകുന്ന ദാഹജലമുണ്ട്.

വേനലിൽ തണുപ്പും ദാഹിക്കുമ്പോൾ വെള്ളവും തളർച്ചയിൽ ഉറക്കവും ....... കാലമാറ്റങ്ങൾക്കിടയിൽ വസന്തവും ഹേമന്തവും ശ്രദ്ധിക്കപ്പെടാതെ പോകുന്ന ദൽഹി.

**കലാകൗമുദിയിൽ**
പ്രസിദ്ധീകരിച്ചു തുടങ്ങുന്നു.

(18-ാം പേജിൽ നിന്നും തുടർച്ച)

തനിയേ പൊറുക്കുമെന്ന്. മരുന്നുകൊടുത്താൽ പിന്നെ എൺപതു ദിവസം കഴിഞ്ഞേ രോഗം പൊറുത്തുതുടങ്ങുകയുള്ളൂ. എല്ലാ ഫാർമസികളും മരുന്നു ഷോപ്പുകളും വില്പനയ്ക്കു നിരത്തിവയ്ക്കുന്ന ഔഷധം എന്ന തനിവിഷം ഇപ്പോൾ സമ്മതമാകണമെങ്കിൽ അനലിസ്റ്റിനു കോഴ കൊടുത്താൽ മതി. അതുകൊണ്ടു ജനങ്ങളെ വിഷമരുന്നിൽനിന്നും മരണഭീതിയിൽനിന്നും പുറത്തുകൊണ്ടുവരുവാനുള്ള വലിയൊരു ബോധവല്കരണം ആവശ്യമായിരിക്കുന്നു.

ഈ ലേഖനമെഴുതുന്ന ആൾക്ക് ഇപ്പോൾ എഴുപത്തിനാലു വയസ്സുണ്ട്. ഇതിനിടയിൽ 1965-ൽ ദഹനക്കുറവുകൊണ്ട് ഉള്ളിലുണ്ടായ ഒരു വായുക്ഷോഭത്തെ 'ഹാർട്ടറ്റാക്ക്' എന്ന് ഡോക്ടർമാർ വിളിച്ച് സിംഗപ്പൂരിലെ യങ്ങ്ബർഗ്സ് ഹോസ്പിറ്റലിൽ അറുപത്തിയഞ്ചുദിവസം ചികിത്സിച്ചു. അന്നുനടത്തിയ എല്ലാ ടെസ്റ്റുകളും ശരീരത്തിൽ ഏതെങ്കിലും തരത്തിലുള്ള ആഘാതമുണ്ടാക്കിയിട്ടുണ്ട്. ഡോക്ടർമാരുടെ വാക്കുകളെ വിശ്വസിച്ച് അമേരിക്കയിലെ Heart Association ന്റെ പ്രസിഡന്റായ വൈൻബർഗിനെ സമീപിച്ചു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ഒരു വർഷം കൂടി ജീവിച്ചിരിക്കാനുള്ള സാദ്ധ്യതയേയുള്ളൂ. ധാരാളം മരുന്നു തന്നു. ഇതിനിടയിൽ അദ്ദേഹത്തിന് Heart Attack വരികയും ചെയ്തു. മരുന്നുകഴിച്ചാൽ കണ്ണുകൾ നിറയും. വായിലെ വെള്ളം വറ്റിപ്പോകും. കൈകൾക്ക് വിറയൽ വരും. കഠിനമായ തലവേദന, ഛർദ്ദിക്കണമെന്നുതോന്നും. എന്നാൽ ഛർദ്ദിക്കുകയില്ല. പിന്നീട് ഇംഗ്ളണ്ടിലെ മഹാറാണി ക്യൂൻ മേരിയുടെ കാർഡിയോളജിസ്റ്റിനെ കണ്ടു. അപ്പോൾ അദ്ദേഹം പറഞ്ഞു. വൈൻബർഗ് ആണ് ഞങ്ങളുടെയെല്ലാം ഗുരു. അദ്ദേഹത്തിന്റെ കുറിപ്പടി മാറ്റാൻ ലോകത്തിലാരുമില്ല. എന്നാൽ ചത്തോട്ടെ എന്നു ഞാൻ തീരുമാനിച്ചു. മരുന്നെല്ലാം ദൂരെയെറിഞ്ഞു. ഇപ്പോൾ മരുന്നുകൾ ഉപേക്ഷിച്ചിട്ട് പതിനാറു വർഷമായി. എന്നിട്ടും ചത്തിട്ടില്ല. എന്റെ ജീവന്റെ ഉത്തരവാദിത്വം എനിക്കാണ്; ഡോക്ടർക്കല്ല. അതു മനസ്സിലാക്കിയതോടെ രോഗലക്ഷണം യന്ത്രത്തിലല്ല ശരീരത്തിലനുഭവപ്പെടുന്നതാണ് എന്നു തീരുമാനിച്ചു. ശരീരം കൊണ്ടു ശരീരം തിരുത്താം. ഇപ്പോൾ ലോകത്ത് ഒരു ഡോക്ടർ മാത്രമേ ശുശ്രൂഷയ്ക്കുള്ള ഉപദേശം തരാറുള്ളൂ. അദ്ദേഹം ഡോക്ടറായിട്ടല്ല,സഹപാഠിയായിട്ടുള്ള പ്രിയസോദരനായിരിക്കയാലാണ്. ബുദ്ധിക്കും യുക്തിക്കും ശരീരത്തിനും പൂർണ്ണമായിട്ടുള്ള തൃപ്തി നല്കിയാൽ മാത്രമേ ഏതു മരുന്നും വായിലിടുകയുള്ളൂ. ഇപ്പോൾ ഹൃദയത്തിന്റെ സമനില പാലിക്കാൻ ഒരു പകുതി ഗുളികയുടെ സഹായം വേണ്ടിവരുന്നു. അതു നേരത്തേ ഗുളിക ഉപയോഗിച്ചതിനുള്ള പ്രായശ്ചിത്തം മാത്രം.

ഇതിനിടയ്ക്ക് ഞാൻ നൂറോളം മലയാളഗ്രന്ഥങ്ങളും അമ്പത്തെട്ട് ഇംഗ്ളീഷ് ഗ്രന്ഥങ്ങളും എഴുതി അച്ചടിപ്പിച്ച് വായനക്കാർക്കു കൊടുത്തു. പല പതിപ്പുകളും ഇറക്കേണ്ടതായിവന്നു. ഈ സാദ്ധ്യത എത്രയോ പേരിലിരിക്കുന്നു. അതിനെയെല്ലാം മരണഭയത്തിന്റെ പേരിൽ മരുന്നുകച്ചവടക്കാർ നശിപ്പിച്ചുകൊണ്ടിരിക്കുന്നു.

മതം ഒരു കറുപ്പാണെന്ന് കാറൽമാർക്സ് പറയുന്നു. എന്നാൽ അത് വെറുമൊരു കറുപ്പല്ല. ആയിരമായിരം തരത്തിലുള്ള മയക്കുമരുന്നുകളും മയക്കുമന്ത്രങ്ങളും കോമരം തുള്ളുന്ന സ്ഥലമാണ്. അവിടെയാണ് ഭഗവാന്മാരും ഭഗവതിമാരും ഊരാളന്മാരായി തുള്ളിക്കൊണ്ടിരിക്കുന്നത്. മഹാശാസ്ത്രജ്ഞന്മാരും ന്യായാധിപന്മാരുമെല്ലാം ഈ കള്ളദൈവങ്ങളുടെ പാദധൂളിക്കുവേണ്ടി കാത്തുനില്ക്കുകയാണ്. ഇത് ഒരു മതത്തിലല്ല, എല്ലാ മതത്തിലും ഈ ഊരായ്മക്കാരുണ്ട്. പിശാച് ബാധിച്ചവരിൽ നിന്നും ചെകുത്താനെ പുറത്താക്കാനുള്ള ശ്രമങ്ങൾ യേശുക്രിസ്തുവിന്റെ കാലം മുതലിങ്ങോട്ട് നടക്കുന്നതുകൊണ്ട് പിശാചുക്കൾ ഉണ്ടായേ മതിയാവൂ. വൈദ്യന്മാർ രോഗങ്ങളെ നിയന്ത്രിക്കുന്നതുപോലെയാണ് അദ്ധ്യാത്മാചാര്യന്മാർ എന്നുപറയുന്നവർ പിശാചുക്കളെയും നരകത്തെയും സൃഷ്ടിക്കുന്നത്.

ഇതിനെ എതിർത്ത് എത്ര എഴുതിയാലും പിശാചിന്റെ വീര്യം വർദ്ധിക്കുകയേയുള്ളൂ. ഇതിന്റെയെല്ലാം അടിത്തട്ടിലുള്ളത് മനസ്സ് ഉണ്ട് എന്ന അന്ധവിശ്വാസമാണ്. മനസ്സിനെ ഒരു 'മതം' ആക്കിക്കൊണ്ടാണ് ഇന്ന് മനോരോഗവിദഗ്ദ്ധന്മാരും അവരുടെ ചികിത്സാകേന്ദ്രങ്ങളും വലിയ സൈക്കോ പത്തോളജിക്കൽ ക്ളാസിഫിക്കേഷനുണ്ടാക്കി കള്ളപ്പേരുകൾ പറഞ്ഞ് മനുഷ്യരെ പമ്പരവിഡ്ഢികളാക്കിക്കൊണ്ടിരിക്കുന്നത്. ഇത് പുറത്തുപറയാൻ സാർക്കാരുകൾക്കുപോലും കഴിയുന്നില്ല എന്നുമാത്രമല്ല ഇംഗ്ളണ്ട്, അമേരിക്ക എന്നീ രാജ്യങ്ങളിൽ സൈക്യാട്രിസ്റ്റ് കൊടുത്ത മരുന്നുകൾ കഴിക്കരുത് എന്ന് ഉപദേശിച്ചാൽ അവരെ അറസ്റ്റുചെയ്യാനുള്ള നിയമങ്ങൾ വരെയുണ്ട്.

അവസാന കൈയാണ് മതങ്ങൾ ഉദ്ഘോഷിക്കുന്നതായ, ദൈവത്തിലേക്കുതിരിഞ്ഞ് അമ്പലങ്ങളിൽ സ്വർണ്ണക്കൊടിമരം കെട്ടിക്കൊടുക്കുക, സ്വർണ്ണംകൊണ്ട് കൈയും കാലും ഉണ്ടാക്കിക്കൊടുക്കുക, ദൈവത്തെ കുളിപ്പിച്ച എണ്ണ കുപ്പികളിലാക്കി ഉപയോഗിക്കുക, അറബിയിലുള്ള മന്ത്രംചൊല്ലി കൈയിൽ കറുത്ത നൂലുകെട്ടുക എന്നിവയൊക്കെ. ക്രിസ്തുമതത്തിലാണെങ്കിൽ രണ്ടായിരം വർഷമായി സ്ഥാപിച്ചുവച്ചിട്ടുള്ള നരകത്തിലേക്ക് ആളുകളെ കൂട്ടിക്കൊണ്ടുപോകാൻ ചെകുത്താനെ നിർത്തിയിട്ടുണ്ട്. സ്വർഗ്ഗവാതിലിൽ ചെകുത്താനു ബദലായി പത്രോസ് നില്ക്കുന്നു.

ഇങ്ങനെ കൊള്ളയും കൊള്ളരുതായ്മയും സാധാരണക്കാർ മുതൽ മതദൈവത്തിന്റെ വല്യച്ചൻ വരെയുള്ളവരുടെ കൈകളിലുണ്ട്. ഇതിൽനിന്നെല്ലാം മനുഷ്യനെ രക്ഷിച്ചേ മതിയാകൂ.

ആർത്തന്മാരുടെ കാമത്തെക്കാളും കുത്സിതമാണ് അർത്ഥാർത്ഥിയുടെ കാമം. ആധുനിക സമ്പന്നരാജ്യങ്ങളെന്നുപറയുന്ന അമേരിക്ക, കാനഡ, ജർമ്മനി, ഇംഗ്ളണ്ട്, ഫ്രാൻസ്, ഇറ്റലി, ജപ്പാൻ, ആസ്ത്രേലിയ മുതലായ രാജ്യങ്ങളിൽ മനുഷ്യന്റെ വിജയം എന്നുപറയുന്നത് സ്വിസ് ബാങ്കുകളിൽ പേരില്ലാപ്പേരിൽ കോടാനുകോടി ഡോളറുകൾ ഇട്ടിട്ട് പോക്കറ്റിൽ പ്ളാസ്റ്റിക്ക് കൊണ്ടുള്ള ഒരു ബാങ്ക് കാർഡ് കൊണ്ടുനടക്കാൻ കഴിയുന്നു എന്നതാണ്. ഇതിപ്പോൾ നമ്മുടെ ബാങ്കുകളും പകർത്തിത്തുടങ്ങിയിരിക്കുന്നു. എന്തിനധികം പറയുന്നു; പ്രധാനമന്ത്രിമാരും മുഖ്യമന്ത്രിമാരും ക്യാബിനറ്റ് മന്ത്രിമാരുമെല്ലാം അറസ്റ്റു ചെയ്യുന്നതിനുമുമ്പുതന്നെ ജാമ്യം കിട്ടാനുള്ള നെട്ടോട്ടത്തിലാണ്. ഇവരെയൊക്കെ നാം വിശുദ്ധന്മാരായി കരുതി കാലുകഴുകിച്ച് ഊട്ടിയിട്ടുള്ളവരാണ്. അതിൽ ഒരുത്തനുപോലും തോന്നിയിട്ടില്ല ഈ കുമാർഗ്ഗത്തിലേക്കു തിരിയരുതെന്ന്. അതുകൊണ്ട് അർത്ഥാർത്ഥിയുടെ കാമത്തെപ്പറ്റി അധികം പറയേണ്ട കാര്യമില്ല. അത് പകൽപോലെയുള്ള സത്യമാണ്. പിന്നത്തെ കാമികൾ വൃഷണത്തിൽ ദ്രാവകം കൂടിപ്പോയവരും ശിശ്നത്തിന്റെ അറ്റത്ത് ഗന്ധകശക്തി ഏറിപ്പോയവരും ഉൾപ്പെട്ടതാണ്. സ്ത്രീകളെ കച്ചവടച്ചരക്കാക്കിയപ്പോൾ അവർ സ്വയമേ അവരുടെ സ്തനഭഗാദികളെ കച്ചവടച്ചരക്കാക്കിയത് രാജ്യത്ത് വർദ്ധിച്ചുവരുന്ന അധാർമ്മികമായ കാമക്കളിയോടു ബന്ധപ്പെട്ടതാണ്. ഇപ്പോൾ എച്ച്.ഐ.വി. (Human Imunodeficiency Virus) ടെസ്റ്റുകളിൽ ലോകരാജ്യങ്ങളിൽ ഇന്ത്യയാണു മുന്നിൽ നില്ക്കുന്നത്. ഇതിനുമുമ്പു ധരിച്ചിരുന്നത് ലൈംഗികരോഗമുള്ള സ്ത്രീയും പുരുഷനും തമ്മിലുള്ള വേഴ്ചയിൽ നിന്നുമാണ് എയ്ഡ്സ് രോഗം സംഭവിക്കുന്നതെന്നാണ്. ഇപ്പോഴങ്ങനെയല്ല. മുറ്റത്തെ മരത്തിൽ വന്നിരിക്കുന്ന കുരങ്ങിൽനിന്നും തുപ്പലിലെ ഈളയിൽനിന്നും എയ്ഡ്സ് രോഗം വരാമെന്നുവരെയായിട്ടുണ്ട്.

എല്ലാ കർമ്മങ്ങൾക്കും കാരണം കാമമാണ്. കർമ്മത്തെപ്പറ്റി ഗീതയിൽ "ഗഹനോ കർമ്മണാഗതി" എന്ന് കൃഷ്ണൻപോലും തലയിൽ കൈവച്ചുകരയുന്നു. കർമ്മത്തിന്റെ ഗതി കൃഷ്ണനുപോലും അറിയാൻപാടില്ല. അപ്പോൾപ്പിന്നെ നമ്മുടെ സ്ഥിതി പരിതാപകരം തന്നെ! ഇങ്ങനെ പോകുന്നു കാമത്തെപ്പറ്റിയുള്ള പരിചിന്തനം. ഇതിൽനിന്നെല്ലാം മോചനം കിട്ടുമോ? അതിന് ഇനി മോക്ഷമാർഗ്ഗം പറയണം.

മതങ്ങൾ പറയുന്ന മോക്ഷമാർഗ്ഗമല്ല. വിദ്യാഭ്യാസത്തിനു ലക്ഷ്യം കുറിക്കുന്ന മോക്ഷം. ആഹാരത്തെ അപായത്തിൽനിന്നും വിടർത്തുന്ന മോക്ഷം. പ്രാണവായുവിനെ മലിനീകരണത്തിൽനിന്നും വിടർത്തുന്ന മോക്ഷം. ശരീരത്തെ രോഗത്തിൽനിന്നും വിടർത്തുന്ന മോക്ഷം. പെരുമാറ്റച്ചിട്ടകളെ അസാന്മാർഗികതയിൽനിന്നും വിടർത്തുന്ന മോക്ഷം. അധർമ്മചാരിയെ ധർമ്മലബ്ധിയിലേക്കു കൊണ്ടുവരുന്ന മോക്ഷം. പാണ്ഡിത്യത്തെ പണ്ഡിതമന്യന്മാരിൽ നിന്നും രക്ഷിക്കേണ്ട മോക്ഷം. കുശാസ്ത്രങ്ങളെ ശാസ്ത്രങ്ങളിൽ കലർത്തുന്ന നിരുത്തരവാദിത്വത്തിൽ നിന്നുള്ള മോക്ഷം. അത് ഇനി നമുക്ക് വിചിന്തനം ചെയ്യാം.



കരുവന്നൂർ രാമചന്ദ്രൻ

# തമിഴ്സാഹിത്യത്തിൽ മലയാളത്തിന്റെ സുഗന്ധം

തലസ്ഥാന നഗരമായ തിരുവനന്തപുരത്തെപ്പറ്റി ഒരു നോവലുണ്ടായിട്ടില്ലെന്ന് പലരും പരിതപിക്കുന്നതുകേട്ടിട്ടുണ്ട്. തിരുവിതാംകൂർ ചരിത്രത്തിന്റെ സുഗന്ധസ്മൃതികളുറങ്ങിക്കിടക്കുന്ന, പല ചരിത്രസംഭവങ്ങൾക്കും സാക്ഷ്യംവഹിച്ച ഈ മനോഹര നഗരത്തെപ്പറ്റി ഒരു നോവലുണ്ടാകാത്തതിൽ പലരും ദു:ഖം പ്രകടിപ്പിക്കുന്നു. ക്ഷേത്രങ്ങൾ, ഉത്സവങ്ങൾ, നിരവധി ചരിത്രമുഹൂർത്തങ്ങൾക്ക് സാക്ഷ്യംവഹിച്ച അസംബ്ളിഹാളുകൾ, കലയുടെയും സംസ്കാരത്തിന്റെയും സൂര്യതേജസ്സുകളായ വ്യക്തികൾ, ശാസ്ത്രീയ സംഗീതം, നൃത്തം, പെയിന്റിംഗ്, വാസ്തുശില്പം തുടങ്ങിയവയുടെ കേദാരമായ ഈ പുണ്യഭൂമിയുടെ നേരേ എന്തേ നമ്മുടെ എഴുത്തുകാർ കണ്ണുചിമ്മി? ജനാധിപത്യത്തിന്റെ സൂര്യവെളിച്ചം വീശിയതിനുശേഷവും തിരുവനന്തപുരം നാടിന്റെ ചരിത്രമുഹൂർത്തങ്ങളുടെ ഈറ്റില്ലമായി. ഇന്നും രാജഭക്തിയുടെ നീലരക്തം സിരകളിൽ സൂക്ഷിക്കുന്ന ഒരു ജനതയാണ് ഇവിടെയുള്ളത്. രാവിലെയും വൈകുന്നേരവും ശ്രീപദ്മനാഭസ്വാമി ക്ഷേത്രത്തിനു മുന്നിലും പഴവങ്ങാടി ഗണപതി കോവിലിനു മുന്നിലും അഞ്ജലീബദ്ധരായി നില്ക്കുന്ന ആളുകൾ. തലമുറകളായി ശ്രീപദ്മനാഭന്റെ നാലുചക്രംകൊണ്ടു ജീവിക്കുന്നതിൽ സായൂജ്യം കണ്ടെത്തുന്നവർ. ഇന്നും അധികാരത്തിന്റെ കോട്ടകൊത്തളങ്ങളിൽ അവർ ഇരിപ്പുറപ്പിച്ചിരിക്കുന്നു. എഴുത്തുകാർക്ക് സ്വർണ്ണഖനിയായ ഈ നഗരത്തെപ്പറ്റി ഒരു നോവലുണ്ടായില്ലെന്ന് നമുക്കു തോന്നാം.

ഒരു നോവലുണ്ടായി എന്നതാണ് സത്യം. ഈ നഗരത്തിൽത്തന്നെ ജനിച്ചുവളർന്ന നീലപത്മനാഭൻ എഴുതിയ 'പള്ളികൊണ്ടപുരം' തിരുവനന്തപുരം നഗരത്തെക്കുറിച്ചുള്ള നോവലാണ്. അദ്ദേഹത്തിന്റെ പുസ്തകം മലയാളത്തിലും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടെങ്കിലും തമിഴ് എഴുത്തുകാരൻ എന്ന നിലയിലാണ് നീല പത്മനാഭന് ഏറെ പ്രശസ്തി. പത്മനാഭൻ തമിഴിലും മലയാളത്തിലും എഴുതുന്ന സാഹിത്യകാരനാണ്.

'പള്ളികൊണ്ടപുരം' എന്ന നോവലിനെപ്പറ്റി എൻ.വി.കൃഷ്ണവാരിയർ എഴുതി: "നോവലിലെ കുലപതികൾ അവരുടെ പ്രശസ്തങ്ങളായ നോവലുകളിൽ തിരുവനന്തപുരം നഗരത്തിന്റെ രേഖാചിത്രം വരച്ചുവച്ചിട്ടുണ്ട്. പക്ഷെ അവർക്കാർക്കും സി.വി.രാമൻപിള്ളയ്ക്കോ. തകഴി ശിവശങ്കരപിള്ളയ്ക്കോ നഗരത്തിന്റെ ആത്മാവ് പിടിച്ചെടുക്കുവാൻ കഴിഞ്ഞിട്ടില്ല. എന്നാൽ നില പത്മനാഭൻ എന്ന തമിഴ് നോവലിസ്റ്റ് നഗരത്തിന്റെ ശരിയായ ചിത്രം വരച്ചുവച്ചിരിക്കുന്നു. നഗരമാണ് നോവലിലെ പ്രധാന കഥാപാത്രം. ഈ മാസ്റ്റർപീസിന്റെ അതുല്യമായ മഹത്വവും അതുതന്നെയാണ്."

നോവലിലെ വിനീത കഥാപാത്രമായ അനന്തൻനായരുടെ ദുരന്തം ഒരു കാലഘട്ടത്തിലെ കേരളത്തിന്റെയും ഇന്ത്യയുടെയും ദുരന്തമാണ്. അനന്തശയനത്തിലായ ശ്രീപദ്മനാഭനെ ചുറ്റിപ്പറ്റിയുള്ള ജീവിതങ്ങളെ നോവലിസ്റ്റ് വാർണീഷിടാതെ വർണ്ണിച്ചിരിക്കുന്നു. അതുകൊണ്ടാണ് എസ്.ഗുപ്തൻനായർ പറഞ്ഞത്:

"നഗരത്തെ കഥാനായകനാക്കിയിട്ടുള്ള ഒരൊറ്റ മലയാളനോവലും വേറെയില്ല. ആ ബഹുമതി നീലപത്മനാഭനുള്ളതാണ്."

1970-ലാണ് 'പള്ളികൊണ്ടപുരം' പ്രസിദ്ധീകരിച്ചത്. നാഷണൽ ബുക്ക് ട്രസ്റ്റ് അത് എല്ലാ ഇന്ത്യൻ ഭാഷകളിലും പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ചു. അങ്ങനെ മലയാളത്തിലും അതിന്റെ പരിഭാഷയുണ്ടായി. ഇംഗ്ളീഷിലും റഷ്യൻ ഭാഷയിലും വരെ ആ നോവലിന്റെ മൊഴിമാറ്റമുണ്ടായി. റഷ്യൻ ഭാഷയിലേക്ക് നോവൽ വിവർത്തനം ചെയ്ത വനിത നഗരം നേരിട്ടുകാണുന്നതിനായി തിരുവനന്തപുരത്തെത്തി. പ്രത്യേകാനുമതി വാങ്ങി അവർ ശ്രീപദ്മനാഭസ്വാമി ക്ഷേത്രവും പഴവങ്ങാടി ഗണപതികോവിലും കണ്ടു.

'തലമുറകൾ' ആണ് നീലപത്മനാഭന്റെ ആദ്യ നോവൽ. 66-67 കാലഘട്ടത്തിൽ എഴുതിയതാണത്. കുട്ടിക്കാലംമുതൽ മനസ്സിൽ വേരൂന്നിക്കിടന്ന ഇരണിയൽ ചെട്ടിയാരുടെ ജീവിതമാണ് കഥാതന്തു. ചിന്തയിലും പ്രവർത്തനങ്ങളിലും വൈരുദ്ധ്യമുള്ള രണ്ടു തലമുറകൾ തമ്മിലുള്ള സംഘട്ടനമാണ് നോവലിലെ പ്രധാന പ്രതിപാദ്യം. ചെക്കോസ്ലൊവാക്യയിലെ ഒരു തമിഴ് പണ്ഡിതൻ എഴുതി:

"സൂക്ഷ്മമായ വിവരണം. പഴഞ്ചൊല്ലുകൾ. നാടൻ പാട്ടുകൾ ഇവകൊണ്ടു സമ്പന്നമായ 'തലമുറകൾ' അലസമായ വായനയ്ക്കുള്ളതല്ല. ജീവിക്കുന്ന നിരവധി കഥാപാത്രങ്ങളുൾക്കൊള്ളുന്ന ഈ നോവൽ ഗൗരവമുള്ള വായനയ്ക്കുള്ളതാണ്."

അഞ്ഞൂറോളം പേജുവരുന്ന ഈ നോവൽ ഗ്രന്ഥകർത്താവുതന്നെയാണ് പ്രസിദ്ധീകരിച്ചത്. ആദ്യം രണ്ടുമൂന്നു പ്രസാധകർക്ക് അയച്ചെങ്കിലും തിരിച്ചുവന്നു. സാധാരണ നോവലിന്റെ രീതിയിലല്ല ഇതെന്നായിരുന്നു പ്രസാധകരുടെ വിമർശനം. പക്ഷേ തമിഴ് നോവൽ സാഹിത്യത്തിന്റെ ചക്രവാളം വികസ്വരമാക്കാൻ ആ നോവലിനു കഴിഞ്ഞു. കാനാ സുബ്രഹ്മണ്യം അത് ഇംഗ്ലീഷിലേക്ക് തർജ്ജമ ചെയ്തു.

നീലപത്മനാഭന്റെ മറ്റൊരു പ്രസിദ്ധ നോവലാണ് 'ഉറവുകൾ.' അച്ഛനും മകനും തമ്മിലുള്ള വൈകാരിക ബന്ധം വികാരതീവ്രതയോടെ പ്രതിപാദിക്കുന്ന നോവലാണിത്. ജനറേഷൻ ഗ്യാപ്പെന്നും, വ്യത്യസ്തമായ രണ്ടു തലമുറകൾ എന്നുമൊക്കെ വിശേഷിപ്പിച്ച് അച്ഛനെ പഴഞ്ചനാക്കുകയും തള്ളിപ്പറയുകയും ചെയ്യുന്ന പുതിയ തലമുറകൾക്കുള്ള ശക്തമായ ഒരു താക്കീതുകൂടിയാണിത്. ഡാഡി സംസ്കാരത്തിന്റെ തലമുറയെ മുന്നിൽക്കണ്ട് സ്വന്തം ജീവിതത്തിന്റെ വെളിച്ചത്തിൽ നെയ്തെടുത്തതാണ് ഈ കലാശില്പം. അച്ഛനെ ആശുപത്രിയിൽ പ്രവേശിപ്പിച്ചിരിക്കുന്നു. പലരും കാണാൻ വരുന്നു. ആ അവസരത്തിൽ മകന്റെ മനസ്സിലൂടെ കടന്നുപോകുന്ന ചിന്തകളും ചിത്രങ്ങളുമാണ് നോവലിൽ നിറഞ്ഞുനില്ക്കുന്നത്. പത്മനാഭന് അച്ഛനോടുണ്ടായിരുന്ന സാന്ദ്രമായ സ്നേഹത്തിന്റെയും ആദരവിന്റെയും സ്വർണ്ണ നൂലിഴകൾ നോവലിനെ കസവണിയിക്കുന്നു.

പത്മനാഭന് ഏറെ പ്രശസ്തി നേടിക്കൊടുത്ത നോവലാണിത്. ഇന്നത്തെ ജ്ഞാനപീഠ പുരസ്കാരംപോലെ അന്ന് ഏറെ പ്രശസ്തമായ അണ്ണാമ

'ഉറവുകൾ' എന്ന നോവലിനുള്ള അണ്ണാമലചെട്ടിയാർ അവാർഡ് എം.ജി.ആർ നീലപത്മനാഭനു സമ്മാനിക്കുന്നു

ചെട്ടിയാർ അവാർഡ് 'ഉറവുകൾ' നേടി. പതിനായിരം രൂപയായിരുന്നു അന്ന് അവാർഡ് തുക. മദ്രാസിൽ നടന്ന നിറപ്പകിട്ടാർന്ന ചടങ്ങിൽവച്ച് അന്നത്തെ മുഖ്യമന്ത്രി എം.ജി. രാമചന്ദ്രൻ അവാർഡ് സമ്മാനിച്ചു. 'ബന്ധങ്ങൾ' എന്ന പേരിൽ ആ പുസ്തകം മലയാളത്തിലും പ്രസിദ്ധീകരിക്കുകയുണ്ടായി. ആത്മകഥാപരമെന്നു വിശേഷിപ്പിക്കാവുന്ന ഒരു നോവലാണിത്.

തമിഴ്നാട്ടിലെ ഉന്നതമായ ഈ പുരസ്കാരം നേടിയപ്പോൾ ഒരു പത്രലേഖകൻ ചോദിച്ചു:

"ഈ പുരസ്കാരവും അംഗീകാരവുമെല്ലാം താങ്കളെ വളരെ സന്തോഷിപ്പിക്കുന്നു അല്ലേ?"

പത്മനാഭൻ മറുപടി പറഞ്ഞു:



*നീലപത്മനാഭൻ*

"തീർച്ചയായും സന്തോഷമുണ്ട്. പക്ഷേ അഹങ്കാരമില്ല. എനിക്ക് ഇനിയും ഒരുപാടു ദൂരം സഞ്ചരിക്കേണ്ടതുണ്ട്. അച്ഛൻ മരിച്ചപ്പോഴുണ്ടായ ദുഃഖം ആറിത്തണുത്തപ്പോൾ എഴുതിയതാണ് ആ നോവൽ."

1300 പേജുകളുള്ള രണ്ടു വാല്യങ്ങളായി പ്രസിദ്ധീകരിച്ച നോവലാണ് 'തേരോടും വീഥി.' ഒരു എഴുത്തുകാരൻ തന്നെയാണ് ഇതിലെ കഥാനായകൻ. എഴുത്തുകാരന്റെ ദാരിദ്ര്യത്തെക്കുറിച്ചും കഷ്ടപ്പാടുകളെക്കുറിച്ചും നാം ഒരുപാടു വായിച്ചിട്ടുണ്ട്. പ്രശസ്തിയുടെ പൊൻവെളിച്ചത്തിൽ വരുന്നതിനുമുമ്പ് ഒരു എഴുത്തുകാരൻ സഹിക്കുന്ന ആത്മസംഘർഷങ്ങൾ, സുഖകരമല്ലാത്ത അനുഭവങ്ങൾ, അവഹേളനങ്ങൾ എല്ലാം ഇതിൽ ചായം പൂശാതെ വിവരിച്ചിരിക്കുന്നു. പത്രാധിപന്മാരിൽ നിന്നും പ്രസാധകരിൽനിന്നും പുതിയ എഴുത്തുകാർക്കു നേരിടുന്ന ആത്മസംഘർഷങ്ങൾ, അവഹേളനങ്ങൾ-എല്ലാം ഇതിൽ ചായംപൂശാതെ വിവരിച്ചിരിക്കിന്നു. പുതിയ എഴുത്തുകാർക്കു നേരിടുന്ന കയ്പുള്ള അനുഭവങ്ങൾ സ്വന്തം അനുഭവത്തിന്റെ വെളിച്ചത്തിൽ ഹൃദ്യമായി വർണ്ണിച്ച പത്മനാഭന്റെ നോവൽ ഏറെ വിവാദത്തിന് തിരികൊളുത്തി. 1987-ലെ ഏറ്റവും നല്ല നോവലിനുള്ള തമിഴ്നാട് ഗവൺമെന്റിന്റെ അവാർഡും തഞ്ചാവൂരെ തമിഴ് യൂണിവേഴ്സിറ്റിയുടെ 'തമിഴ് അന്നൈ' സമ്മാനവും ഈ നോവൽ നേടി.

വർഷങ്ങൾക്കുമുമ്പ് ചാലയിലുണ്ടായ തീവയ്പ് മതൈക്യത്തിനും സമുദായ സൗഹാർദ്ദത്തിനും ഏറ്റ വലിയ മുറിവായിരുന്നു. ആ സംഭവത്തെ ആസ്പദമാക്കി എഴുതിയ നോവലാണ് 'തീ. തീ.' ഡി.സി ബുക്സ് ഇത് മലയാളത്തിൽ പ്രസിദ്ധപ്പെടുത്തി.

'കൂട്ടിനുൾ പക്ഷികൾ' തത്വചിന്താപരമായ നോവലാണ്. ഇതിന് തിരുവിതാംകൂർ തമിഴ് സംഘം അവാർഡ് ലഭിച്ചു. 'ഫയലുകൾ' ചിന്താ പബ്ളിഷേഴ്സ് പ്രസിദ്ധപ്പെടുത്തി.

കവിതയിലാണ് നീല പത്മനാഭൻ സാഹിത്യജീവിതം ആരംഭിച്ചത്. പിന്നീടാണ് കഥകളും നോവലും എഴുതിത്തുടങ്ങിയത്. ഒരു ചെറിയ സംഭവത്തെ ഹൃദയാർദ്രമാകുംവിധത്തിൽ അവതരിപ്പിക്കുന്നതാണ് അദ്ദേഹത്തിന്റെ കഥകൾ. വലിച്ചുമുറുക്കിക്കെട്ടിയ വീണാതന്ത്രികളാണ് എഴുത്തുകാരന്റെ മനസ്സ് എന്നുപറയാറുണ്ട്. ഏത് ഇളംകാറ്റും അതിൽ അനുരണനമുണ്ടാക്കും. അങ്ങനെ മനസ്സിനെ സ്പർശിച്ച കൊച്ചുകൊച്ചു സംഭവങ്ങളാണ് പത്മനാഭന്റെ കഥകളധികവും.

നീല പത്മനാഭൻ എന്തെഴുതിയാലും അതു സംഭവിച്ചതാണ് എന്നൊരു തോന്നൽ നമ്മിലുണ്ടാക്കുന്നു. അദ്ദേഹത്തിന്റെ മിക്ക കഥാപാത്രങ്ങളും ഞാൻ തന്നെ എന്ന തോന്നൽ നമ്മിലുണർത്തുന്നു. കഥകളിൽ തെളിഞ്ഞുനില്ക്കുന്ന ഈ സ്വാഭാവികത ഒരിക്കൽ അദ്ദേഹത്തിനു വിനയായി ഭവിച്ചു.

ഏഴെട്ടുകൊല്ലംമുമ്പ് തിരുവനന്തപുരത്ത് ഇലക്ട്രിസിറ്റി ഓഫീസിലിരുന്ന് അദ്ദേഹം ജോലി ചെയ്യുകയായിരുന്നു. ഓഫീസിലെതന്നെ ഒരു ജീവനക്കാരൻ അദ്ദേഹത്തിനു നേരേവന്ന് ക്രുദ്ധനായി ചോദിച്ചു:

"കഥയൊക്കെ എഴുതുമല്ലേടാ?"

തുടർന്ന് അയാൾ മുഷ്ടിചുരുട്ടി മുഖത്ത് ഒരിടി. മൂക്കിൽനിന്ന് ചോരയൊഴുകി. പത്മനാഭൻ അന്ധാളിപ്പിന്റെ ലോകത്തായിരുന്നു. എല്ലാവരും കൂടി അയാളെ പിടിച്ചുമാറ്റി. സംഭവം പൊലീസ് കേസായി. അയാളെ ജോലിയിൽനിന്നും സസ്പെൻഡ് ചെയ്തു. ഒടുവിൽ അയാൾ പരസ്യമായി മാപ്പുചോദിച്ചതിനെത്തുടർന്ന് കേസ് പിൻവലിച്ചു. അയാളുടെ പ്രകോപനത്തിനു കാരണം ഇതായിരുന്നു. പത്മനാഭൻ 'ഉദ്യോഗകാണ്ഡം' എന്നൊരു കഥയെഴുതിയിരുന്നു. ആരെയും മനസ്സിൽവച്ച് എഴുതിയതായിരുന്നില്ല അത്. ആദ്യം തമിഴിലും പിന്നീട് ഇംഗ്ലീഷിലും കഥ പ്രസിദ്ധപ്പെടുത്തി. അതിലെ ഒരു കഥാപാത്രം താനാണെന്നു തെറ്റിദ്ധരിച്ചാണ് അയാൾ കഥാകൃത്തിനെ കൈയേറ്റം ചെയ്യാനെത്തിയത്.

തമിഴ്-മലയാളം ഭാഷകളുടെയും സംസ്കാരത്തിന്റെയും സംഗമമാണ് നീല പത്മനാഭനിൽ കാണുന്നത്. അദ്ദേഹം തമിഴിലും മലയാളത്തിലും ഒരേ സ്വാധീനത്തോടെ എഴുതുന്നു. ജി.ശങ്കരക്കുറുപ്പ്, എൻ.വി.കൃഷ്ണവാരിയർ തുടങ്ങിയവരുടെ കവിതകൾ അദ്ദേഹം തമിഴിലേക്ക് തർജ്ജമ ചെയ്തു.

തമിഴ്നാട്ടിൽനിന്നു വന്ന് തിരുവനന്തപുരത്തു താമസമാക്കിയതാണ് പത്മനാഭന്റെ കുടുംബം. അച്ഛൻ ചാലയിലെ ഒരു ബിസിനസ്സുകാരനായിരുന്നു. അമ്മൂമ്മയാണ് പത്മനാഭന്റെ മനസ്സിൽ കഥാഭിരുചിയുടെ വിത്തു വിതറിയത്. അവർ മടിയിലിരുത്തി ധാരാളം കഥകൾ പറഞ്ഞുകൊടുക്കും. അങ്ങനെ ഒരു സങ്കല്പലോകത്തിലൂടെ ആ ബാലമനസ്സ് തെന്നിനീങ്ങി. പിന്നീട് വായനയിൽ താത്പര്യം തോന്നി. വീട്ടിൽ അതിനുള്ളധാരാളം വിഭവങ്ങളുണ്ടായിരുന്നു. ധാരാളം തമിഴ് മാസികകളും പുരാണഗ്രന്ഥങ്ങളും വായിച്ചു. കുറച്ചുകൂടി വളർന്നപ്പോൾ തിരുവനന്തപുരം പബ്ളിക് ലൈബ്രറിയിൽ മെമ്പർഷിപ്പ് എടുത്തു.

ഏഴാം ക്ലാസ്സിൽ പഠിക്കുമ്പോൾ മുതൽ കൈയെഴുത്തുമാസികകളിൽ കൊച്ചുകൊച്ച് കവിതകളെഴുതിത്തുടങ്ങി. പതിമ്മൂന്നുവയസ്സ് പ്രായമായപ്പോൾ കുട്ടികളുടെ ഒരു നോവൽ എഴുതി. അത് അച്ചടിച്ചുകാണാനുള്ള മോഹം മനസ്സിൽ ചിറകടിച്ചു. അച്ഛന്റെ കൈയിൽനിന്നും കുറെ പണം കടംവാങ്ങി. പിന്നെ കുറെ പണം അങ്ങനേയും ഇങ്ങനേയുമൊക്കെ സംഭരിച്ചു. ബാക്ക് കവറിലേക്ക് ഒരു പരസ്യം സംഘടിപ്പിച്ചു. പുസ്തകം മുഴുവൻ കൊണ്ടുനടന്നുവിറ്റു.

എഴുത്തുകാരൻ എന്ന നിലയിൽ ഏറ്റവുമധികം ആത്മസംഘർഷങ്ങളും പീഡനങ്ങളും അനുഭവിച്ച ആളാണ് നീല പത്മനാഭൻ. ആദ്യമാദ്യം എഴുതിയ കഥകളെല്ലാം ഭിത്തിയിലേക്കെറിഞ്ഞ റബർപന്തുപോലെ തിരിച്ചുവന്നു. ലിറ്റിൽ മാഗസിനുകൾ മാത്രമേ അവയോടു കാരുണ്യം കാട്ടിയുള്ളു. പുസ്തകം പ്രസിദ്ധീകരിക്കുന്ന കാര്യത്തിലും ആദ്യമാദ്യം ഇതേ ബുദ്ധിമുട്ടനുഭവപ്പെട്ടു. ഭാര്യയുടെ ആഭരണങ്ങൾ പണയംവച്ചാണ് ഒരിക്കൽ ഒരു പുസ്തകം പ്രസിദ്ധപ്പെടുത്തിയത്.

നീലപത്മനാഭൻ എന്ന പുതുമയുള്ള പേരിന്റെ പിന്നിലെ കഥയിതാണ്. അച്ഛന്റെ പേരിലെ ആദ്യത്തെ രണ്ടക്ഷരം ചേർത്ത് പേരുണ്ടാക്കുന്ന പതിവ് തമിഴിലുണ്ട്. അച്ഛന്റെ പേര് നീലകണ്ഠപിള്ള എന്നാണ്. ആ രീതി അനുസരിച്ച് നീലപത്മനാഭനായി.

വെളുത്തുനീണ്ട് ഈർക്കിലുപോലുള്ള നീലപത്മനാഭൻ ഇപ്പോൾ മുഴുവൻസമയവും സാഹിത്യസപര്യയിൽ മുഴുകിക്കഴിയുന്നു. ഇലക്ട്രിസിറ്റി ബോർഡിൽനിന്നും ഡെപ്യൂട്ടി ചീഫ് എൻജിനീയറായിട്ടാണ് റിട്ടയർ ചെയ്തത്. നീണ്ട താടിയും മുടിയും ഒരു യോഗിയുടെ പ്രതീതി ജനിപ്പിക്കും. ജാടകളില്ലാത്ത, വിനയാന്വിതനായ, ആരുടേയും സൗഹൃദം ഇഷ്ടപ്പെടുന്ന എഴുത്തുകാരനാണ് നീലപത്മനാഭൻ.





അനിൽകുമാർ എ.വി.

# ധൈഷണിക ചരിത്രത്തിന് ഒരു ആമുഖം



ആധുനിക ഇന്ത്യാചരിത്രത്തിലെ പഠനത്തിൽ മൗലികമായ സംഭാവനകളിലൂടെയാണ് കെ.എൻ.പണിക്കർ ശ്രദ്ധേയനായിട്ടുള്ളത്. സ്വാതന്ത്ര്യസമരം, ദേശീയത, സെക്കുലറിസം തുടങ്ങിയവ സംബന്ധിച്ച് അദ്ദേഹം മുന്നോട്ടുവെച്ച വിസ്ഫോടകങ്ങളായ ചിന്തകൾ ചരിത്രത്തെക്കുറിച്ചുള്ള പരമ്പരാഗത ധാരണകളെയാണ് പ്രകോപിപ്പിച്ചത്.

"കൊളോണിയൽ ഇന്ത്യയിലെ ധൈഷണികരും സാമൂഹ്യബോധ"വുമെന്ന പണിക്കരുടെ പുതിയ കൃതി ഏറെ ചർച്ച ചെയ്യപ്പെട്ടുവരികയാണ്. മലബാർ കലാപം സംബന്ധിച്ച അദ്ദേഹത്തിന്റെ ഗവേഷണ-നിഗമന (Against Lord and State) ങ്ങളെ സ്വാധീനിച്ച ധൈഷണിക ചരിത്രത്തിന്റെ സാധ്യതകളാണ് പുതിയ കൃതിയിൽ ശാസ്ത്രീയമായി വികസിപ്പിച്ചിരിക്കുന്നത്.

കൊളോണിയൽ ഭരണത്തിന്റെ ആയുധബലത്തിലും പടയോട്ടങ്ങളിലും കുരുങ്ങിക്കിടന്ന പരിചിത ചരിത്രപാഠങ്ങൾ ആവർത്തിക്കുക മൗഢ്യമാണെന്ന് ഗൗരവചിത്തരായ ഏവർക്കുമറിയാം. അതിനാൽത്തന്നെ കൊളോണിയൽ അധികാരത്തിന്റെ സ്ഥാപനത്തിനും വ്യാപനത്തിനും ഉൽപ്രേരകമായി വർത്തിച്ച ആശയഘടനയാണ് പണിക്കർ അടിവരയിടുന്നത്. ബ്രിട്ടീഷ് ഭരണത്തിന്റെ സാധൂകരണം കൂടി ലക്ഷ്യമിട്ട പ്രത്യയശാസ്ത്ര പ്രവർത്തനങ്ങളുടെ ഒരു ഘട്ടവും അതോടുള്ള വ്യത്യസ്ത ഇന്ത്യൻ പ്രതികരണങ്ങളുമാണ് ഇവിടെ അവതീർണ്ണമാകുന്നതെന്നത് ശ്രദ്ധേയമാണ്. ആ അർത്ഥത്തിൽ കൃതിക്ക് ഗ്രന്ഥകാരനെഴുതിയ ആമുഖം സാമാന്യേതരമായ പരിഗണനയർഹിക്കുന്നു. കൊളോണിയൽ ഘട്ടത്തിന്റെ വിശകലനമെന്നപോലെ ഇത് ധൈഷണിക ചരിത്രത്തിന് ഒരു മുഖവുര കൂടിയാണ്. പുതിയ വിജ്ഞാനശാഖകളുടെ യുക്തിസഹമായ ഉപയോഗത്തിലൂടെ ബദൽ ചരിത്ര സമീപനത്തിന്റെ രൂപരേഖകൂടി പണിക്കർ മുന്നോട്ടുവയ്ക്കുന്നു.

കൊളോണിയൽ ഭരണത്തിന്റെ നേരിട്ടുള്ള മർദ്ദനോപകരണങ്ങൾക്കൊപ്പം അതിന്റെ പ്രത്യയശാസ്ത്ര മർദ്ദനത്തിന്റെ തലങ്ങൾ കൂടി നിരീക്ഷിച്ചുകൊണ്ടേ ആ കാലഘട്ടത്തിന്റെ ചരിത്രം പൂർണ്ണമാക്കാനാകൂ എന്ന പ്രാഥമികപാഠം ഈ കൃതിയിലുടനീളം ഓർമ്മപ്പെടുത്തലുകളായി മുഴച്ചുനിൽക്കുന്നുണ്ട്. കൊളോണിയൽ ഭരണത്തിനെതിരായ പ്രതികരണമെന്ന നിലയിലും അതിന്റെ പ്രതിഫലനമെന്ന നിലയിലും രൂപപ്പെട്ട പ്രത്യയശാസ്ത്രലോകം അതിനാൽ ഈ കൃതി ഗൗരവതരമായി നിരീക്ഷിക്കുന്നു.

ഫ്യൂഡൽ കാലഘട്ടത്തിൽ നിന്ന് വ്യത്യസ്തമായി മുതലാളിത്ത ധാരണകൾ പുരോഗമനപരമാകുന്നതെങ്ങനെയെന്നതിന്റെ ഇന്ത്യൻ ഉദാഹരണങ്ങൾ നിരത്തുന്ന കൃതി ദേശീയ പ്രസ്ഥാനത്തിന്റെ ചില പ്രവണതകളെ അതിനിശിതമായി വിമർശിക്കാൻ കരുത്തു കാണിക്കുന്നുമുണ്ട്. അപൂർണ്ണ വിപ്ളവമെന്ന (Passive Revolution) ഗ്രാംഷിയുടെ സങ്കല്പങ്ങൾ പണിക്കർ അവധാനതയോടെ ഇവിടെ വികസിപ്പിക്കുന്നു. സെക്കുലറിസത്തെക്കുറിച്ചുള്ള ഇന്നത്തെ കാഴ്ചപ്പാടുപോലും പത്തൊൻപതാം നൂറ്റാണ്ടിന്റെ ധാരണയിൽനിന്ന് ഏറെയൊന്നും ഗുണാത്മകമായി വികസിച്ചിട്ടില്ലെന്ന (പേജ് 32) അദ്ദേഹത്തിന്റെ നിരീക്ഷണം ശ്രദ്ധേയമാണ്. സെക്കുലറിസത്തിനുവേണ്ടിയുള്ള പോരാട്ടത്തെ ശരിയാംവണ്ണം സ്ഥാനപ്പെടുത്താനാവാതിരുന്ന ഈ ദൗർബല്യത്തിലാണ് കൊളോണിയൽ ഭരണം വർഗ്ഗീയ വിഭജനമെന്ന ആയുധം ഇറക്കിയതെന്ന പണിക്കരുടെ വിലയിരുത്തൽ പുതിയ കാലത്തും മനസ്സിൽ വയ്ക്കേണ്ടതുണ്ട്.

KN **Panikkar**
**Culture, Ideology, Hegemony**
*Intellectuals and Social Consciousness in Colonial India*

ബ്രാഹ്മണ മേധാവിത്വത്തിലധിഷ്ഠിതമായ ജാതിവ്യവസ്ഥയ്ക്ക് പ്രഹരമേല്പിക്കാൻ ബ്രിട്ടീഷ് ഭരണം ആവതെല്ലാം ചെയ്തു. ഇതിലൂടെ സ്വന്തം ആശയങ്ങളുടെ മേധാവിത്വത്തിനാണവർ ശ്രമിച്ചത്. (ബ്രിട്ടൻ, ഫ്രാൻസ്, ഇറ്റലി തുടങ്ങിയ രാജ്യങ്ങളിൽ അതാതിടത്തെ ബൂർഷ്വാസി തന്നെയാണ് ഫ്യൂഡലിസത്തിന് പ്രഹരമേല്പിച്ചത്. ഇന്ത്യയിലാകട്ടെ ഈ ദൗത്യമേറ്റെടുത്തത് ബ്രിട്ടീഷുകാരെന്നപുറം ബൂർഷ്വാസിയായിരുന്നുവെന്ന എ.ആർ. ദേശായി-Social Background of Indian Nationalism-യുടെ നിരീക്ഷണം ഇതോടുചേർത്ത് വായിക്കുക)

ഇന്ത്യൻ ഭൂതകാലത്തെക്കുറിച്ച് സ്തുതിക്കും നിന്ദയ്ക്കുമിടയിൽ ചാഞ്ചാടിക്കൊണ്ടിരുന്ന വിശകലനമാണ് അക്കാലത്ത് പ്രബലമായതെന്നും പണിക്കർ അടിവരയിടുന്നു. ഇന്ത്യയുടെ ഇന്നലെകളെ മുഴുവൻ നിരാകരിക്കുന്ന പ്രവണത ഒരു വശത്തും ഇന്ത്യയുടെ ഭൂതകാല പാരമ്പര്യത്തിൽനിന്ന് ആവേശമുൾക്കൊണ്ട് ആധുനിക സാഹചര്യത്തിൽ രാജ്യത്തെ ലോകത്തിന്റെ മുന്നിലുയർത്താനുള്ള മാർഗ്ഗങ്ങൾ തിരയുന്നവർ മറുവശത്തുമായി കൊളോണിയൽ ഇന്ത്യയിലെ ധൈഷണികരിൽ ചേരിതിരിവുണ്ടായി. ഇതിൽ രണ്ടാമത്തെ വിഭാഗം കൊളോണിയൽ സാംസ്കാരിക മേധാവിത്വത്തെ ശക്തമായ ഭാഷയിൽ വിമർശിച്ചു. ഇതോടൊപ്പം ഇന്ത്യൻ ഭൂതകാല പാരമ്പര്യത്തിൽ കടന്നുകൂടിയ ജീർണ്ണതകൾ ഇല്ലാതാക്കിക്കൊണ്ടേ ഈ മേധാവിത്വത്തിനെതിരേ കാലുറപ്പിക്കാനാകൂ എന്ന് പണിക്കർ എഴുതുന്നു. രാജാറാം മോഹൻറായിയുടെയും ശ്രീനാരായണ ഗുരുവിന്റെയും മറ്റും നേതൃത്വത്തിൽ ഉയർന്നുവന്ന നവോത്ഥാന പരിശ്രമങ്ങളിൽ ഈ വീക്ഷണമാണ് മുൻകൈ നേടിയത്.

കൊളോണിയൽ പശ്ചാത്തലത്തിൽ ധൈഷണിക ചലനങ്ങൾ പൊതുവിൽ പരിശോധിക്കുന്ന കൃതി കേരളത്തിലെ, നിലനിന്ന പൊതുബോധവുമായി ബന്ധപ്പെട്ടും ചില നിഗമനങ്ങൾ തുറക്കുന്നു. കേരളീയ നവോത്ഥാനത്തിന്റെ കണ്ണാടികളിലൊന്നായി എണ്ണപ്പെടുന്ന ചന്തുമേനോന്റെ "ഇന്ദുലേഖ"യിൽ അവതീർണ്ണമാകുന്ന പുതിയ സാമൂഹ്യശക്തികളെക്കുറിച്ച് പണിക്കർ ശ്രദ്ധേയമായ നിരീക്ഷണം നടത്തുന്നു. ഇന്ദുലേഖ-മാധവൻ, പഞ്ചുമേനോൻ, സൂരി നമ്പൂതിരി തുടങ്ങിയവരിലൂടെ നായർ-മരുമക്കത്തായ തറവാടുകളിൽ തകർന്നുകൊണ്ടിരിക്കുന്നതും ഉയർന്നുവരുന്നതുമായ പുതിയ പ്രവണതകളെയും സാമൂഹ്യശക്തികളെയും ഈ കൃതി വിശദീകരിക്കുന്നു. നോവലിലെ പതിനെട്ടാമദ്ധ്യായത്തിൽ നടക്കുന്ന സംവാദത്തിലൂടെ കേരളത്തിൽ സ്വാധീനം ചെലുത്തിത്തുടങ്ങിയ ശാസ്ത്രബോധം, യുക്തിവാദം, ദേശീയത മുതലായവ പരാമർശിക്കപ്പെടുന്നുണ്ട്. പുത[illegible] രളത്തിലേക്കുള്ള പ്രയാണത്തിനിടയിലെ ധൈഷണിക മുന്നേറ്റങ്ങൾ ഇവിടെ ചിത്രീകരിക്കപ്പെടുകയാണ്. കേരളത്തിന്റെ 'ഇന്നും നാളെ'യും വര[illegible] കാണിക്കുന്നതിൽ ചന്തുമേനോൻ കാണിച്ച ഔ[illegible]ചിത്യത്തിനു മുന്നിൽ എം.പി.പോളിനെപ്പോലുള്ളവർ ഉയർത്തിയ വിമർശനങ്ങൾ നിഷ്പ്രഭമാണെന്നാണ് പണിക്കരുടെ വിലയിരുത്തൽ.

മരുമക്കത്തായ കുടുംബങ്ങളിലെ അന്യോന്യബന്ധം പുനർനിർണ്ണയിക്കുന്നതിനുള്ള നിയമത്തിനു

(ശേഷം 66-ാം പേ.)



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

"**ഞാ**ൻ ഇവിടെ വന്നതു രക്ഷപ്പെടാനാണ്. ഈ കരകളിൽ നമ്മുടെ കഴിഞ്ഞകാലം എനിക്കുവേണ്ടി കാത്തുനില്ക്കുന്നതായും ഞാൻ കാണുന്നു-നമ്മൾ ഇപ്പോൾ വിദേശശക്തികൾക്കു ചവിട്ടാനുള്ള ഭൂമിയാണ്-നമ്മൾ ലോകത്തെ ചലിപ്പിക്കുന്നില്ല-വളരെക്കൂടുതലായി നമ്മൾ വേദന സഹിക്കുന്നു-ക്ഷതങ്ങൾ മറന്നു സ്വസ്ഥതയിലേക്കു വരാനുള്ള നമ്മുടെ കഴിവാണു ദൗർബല്യം-പഞ്ചാരയ്ക്കുവേണ്ടി വെള്ളക്കാർ ലോകത്തിന്റെ പകുതിയും കോളനികളാക്കി-നമ്മൾ അടിമത്തവും നമ്മുടെ കലകളുടെ തിരോധാനവും സഹിച്ചു-വരൾച്ചകൾ നമ്മൾ സഹിക്കുന്നു, നമ്മൾ നമ്മളിൽത്തന്നെ ക്ഷതങ്ങൾ ഏല്പിക്കുന്നു. എന്നിട്ടും നമ്മൾ ദൗർബല്യങ്ങളെ ആക്രമിച്ചു കീഴടക്കുന്നില്ല-നമ്മുടെ രക്തം അവരുടെ വ്യവസായങ്ങൾക്ക് ഇന്ധനം നല്കി-എല്ലാം അവരുടെ വായ്ക്കകത്തെ കയ്പിനുവേണ്ടി. കയ്പുള്ള കാപ്പിയുടെ രുചിക്കുവേണ്ടി-നമ്മളിലുള്ള കയ്പ് ദുഷിച്ച് ആസിഡായി മാറി പരിവർത്തനത്തിന്റെ മാധുര്യം ആകേണ്ടിയിരുന്നു-മാറ്റം അല്ലെങ്കിൽ മരണം-ഉത്തരവാദിത്വം തുടങ്ങുന്നതു സ്വപ്നങ്ങളിലാണ്." "The Famished Road" എന്ന നോവലെഴുതിയതിന്റെ പേരിൽ ബുക്കർ സമ്മാനം നേടിയ നൈജീരിയൻ സാഹിത്യകാരൻ ബെൻ ഓക്രിയുടെ അതിസുന്ദരമായ "Dangerous Love" എന്ന പുതിയ നോവലിലെ കഥാപാത്രമായ ഓമോവോ പറയുന്നതാണിത്. (Phoenix House, London-Pages 325-First published in 1996-Rs 392=70)

നൈജീരിയ. പടിഞ്ഞാറൻ ആഫ്രിക്കയിലുള്ള രാജ്യം. പത്തൊൻപതു സ്റ്റെയ്റ്റുകൾ ചേർന്ന ഈ ഫെഡറൽ റിപ്പബ്ലിക് എത്രയെത്ര അട്ടിമറിവിപ്ലവങ്ങൾക്കു സാക്ഷ്യം വഹിച്ചു! എത്രയെത്ര ചോരപ്പുഴകൾ അവിടെ ഒഴുകി. 1967-ൽ ആരംഭിച്ച ഒരാഭ്യന്തരയുദ്ധം 1970 വരെ ഉണ്ടായിരുന്നു. യുദ്ധവും ക്ഷാമവും പത്തുലക്ഷം നൈജീരിയാക്കാരെ മരണത്തിലേക്കു നയിച്ചു. പിന്നീടു രണ്ടു മിലിറ്ററി ഡിക്റ്റേറ്റർമാർ. ഇപ്പോൾ. സരോ വിവാ എന്ന കവിയെ കൊല്ലുകയും നോബൽസമ്മാനം നേടിയ വൊളസൊയിൻകായെ അവിടെനിന്നു പലായനം ചെയ്യിക്കുകയും ചെയ്ത സാനി അബാച്ച എന്ന ഡിക്റ്റേറ്ററുടെ കൈയിലാണ് നൈജീരിയ. "Dangerous Love" എഴുതിയ ബെൻ ഓക്രി ലണ്ടനിലാണു താമസം. നൈജീരിയയിൽ ആയിരുന്നു അദ്ദേഹമെങ്കിൽ അബാച്ച അദ്ദേഹത്തെയും തൂക്കിക്കൊല്ലുമായിരുന്നു.

സരോ വിവാ എന്ന കവിയെ കൊല്ലുകയും നോബൽസമ്മാനം നേടിയ വൊളസൊ യിൻകായെ അവിടെനിന്നു പലായനം ചെയ്യിക്കുകയും ചെയ്ത സാനി അബാച്ച എന്ന ഡിക്റ്റേറ്ററുടെ കൈയിലാണ് നൈജീരിയ. "Dangerous Love" എഴുതിയ ബെൻ ഓക്രി ലണ്ടനിലാണു താമസം. നൈജീരിയയിൽ ആയിരുന്നു അദ്ദേഹമെങ്കിൽ അബാച്ച അദ്ദേഹത്തെയും തൂക്കിക്കൊല്ലുമായിരുന്നു.

ആഭ്യന്തരയുദ്ധത്തിന്റെ അനന്തരഫലങ്ങളെ ചിത്രീകരിച്ചുകൊണ്ട് അതിന്റെ പശ്ചാത്തലത്തിൽ ഒരു പ്രേമകഥ ആവിഷ്കരിക്കുകയാണ് ബെൻ ഓക്രി. ദുരന്ത പ്രേമകഥയാണത്. പക്ഷേ ആ ട്രാജഡിക്കു കാരണം പോസ്റ്റ് കൊളോണിയലിസത്തിന്റെ കെടുതികളാണ്. അതിലാണ് നോവലിസ്റ്റിന്റെ ഊന്നൽ. വിദേശികളുടെയും പിന്നീടുള്ള സ്വേച്ഛാധികാരികളുടെയും കുത്സിതഭരണംകൊണ്ടു തുണ്ടുതുണ്ടായി ചിതറിയ നൈജീരിയയുടെ ദുഃസ്ഥിതി കണ്ട് അടക്കിയ കണ്ണീരോടെ ഓക്രി ഇരിക്കുന്നതു നമ്മൾ ഈ നോവലിൽ കാണുന്നു. നോവൽ വായിച്ചുകൊണ്ടിരിക്കുമ്പോൾ സർക്കാരിന്റെ ഗർജ്ജനങ്ങൾ നമ്മൾ കേൾക്കുന്നു. ശവങ്ങൾ അഴുകുന്നതിന്റെ പൂതിഗന്ധം നമ്മുടെ നാസിക അറിയുന്നു. മൂല്യങ്ങൾ ജീർണ്ണിക്കുന്നതിന്റെ ദുർഗ്ഗന്ധം നമ്മെ ആക്രമിക്കുന്നു. വായിച്ചവസാനിപ്പിക്കുമ്പോഴോ? ഇതു നൈജീരിയയുടെ കഥ മാത്രമല്ല നമ്മുടെ കഥയുമാണെന്നു നമുക്കു തോന്നുന്നു. ഈ തോന്നലുളവാക്കുന്നതിലാണ് ഈ നോവലിന്റെ സവിശേഷത.

സംഭവസന്നിവേശങ്ങളുടെ അതിപ്രസരം നോവലിലുള്ളതുകൊണ്ട് അതിന്റെ കഥ സംഗ്രഹിച്ചെഴുതുക സാദ്ധ്യമല്ല. ഓക്രിയുടെ ഓരോ വാക്യവും എന്നല്ല ഓരോ വാക്കും അദ്ദേഹത്തിന്റെ 'വിഷ'നോടു ബന്ധപ്പെട്ടിരിക്കുന്നു. അതുകൊണ്ടും സംക്ഷിപ്തരൂപം നല്കാൻ പ്രയാസമുണ്ട്. ചില ബാഹ്യരേഖകൾ വരയ്ക്കാനേ കഴിയൂ. ഓമോവോ വിവാഹം കഴിഞ്ഞ ഇഫീയിവായെ സ്നേഹിക്കുന്നു. അയാൾക്ക് അമ്മയില്ല. അച്ഛൻ രണ്ടാമത്തെ വിവാഹം കഴിഞ്ഞ് ക്ഷുദ്രമായ ജീവിതം നയിക്കുന്നു. ഓമോവോയുടെ രണ്ടു സഹോദരന്മാർ അമേരിക്കയിലാണ്. അവർ ജീവിതം നശിപ്പിച്ചുകൊണ്ടിരിക്കുന്നു. അച്ഛനോടു പിണങ്ങിക്കഴിയുന്ന ഓമോവോക്ക് അയാളോടു ശത്രുത പുലർത്തുന്ന ഒരാഫീസിൽ ജോലിയുണ്ട്. മൂന്നുദിവസം തുടർച്ചയായി ജോലിക്കു ചെല്ലാതിരുന്നതുകൊണ്ട് അയാൾ ഡിസ്മിസ് ചെയ്യപ്പെട്ടു. ഗാഢാനുരാഗമാണ് ഓമോവോക്കും ഇഫീയിവായ്ക്കും തമ്മിൽ. അവരുടെ ലൈംഗികവേഴ്ച അവളുടെ കിഴവനായ ഭർത്താവു കാണുന്നു. മർദ്ദനമേറ്റ ഇഫീയിവാ മുന്നൂറു നാഴിക അകലെയുള്ള ബന്ധുഭവനത്തിലേക്കു പോകുന്നു. ലോറിയിൽ നിന്നു റോഡിലേക്ക് ഇറങ്ങിയ അവളെ ആഭ്യന്തര കലാപകാരികൾ വെടിവച്ചു കൊല്ലുന്നു. ചിരപരിചിതമായ ഇരുട്ടിലൂടെ. പൂക്കളിൽ തട്ടുന്ന കാറ്റിന്റെ നാദം കേട്ടുകൊണ്ട് ഓമോവോ നടന്നുപോകുമ്പോൾ നോവൽ അവസാനിക്കുന്നു.



Naked woman, black woman
clothed with your colour which is
life, with your form
which is beauty!
In your shadow I have grown up;
the gentleness of your hands
was laid over my eyes.
And now high up on the
sun-baked pass, at the heart of
summer, at the heart of noon,
I come upon you my Promised Land,
And your beauty strikes me
to the heart like the flash
of an eagle

എന്ന് ആഫ്രിക്കൻ (സെനഗൽ) കവി ലേയോപൊൾഡ് സേദാർ സാങ്ഗൊർ (Leopold Sedar Senghor) പറഞ്ഞതുപോലെ സുന്ദരിയായ. കറുത്തവളായ നൈജീരിയയുടെയും ഇഫീയിവായുടെയും മുൻപിൽ ഓമോവോ വന്നുനില്ക്കുന്നു. രണ്ടുപേരുടെയും കരതലസ്പർശം അയാളുടെ കണ്ണുകളിൽ. പരുന്തിന്റെ ഉജ്ജ്വലനംപോലെ അവളുടെ സൗന്ദര്യം അയാളുടെ ഹൃദയത്തിലേക്കു ചെല്ലുന്നു. എങ്കിലും അയാൾക്കു ദുഃഖമാണ്. ഒരുദിവസം അയാൾ കാട്ടിലേക്കു ചെന്നപ്പോൾ മുഖമില്ലാത്ത, അർദ്ധനഗ്നയായ ഒരു പെൺകുട്ടിയുടെ മൃതദേഹം അവിടെ കിടക്കുന്നതു കണ്ടു. ആരാണ് അവളെ കൊന്നത്? അറിഞ്ഞുകൂടാ. നോവലിന്റെ പര്യവസാനത്തിൽ അയാൾ അന്ധകാരത്തിലേക്കു നടക്കുമ്പോഴും ഇക്കാഴ്ച അയാളെ 'ഹോൺട്' ചെയ്യുന്നു. ഒരു നോട്ട് ബുക്കിൽനിന്ന് എടുത്തെഴുതിയത് എന്ന രീതിയിൽ നോവലിസ്റ്റ് ഇങ്ങനെയൊരു കുറിപ്പ് നോവലിൽ രണ്ടിടത്തു ചേർത്തിട്ടുണ്ട്:-

ഞാൻ ഒരു ഇരുണ്ട കാട്ടിലൂടെ നടക്കുമ്പോഴാണ് അതുണ്ടായത്. മരങ്ങൾ മഞ്ഞായി മാറി. ഞാൻ തിരിഞ്ഞുനോക്കിയപ്പോൾ മരിച്ച പെൺകുട്ടിയെ കണ്ടു. അവൾ അചഞ്ചലയായി എന്റെ അടുത്തേക്കു നടന്നു. അവൾക്കു മൂക്കോ വായോ ഇല്ലായിരുന്നു. തിളങ്ങുന്ന കണ്ണുകൾ മാത്രം. ഞാൻ എവിടെയെല്ലാം പോയോ അവിടെയൊക്കെ അവൾ എന്റെകൂടെ വന്നു. കാടിന്റെ അവസാനത്തിൽ ഞാൻ ഒരു പ്രകാശം കണ്ടു. ഞാൻ അതിലേക്കു ചെന്നു. ഞാൻ അവിടെ എത്തിയില്ല.

മരിച്ച പെൺകുട്ടി നൈജീരിയതന്നെ. സ്വേച്ഛാധിപതികൾ അവൾക്ക് അംഗഭംഗം വരുത്തിയിരിക്കുന്നു. പക്ഷേ ചൈതന്യം കെട്ടുപോയിട്ടുമില്ല. നൈജീരിയ എപ്പോഴും ഓക്രിയുടെ പിറകേയുണ്ട്. സ്വേച്ഛാധിപത്യം ജനിപ്പിച്ച അന്ധകാരത്തിന്റെ അതിരിൽ പ്രസാദാത്മകത്വത്തിന്റെയോ ശുഭാപ്തിവിശ്വാസത്തിന്റെയോ പ്രകാശം കാണുന്നുണ്ട് അദ്ദേഹം. എങ്കിലും അതിന്റെ അടുത്തെത്താൻ അദ്ദേഹത്തിനു കഴിയുന്നില്ല.

ഓമോവോ പ്രഗല്ഭനായ ചിത്രകാരനാണ്. അയാളുടെ ചിത്രത്തിന്റെ ശക്തികണ്ടു സർക്കാർ അതു പിടിച്ചെടുത്തു. ചിലർ അവ മോഷ്ടിച്ചു. ഓമോവോ ചിത്രം വരയ്ക്കുന്നതു നോവലിസ്റ്റ് വർണ്ണിക്കുന്നു. പെൺകുട്ടിയുടെ അംഗഭംഗത്തെ അയാൾ സുന്ദരമാക്കി: ഒരു ഐതിഹാസികശക്തിക്ക് അവൾ ജന്മം നല്കുന്നതുപോലെ. മാന്ത്രികശക്തിയുള്ള പാതകളിൽ നടക്കാൻതക്കവിധത്തിൽ അയാൾ അവളുടെ പാദങ്ങൾക്കു തിളക്കം നല്കി. എന്നിട്ട് അവൾക്കു മനോഹരങ്ങളായ കണ്ണുകൾ കൊടുത്തു. രാജകുമാരിയുടേതുപോലെ മനോഹരമായ കൊച്ചുമൂക്കും. കനംകൂടിയ, അഭിമാനദ്യോതകമായ ചുണ്ടുകളും. അവ വൈഷയികം, വാക്കിന് അതീതം എങ്കിലും സ്വയം സംസാരിക്കുന്നവ. ഇവിടെയും പെൺകുട്ടി നൈജീരിയയാണ്. ദേശാഭിമാനോജ്ജ്വലനായ ബെൻ ഓക്രി തന്റെ നാടിന്റെ ഉത്കർഷം സ്വപ്നം കാണുകയാണ്. എന്റെ ഹൃദയത്തെ പ്രകമ്പനംകൊള്ളിച്ച കലാസൃഷ്ടിയാണിത്.



*ലേയോപൊൾഡ് സേദാർ സാങ്ഗൊർ*

"സ്ത്രീകളോ പുരുഷന്മാരോ നല്ലവർ?" "സ്ത്രീകൾ. അതുകൊണ്ടാണ് അപ്പൂപ്പന്റെ പ്രായമുള്ളവരും ചെറുപ്പക്കാരികളെ ആർത്തിയോടെ നോക്കുന്നത്. സ്ത്രീകൾ നല്ലവരായതുകൊണ്ടാണ് ഭർത്താക്കന്മാരെ വെറുക്കുന്നത്."

## ചോദ്യം, ഉത്തരം

"**ഞാ**ൻ തികഞ്ഞ മര്യാദയോടെ പറയുന്ന വാചകങ്ങളെല്ലാം സ്ത്രീകൾ തെറ്റിദ്ധരിക്കുന്നു. സംസാരിച്ചതിനുശേഷം പിരിയാറാവുമ്പോൾ 'എന്നാൽ പിന്നെക്കാണാം' എന്നു ഞാൻ പറയുന്നതുപോലും അവർ തെറ്റിദ്ധരിക്കുന്നതായി എന്റെ ബന്ധുവായ ഒരു സ്ത്രീ എന്നെ അറിയിച്ചു. ഞാനെന്തു ചെയ്യണം?"

"സംസാരിക്കുന്ന ആൾ മാന്യനാണെന്ന് സ്ത്രീകൾക്ക് ഉറപ്പുണ്ടെങ്കിൽ അവർ തെറ്റിദ്ധരിക്കാനിടയില്ല. പിന്നെ ലേശമെങ്കിലും അമാന്യത വാക്യങ്ങൾക്കുണ്ടെങ്കിൽ അവരതു ഗ്രഹിക്കും. ഒരിക്കൽ, ആക്റ്റർ-മാനേജർ സർ ബിർബൊംട്രീ ഒരു പോസ്റ്റാഫീസിൽച്ചെന്ന് സ്റ്റാമ്പ് വില്ക്കുന്ന യുവതിയോട് 'പോസ്റ്റേജ് സ്റ്റാമ്പ് വില്ക്കുന്നുണ്ടോ' എന്നു ചോദിച്ചു. അവൾ 'വില്ക്കുന്നു സർ' എന്നു മറുപടി പറഞ്ഞപ്പോൾ 'ചിലതു കാണിക്കു' എന്നായി ട്രീ. ഒരുഷീറ്റിന്റെ നടുവിലുള്ള സ്റ്റാമ്പ് ചൂണ്ടിക്കാണിച്ചിട്ടു 'ഞാനതു വാങ്ങാം' എന്ന് അദ്ദേഹം പറഞ്ഞു. ട്രീ ഉദ്ദേശിച്ചത് സ്റ്റാമ്പ് വില്പനക്കാരി മനസ്സിലാക്കിയിരിക്കും. അവൾ അതു മനസ്സിലാക്കിയില്ലെന്ന രീതിയിൽ സ്റ്റാമ്പ് കൊടുത്തിരിക്കുകയും ചെയ്യും."

"മുതലാളികൾ ഒരു വർഗ്ഗമായിരിക്കുന്നതുപോലെ, ഭാര്യാപിതാക്കന്മാർ ഒരു വർഗ്ഗമായിരിക്കുന്നതുപോലെ, ജാമാതാക്കൾ ഒരു വർഗ്ഗമായിരിക്കുന്നതുപോലെ വീടുകൾ വാടകയ്ക്കു കൊടുക്കുന്ന ഉടമസ്ഥരും ഒരു വർഗ്ഗമല്ലേ?"

"കറക്റ്റ്. 'വീടുകൾ വാടകയ്ക്കു കൊടുക്കുന്നവരേ, അഡ്വാൻസ് വാങ്ങിക്കൊണ്ട് പാവങ്ങൾ വീടുമാറിപ്പോകുമ്പോൾ അവരെ, അതു തിരിച്ചു കൊടുക്കാതെ പലതവണ നടത്തുന്നവരേ, വാടകയ്ക്ക്. കോർപ്പറെയ്ഷനെ ഭയന്നു രസീതു കൊടുക്കാത്തവരേ. വാടകത്തുക ചെക്കായി കൊടുത്താൽ അതു സ്വീകരിക്കാത്തവരേ സംഘടിക്കുവിൻ നിങ്ങൾക്കു നഷ്ടപ്പെടാൻ മര്യാദയുള്ള പെരുമാറ്റമല്ലാതെ വേറൊന്നുമില്ല.' മാനിഫെസ്റ്റോ ഒഫ് ദ കമ്മ്യൂണിസ്റ്റ് പാർടി എന്ന മാർക്സിന്റെയും എംഗൽസിന്റയും പ്രബന്ധം നോക്കുക. ഈ വാക്യം അവിടെ കാണാതിരിക്കില്ല."

"സ്ത്രീകളോ പുരുഷന്മാരോ നല്ലവർ?"

"സ്ത്രീകൾ. അതുകൊണ്ടാണ് അപ്പൂപ്പന്റെ പ്രായമുള്ളവരും ചെറുപ്പക്കാരികളെ ആർത്തിയോടെ നോക്കുന്നത്. സ്ത്രീകൾ നല്ലവരായതുകൊണ്ടാണ് ഭർത്താക്കന്മാരെ വെറുക്കുന്നത്."

"ചങ്ങമ്പുഴ തന്റെ തന്തയാണോ?"

"നിങ്ങളുടെ കോപത്തിനു ഹേതു എനിക്കു ഗ്രഹിക്കാൻ കഴിയുന്നുണ്ട്. കായങ്കുളത്തുനിന്ന് ഈ ചോദ്യമയച്ച നിങ്ങളോടു സഹോദരസ്ഥാനം പങ്കുവയ്ക്കാൻ ഞാനില്ല. കുറച്ചുകാലം ചങ്ങമ്പുഴ കായങ്കുളത്ത് ഒരു റ്റ്യൂട്ടോറിയൽ കോളേജിൽ പാഠിപ്പിച്ചിരുന്നുവെന്നു ഞാൻ കേട്ടിട്ടുണ്ട്."

"കല്പനയും കല്പനാഭാസവും തമ്മിൽ *എന്താണു* വ്യ

ത്യാസം?''

''കല്പന ജീനിയസ്സിന്റെ സന്തതി. കല്പനാഭാസം ക്രാഫ്റ്റിന്റെ സന്തതി.''

''ആരെടാ ഈ പെരിഞ്ചക്കോടൻ?''

''നിങ്ങൾതന്നെ.''

''ചാരിത്ര്യമെന്നാൽ?''

''സ്ത്രീയെ നിയന്ത്രിക്കാൻ പുരുഷൻ കണ്ടുപിടിച്ചത്. (ചാരിത്രം എന്നു മതി. ചാരിത്ര്യം വേണ്ട.)

## റ്റെലിഫോൺ ഡയറക്ടറി കലാസൃഷ്ടിയാണോ?



കെ. ബാലകൃഷ്ണൻ

**കൗ**മുദിയുടെ പത്രാധിപരും പാർലമെന്റ് മെംബറും സാഹിത്യകാരനുമായിരുന്ന കെ. ബാലകൃഷ്ണൻ വലിയ വാഗ്മിയുമായിരുന്നു. ഒരുദിവസം ബാലകൃഷ്ണന്റെ കഴിവിനെക്കുറിച്ചു ഞാൻ കൈനിക്കര പദ്മനാഭപിള്ളയോടു സംസാരിച്ചപ്പോൾ അദ്ദേഹം പറഞ്ഞു:- ''ബാലൻ ജീനിയസ്സാണ്.'' ആരെയും അത്രകണ്ട് ആദരിക്കാത്ത കൈനിക്കരയാണ് ആ അഭിപ്രായം ആവിഷ്കരിച്ചത്. അദ്ദേഹം പറഞ്ഞതു സത്യമാണെന്ന് എനിക്കു പൂർണ്ണമായും മനസ്സിലായത് ബാലകൃഷ്ണന്റെ ഒരു പ്രസംഗം ആദ്യമായി കേട്ടപ്പോഴാണ്. തിരുവനന്തപുരത്തെ യൂണിവേഴ്സിറ്റി കോളേജിലെ അങ്കണത്തിൽ മീറ്റിങ്. തകഴി ശിവശങ്കരപ്പിള്ള, ഒ.എൻ.വി. കുറുപ്പ് (അന്നു വിദ്യാർത്ഥി) ഇവർകൂടിയുണ്ടായിരുന്ന ആ സമ്മേളനത്തിൽ ബാലകൃഷ്ണൻ ഒരു 'ശബ്ദപ്രപഞ്ചം' അനായാസമായി സൃഷ്ടിച്ചു. പ്രഭാഷണത്തിൽ അദ്ദേഹം ഒരു റഷ്യൻ കഥ വിദഗ്ദ്ധമായി സംഗ്രഹിച്ചു പറഞ്ഞു. തീവണ്ടിപ്പാളം മുറിച്ച് തീവണ്ടി മറിക്കാൻ ശ്രമിച്ച ഒരു വിപ്ളവകാരി പാളം ഇളക്കിയിട്ടതിനുശേഷം കാട്ടിലേക്ക് ഓടിക്കളഞ്ഞപ്പോൾ ആപത്ത് ഒഴിവാക്കാനായി അയാളുടെ സുഹൃത്ത് സ്വന്തം കൈയിൽ കത്തികൊണ്ടു കുത്തി ചോര ചാടിച്ച് അതു കൈലേസിൽ മുക്കി ചുവന്ന കൊടിയുണ്ടാക്കി കമ്പിൽ ചേർത്തുവച്ചുകൊണ്ടു തീവണ്ടിപ്പാളത്തിൽ നിന്നു. ട്രെയിൻ അടുത്തടുത്തു വരികയാണ്. ചുവന്ന കൊടിപിടിച്ചവൻ തലകറങ്ങി വീണു. വീണെങ്കിലും വേറൊരു കൈ ആ കൊടി ഏറ്റുവാങ്ങി, അത് ഉയർത്തിപ്പിടിച്ചുകൊണ്ടു നിന്നു. ട്രെയിൻ ഓടിക്കുന്ന ആൾ അതു കണ്ടു. അയാൾ അതു നിറുത്തി. ആളുകൾ ഓടിക്കൂടിയപ്പോൾ 'ഞാനാണ് പാളമിളക്കിയത്. എന്നെ അറസ്റ്റ് ചെയ്യൂ' എന്ന് അയാൾ പറഞ്ഞു. ഇക്കഥ കേട്ടു ഞാൻ ത്രസിച്ച് ഇരുന്നുപോയി. ബാലകൃഷ്ണനെ അടുത്തദിവസം വീട്ടിൽച്ചെന്നു കണ്ട് ആരുടെ കഥയാണ് അതെന്നു ഞാൻ ചോദിച്ചു:- ''റഷ്യൻ സാഹിത്യകാരനായ ഗാർഷിൻ എഴുതിയതാണത്. നിങ്ങൾ അദ്ദേഹത്തിന്റെ എല്ലാക്കഥകളും വായിക്കണം. ടോൾസ്റ്റോയിയും ടർജ്ജനീവും ഒക്കെ ബഹുമാനിച്ച എഴുത്തുകാരനാണ് ഗാർഷിൻ'' എന്ന് അദ്ദേഹം പറഞ്ഞു. ബാലകൃഷ്ണൻ നിർദ്ദേശിച്ചതനുസരിച്ച് ഞാൻ ഗാർഷിന്റെ പത്തു കഥകളോളം വായിച്ചു. ഓരോന്നും നിരുപമകലാശില്പമാണെന്നു മനസ്സിലാക്കുകയും ചെയ്തു. അവയിൽ ഏറ്റവും ശ്രേഷ്ഠങ്ങൾ 'Four Days', 'The Scarlet Flower' ഈ കഥകളാണ്. ആ രണ്ടു കഥകളിൽ എന്നെ ഏറ്റവും സ്പർശിച്ചത് 'Scarlet Flower' എന്നതാണ്. കഥയുള്ള പുസ്തകം കൈയിലില്ലാത്തതുകൊണ്ട് ഓർമ്മയെ ആശ്രയിച്ച് എഴുതുകയാണ്.

ഒരുദിവസം ബാലകൃഷ്ണന്റെ കഴിവിനെക്കുറിച്ചു ഞാൻ കൈനിക്കര പദ്മനാഭപിള്ളയോടു സംസാരിച്ചപ്പോൾ അദ്ദേഹം പറഞ്ഞു:- ''ബാലൻ ജീനിയസ്സാണ്.'' ആരെയും അത്രകണ്ട് ആദരിക്കാത്ത കൈനിക്കരയാണ് ആ അഭിപ്രായം ആവിഷ്കരിച്ചത്. അദ്ദേഹം പറഞ്ഞതു സത്യമാണെന്ന് എനിക്കു പൂർണ്ണമായും മനസ്സിലായത് ബാലകൃഷ്ണന്റെ ഒരു പ്രസംഗം ആദ്യമായി കേട്ടപ്പോഴാണ്.

ഒരു ഭ്രാന്താലയത്തിൽ കൊണ്ടുവരപ്പെട്ട ഒരു ഭ്രാന്തൻ അവിടുത്തെ ഡോക്ടർമാരെയും ആ ആശുപത്രിയെയും തിന്മയുടെ പ്രതീകങ്ങളായി കരുതി. ആശുപത്രിയിലെ പൂന്തോട്ടത്തിൽ പോപ്പിയെപ്പോലെ ചുവന്ന പൂവ് അയാൾ കാണുകയും അതിനാൽ ആകർഷിക്കപ്പെടുകയും ചെയ്തു. പൂ അടർത്തിയെടുക്കാൻ ശ്രമിച്ചപ്പോൾ ആശുപത്രിയിലെ ഒരു വൃദ്ധൻ അതു തടഞ്ഞു. എങ്കിലും അയാൾ വേരോടെ ആ ചെടി പിഴുതെടുത്തു ചുവന്ന പൂവ് കൈയിൽ ഒതുക്കിവച്ചു. അയാൾ മരിച്ചപ്പോൾ ആശുപത്രിയിലെ ജോലിക്കാർ മുറുക്കിപ്പിടിച്ച കൈ തുറക്കാൻ ശ്രമിച്ചെങ്കിലും സാധിച്ചില്ല. ഭ്രാന്തൻ ആ വിജയചിഹ്നവുംകൊണ്ടാണ്-ചുവന്ന പൂവുംകൊണ്ടാണ്-ശവക്കുഴിയിലേക്കു പോയത്. ലോകത്തു ചിന്തുന്ന ചോര മുഴുവനും ആ ചുവന്ന പൂവിലാണെന്നു കരുതിയ ഭ്രാന്തൻ തിന്മയെ ഇല്ലാതാക്കാനാണ് അതുംകൊണ്ടു ശവക്കുഴിയിലേക്കു ചെന്നത്.

തിന്മയെസ്സംബന്ധിച്ച് ഗാർഷിനുണ്ടായ ദർശനത്തിന്റെ സ്ഫുടീകരണമാണ് ഇക്കഥയെന്നു പറയാം. ഇതു വായിക്കുമ്പോൾ നമ്മുടെ ബോധമണ്ഡലത്തിനു പരിവർത്തനം വരുന്നു. സോദ്ദേശ സാഹിത്യത്തിന്റെ സ്തോതാവല്ല ഞാൻ. ഉദ്ദേശ്യം പ്രകടമായാൽ കല നശിക്കുമെന്നാണ് എന്റെ വിശ്വാസം. പക്ഷേ, ഒരു യാഥാർത്ഥ്യത്തിൽനിന്നു കുറേക്കൂടി തീക്ഷ്ണതയുള്ള, സാന്ദ്രതയുള്ള യാഥാർത്ഥ്യത്തിലേക്കു വായനക്കാരനെ കൊണ്ടുചെന്ന് അയാളുടെ അന്തർമണ്ഡലത്തെ പരിവർത്തനം ചെയ്യിക്കാത്ത രചന കലാസൃഷ്ടിയല്ല എന്നു ഞാൻ കരുതുന്നു. ഇതില്ല ശ്രീ. ബാലകൃഷ്ണൻ കലകൗമുദിയിൽ എഴുതിയ 'കാണാപ്പുറങ്ങൾ' എന്ന ചെറുകഥയിൽ. ന്യൂറോട്ടിക്കായ ഒരുത്തനെ ഒരാഫീസിൽനിന്നു വേറൊരാഫീസിലേക്ക് അധികാരികൾ മാറ്റുന്നു. ക്രമാനുഗതമായി അയാളുടെ ന്യൂറോസിസ് സൈക്കോസിസ് ആയി മാറുന്നു. ഓഫീസധികാരിയെ ആക്രമിക്കാൻ ചെന്ന അയാളെ മറ്റുള്ളവർ ബന്ധനസ്ഥനാക്കുമ്പോൾ കഥ അവസാനിക്കുന്നു. ഇതു വെറും സംഭവവർണ്ണനയാണ്. സംഭവവർണ്ണനയോടുകൂടി ദർശനവും (vision എന്ന അർത്ഥത്തിൽ) ചേരുമ്പോൾ മാത്രമേ കല ഉദയംകൊള്ളൂ. ബാലകൃഷ്ണനു ദർശനമില്ല. അദ്ദേഹത്തിന്റെ കഥയിലെ യാഥാർത്ഥ്യം കലയുടെ മണ്ഡലത്തിലെ യാഥാർത്ഥ്യമല്ല. ഗാർഷിന്റെ കഥയിലും യാഥാതഥ്യമുണ്ട്. ബാലകൃഷ്ണന്റെ കഥയിലും അതില്ലാതില്ല. പക്ഷേ ബാലകൃഷ്ണന്റെ രചനയിലെ യാഥാതഥ്യം റ്റെലിഫോൺ ഡയറക്ടറിയിലെ യാഥാതഥ്യമാണ്. ഡയറക്ടറി കലാസൃഷ്ടിയാണെങ്കിൽ 'കാണാപ്പുറങ്ങ'ളും കലാസൃഷ്ടിതന്നെ.


# NOW ON SALE

| | |
|---|---|
| 1. Anita Desai : Journey to Ithaca : A Novel | Rs. 200.00 |
| 2. Gopinathan Pillai : The Political Novels of Milan Kundera and O.V.Vijayan | Rs. 300.00 |
| 3. Roman Selden : From Formalism to Poststructuralism | Rs. 2800.00 |
| 4. Sanford Budick : language of the Unsayable: The Play of Negativity in Literature and Literary Theory | Rs. 782.00 |
| 5. J.N. Dixit : My south Block years | Rs. 395.00 |
| 6. Akbar S. Ahmed : Living Islam | Rs. 252.00 |
| 7. Noam Chomsky : Powers and Prospects | Rs. 250.00 |

**MODERN BOOK CENTRE**
G.P.O. Junction, Thiruvananthapuram - 695 001
Phone : 331826, 331816




## പ്രകാശത്തിന്റെ സ്മരണ




**തി**രുവനന്തപുരത്തെ സ്റ്റാറ്റ്യൂ ജങ്ഷനിൽനിന്ന് ഏതാനുമടി തെക്കോട്ടു നടന്നാൽ പുളിമൂട് എന്നു വിളിക്കുന്ന സ്ഥലത്തെത്തും. വർഷങ്ങൾക്കുമുൻപ് അവിടെയൊരു പുളിമരം ഉണ്ടായിരുന്നു. ഏതോ ഒരു കാലത്തെ സർക്കാർ അതു മുറിച്ചുതള്ളിക്കളഞ്ഞു. എങ്കിലും ആ വഴി നടക്കുമ്പോൾ പുളിമരം നില്ക്കുന്നുവെന്ന് എനിക്കൊരു തോന്നൽ. അതിന്റെ കൊച്ചിലകളും കറവറ്റിത്തുടങ്ങിയ കൊമ്പുകളും വീണ്ടും കാണുന്ന പ്രതീതിയാണ് എനിക്ക്. പണ്ട് ജനസംഖ്യ ഇത്രത്തോളം വർദ്ധിച്ചിട്ടില്ലാത്ത കാലത്ത് പുളിമൂട്ടിലെ റോഡിൽ ആളുകളെ കാണാനില്ലായിരുന്നു. ചൂടുകൊണ്ടു തളർന്നു ഞാൻ എത്ര തവണയാണ് ആ മരത്തിന്റെ ചുവട്ടിൽ ആശ്രയം തേടിയിട്ടുള്ളത്. അതു നിന്ന സ്ഥാനത്ത് ഇന്നു ട്രാഫിക് കൺസ്റ്റബിൾ നില്ക്കുന്നു. ആ മനുഷ്യനെ വൃക്ഷത്തിന്റെ സ്ഥാനത്തു നിറുത്തി ഞാനിന്നും അവിടെ നില്ക്കാറുണ്ട്. ഒരുദിവസം കൂടുതൽ നിന്നപ്പോൾ കൺസ്റ്റബിൾ ദേഷ്യപ്പെട്ടു ''നിങ്ങൾക്കു റോഡ് കടന്ന് അപ്പുറത്തു പോകാനാണ് ഞാൻ വാഹനങ്ങൾ നിറുത്തിയിരിക്കുന്നത്. പോകുന്നുണ്ടോ ഇല്ലയോ'' എന്നു ചോദിച്ചു. വൃക്ഷത്തിന്റെ സ്മരണയോടുകൂടി ഞാൻ അപ്പുറത്തേക്കു കടന്നു.

പണ്ട്, എന്നു പറഞ്ഞാൽ ശരീരത്തിൽ ചോരയും നീരും വറ്റിയിട്ടില്ലാത്ത യൗവനകാലത്ത് എക്സ്പ്രസ്സ് ബസ്സിൽ കൊല്ലത്തേക്കു പോയപ്പോൾ ഒരു ദർശനമുണ്ടായി എനിക്ക്. ശ്രീകാ[illegible] എന്ന സ്ഥലം കഴിഞ്ഞു കുറെദൂരം കഴിയുമ്പോൾ റോഡിന് ഒരു വല്ലാത്ത വളവുണ്ട്. ആ വളവിന്റെ വലതുഭാഗം അന്നു കുഴിയായിരുന്നു. ഞാൻ കയറിയ ബസ്സ് വളവിലെത്തി വലത്തോട്ടു തിരിയാൻ ഭാവിച്ചപ്പോൾ കുഴിയിൽനിന്ന് ഒരു സുന്ദരിയുവതി പാലാഴിയിൽനിന്നു ലക്ഷ്മീദേവിയെപ്പോലെ ഉയർന്നുവന്ന് 'കടാക്ഷശാസ്ത്രപ്പാഠിപ്പു നേടാത്ത വിടർന്ന കണ്ണാൽ' ബസ്സിനെയും അതിലിരിക്കുന്നവരെയും നോക്കി. അവിവാഹിതനായിരുന്ന എന്റെ ശരീരത്തിലൂടെ മിന്നൽ പാഞ്ഞു. പിന്നെ പലപ്പോഴും ഞാൻ ബസ്സിലും കാറിലുമായി അതിലേ പോയിട്ടുണ്ട്. ആ സ്ഥലമെത്തുമ്പോൾ ഞാൻ വളവിന്റെ വലതുഭാഗത്തുള്ള താഴ്ചയിലേക്ക് ആകാംക്ഷയോടെ നോക്കും. ജീവിതാസ്തമയത്തിലെത്തി അപ്രത്യക്ഷനാകാൻ പോകുന്ന ഇക്കാലത്തും ഞാൻ അതിലേ കാറിൽ പോയി. അവിടെയെത്തിയപ്പോൾ ഞാനറിയാതെ വളവിന്റെ താഴ്ചയിൽനിന്നു തലയുയർത്തി നോക്കുന്ന മനോഹരരൂപത്തെ തേടി. പക്ഷേ ആരുമില്ല. ഒരിക്കലുണ്ടായ കാഴ്ച എല്ലാക്കാലത്തേക്കുമായി നഷ്ടപ്പെട്ടെങ്കിലും മനസ്സ് അതു സൂക്ഷിച്ചുവച്ചിരിക്കുന്നു.

രാത്രി അരമണിക്കൂർ നേരം വിദ്യുച്ഛക്തി ഇല്ലാതാകുന്ന കാലമാണിത്. എഴുതിക്കൊണ്ടിരിക്കുമ്പോൾ പൊടുന്നനെ അന്ധകാരം പരക്കുന്നു. നിരാശതയോടെ, ദുഃഖത്തോടെ ചുവരിലുള്ള റ്റ്യൂബിലേക്കു നോക്കുമ്പോൾ അത് അപ്പോഴും പ്രകാശിക്കുന്നു എന്നൊരു തോന്നൽ. നഷ്ടപ്പെട്ട സൗഭാഗ്യങ്ങളുടെ സ്മരണ ആ സൗഭാഗ്യങ്ങളുടെ അസ്തിത്വത്തെ വീണ്ടും കൊണ്ടുവരുന്നു. ശ്രീ. റ്റി.പി. വേണുഗോപാലൻ ദേശാഭിമാനി വാരികയിൽ എഴുതിയ 'മേഘപഥങ്ങളിൽ' എന്ന ചെറുകഥയിൽ ഞണ്ടുപിടിത്തക്കാരനായ ഭർത്താവിന്റെ മരണത്തിനു താനറിയാതെ കാരണക്കാരിയായിപ്പോയ ഒരു വൃദ്ധയെ കാണാം. ആ ഓർമ്മയുള്ളതുകൊണ്ടാവാം അതു മറയ്ക്കാനായി അവർ ഒരു ശിശുവിനെ താലോലിക്കുന്നു. പക്ഷേ ശിശുവിന് അത് അസഹ്യമത്രേ. അതിന്റെ അമ്മയ്ക്കും അവരോടു നീരസം. വാർദ്ധക്യത്തിന്റെ കെടുതികളെയും ആ വാർദ്ധക്യത്തോടുള്ള ശിശുവിന്റെ അനാദരത്തെയും പുതിയ രീതിയിൽ പ്രകാശിപ്പിക്കുകയാണ് കഥാകാരൻ. വൃദ്ധ ചെറുപ്പക്കാരിയായിരുന്ന കാലം. ഞണ്ടു വില്ക്കാൻ ചെന്നാൽ 'ചെറുപ്പക്കാര് മേത്ത് കണ്ണെടുക്കാത്ത' കാലമായിരുന്നു അത്. എല്ലാക്കാലത്തേക്കുമായി അതു നഷ്ടപ്പെട്ടു പോയെങ്കിലും ജങ്ഷനിലെ പുളിമരംപോലെ. റോഡിലെ വളവിൽ ഉയർന്നുവന്ന സുന്ദരിയെപ്പോലെ. വിദ്യുച്ഛക്തി പോയിട്ടും സ്മരണയിൽ പ്രകാശിക്കുന്ന റ്റ്യൂബ് ലൈറ്റ്പോലെ ആ ദൃശ്യം എന്നെ ആഹ്ളാദിപ്പിക്കുന്നു. കഥയിലെ വൃദ്ധ ആഹ്ളാദിച്ചതുപോലെ.

## ഓർമ്മകൾ

**ഡോ**ക്ടർ കെ. ഭാസ്കരൻനായർ തിരുവനന്തപുരത്തെ ബെയ്ൻസ് കോമ്പൗണ്ടിലെ കെട്ടിടത്തിലാണ് താമസിച്ചിരുന്നത്. ഒരു ദിവസം രാത്രി ഒൻപതു മണിക്ക് ഞാൻ സാറിന്റെ വീട്ടിന്റെ മുൻപിലുള്ള റോഡിലൂടെ പോകുകയായിരുന്നു. വീട്ടിലേക്കു നോക്കിയപ്പോൾ അദ്ദേഹം റൈറ്റിങ് സ്റ്റാൻഡിൽ കടലാസ്സുവച്ച് വളരെവേഗത്തിൽ എഴുതുന്നു. അടുത്ത ദിവസം അദ്ദേഹത്തെ കണ്ട ഞാൻ പറഞ്ഞു:- ''സാർ, ഇന്നലെ രാത്രി ഞാൻ സാറിന്റെ വീട്ടിനു മുൻപിലൂടെ പോയി. സാറ് അസാധാരണമായ വേഗത്തിൽ, നിന്നുകൊണ്ട് എന്തോ എഴുതുന്നതു കണ്ടു.'' അദ്ദേഹം പറഞ്ഞു:- 'ഞാൻ വളരെവേഗത്തിൽ എഴുതും. വള്ളത്തോളിന്റെ 'മഗ്ദലനമറിയ'ത്തെക്കുറിച്ച് എഴുതുകയായിരുന്നു.' അത് അച്ചടിച്ചുവന്നപ്പോൾ ഞാൻ വായിച്ചു. എന്തൊരു മനോഹരമായ പ്രബന്ധം! സാറ് എത്ര വേഗത്തിലാണ് അത് എഴുതിയത്. മന്ദഗതിയിലെഴുതി നൂറുതവണ തിരുത്തി ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്താറുണ്ട് ചിലർ. അതിൽ നൂറ്റൊന്നു തെറ്റുകൾ കാണും. ഭാസ്കരൻനായർസ്സാർ ജെറ്റ്വിമാനത്തിന്റെ വേഗത്തിൽ എഴുതുന്നു. ഓരോ ലേഖനവും ഭാവഗീതംപോലെ മനോഹരം.

ഭാസ്കരൻനായർസ്സാർ ജെറ്റ്വിമാനത്തിന്റെ വേഗത്തിൽ എഴുതുന്നു. ഓരോ ലേഖനവും ഭാവഗീതംപോലെ മനോഹരം.



ഡോ. കെ. ഭാസ്കരൻനായർ

ഒരിക്കൽ മീറ്റിങ്ങിന് ഒരുമിച്ചു പോയപ്പോൾ ഞാൻ അദ്ദേഹത്തോടു ചോദിച്ചു:- ''സാറ് കുമാരനാശാനെക്കുറിച്ച് എഴുതിക്കണ്ടിട്ടില്ല ഞാൻ. എന്താ ആശാന്റെ കവിത ഇഷ്ടമല്ലേ?'' സാറ് അല്പം ക്ഷോഭിച്ചു. ''ഞാൻ എഴുതിയിട്ടുണ്ടല്ലോ. മാത്രമല്ല ആശാന്റെ 'കരുണ' മുഴുവൻ എനിക്കു ഹൃദിസ്ഥമാണ്. കേൾക്കൂ'' എന്നു പറഞ്ഞു 'കരുണ' ചൊല്ലാൻ തുടങ്ങി. അത്രകണ്ടു കർണ്ണകഠോരമായ കവിതചൊല്ലൽ വേറെ ഞാൻ കേട്ടിട്ടില്ല. ഉച്ചത്തിൽ ചൊല്ലിയതുകൊണ്ടല്ല കർണ്ണകഠോരമെന്നു ഞാൻ എഴുതിയത്. രാഗമില്ല, താളമില്ല, ലയമില്ല, ഒന്നുമില്ല. പരുക്കനായ ചൊല്ലൽ. ഞാൻ ചിരിച്ചില്ല. അതു ഗുരുനിന്ദയായി വരുമല്ലോ. കാർ ഡ്രൈവർ ചിരിക്കുന്നതു ഞാൻ കണ്ടു.

ഇനി ഭാസ്കരൻനായർസ്സാറ് എഴുതുകില്ല. കവിത ചൊല്ലിക്കേൾപ്പിക്കുകയുമില്ല. കഷ്ടം! എങ്കിലും ആരെങ്കിലും ഭാസ്കരൻനായരെ അറിയാമായിരുന്നോ എന്നു ചോദിച്ചാൽ ഞാൻ മറുപടി പറയുന്നത് ഇങ്ങനെയാവും:- ''എന്റെ ഗുരുനാഥനാണ് അദ്ദേഹം. മനോഹരങ്ങളായ എത്രയെത്ര ലേഖനങ്ങളാണ് അദ്ദേഹമെഴുതിയത്. പക്ഷേ അദ്ദേഹം കവിത ചൊല്ലുന്നത്-വിശേഷിച്ചും കുമാരനാശാന്റെ കവിത ചൊല്ലുന്നത്-ഞാൻ കേട്ടിട്ടേയില്ല.

ഇന്നല്ലെങ്കിൽ നാളെ ഞാൻ മാർക്സിസ്റ്റ് പാർട്ടിയുടെ വധശിക്ഷയ്ക്കു വിധേയനാകും.

കെ. സുധാകരൻ

*കോൺഗ്രസ്സിനൊരു രക്തസാക്ഷിയുണ്ടാവട്ടെ സുധാകരാ.*

* * * * * * *

ഡൽഹിയിലെ ഐ.ഐ.ടി ഉദ്യോഗസ്ഥരും മറ്റും എന്നെ അപമാനിച്ചുവെന്ന വാർത്ത അടിസ്ഥാനരഹിതമാണ്.

രാമർപിള്ള

*രാഷ്ട്രീയം കളിക്കല്ലേ രാമർപിള്ളേ.*

* * * * * * *

ധനകാര്യസ്ഥാപനങ്ങളുടെ സ്വകാര്യവത്കരണത്തിനെതിരേ വിശാല ഐക്യം കെട്ടിപ്പടുത്തു പ്രക്ഷോഭം നടത്തണം.

കെ.എൻ. രവീന്ദ്രനാഥ്

*സി. ഐ.ടിയുവും ഡി.വൈ.എഫ്.ഐയും കൂടിച്ചേർന്നുള്ള വിശാല ഐക്യമുന്നണിയാണോ ഉദ്ദേശിക്കുന്നത്?*

* * * * * * *

കോൺഗ്രസ്സ് കേന്ദ്രമന്ത്രിസഭയിൽ ചേരുന്നതിനോട് അടിസ്ഥാനപരമായും ഞാൻ എതിരാണ്.

കെ. കരുണാകരൻ

*സുധീരൻ മന്ത്രിയാകുമോയെന്നു ഭയപ്പെട്ടിട്ടല്ലേ?*

* * * * * * *

നായനാരുടെ ശൈലിയിൽപ്പിടിച്ചു കൊച്ചാക്കാൻ നോക്കണ്ട.

ചടയൻ ഗോവിന്ദൻ

*ശീലത്തിൽ പിടിച്ചാലോ?*




കേരളീയർ ഒരുവർഷം കുടിച്ചുതീർക്കുന്നത് 3.23 കോടി കുപ്പി മദ്യം.

വാർത്ത

*കേരളത്തിന്റെ പേര് മദ്യാലയം എന്നാക്കി മാറ്റാം.*

* * * * * * *

കേരളത്തിലെ തൊഴിലില്ലായ്മയുടെ യഥാർത്ഥ കാരണം. കിട്ടുന്ന തൊഴിൽ, കിട്ടുന്ന കൂലിക്കു ചെയ്യാനുള്ള വൈമനസ്യമാണ്.

എം.പി. നാരായണപിള്ള

*കൂലിയില്ലാതെ ജോലി ചെയ്യണമെന്നു പറഞ്ഞില്ലല്ലോ.*

* * * * * * *

കോൺഗ്രസ്സിന്റെ പുനരേകീകരണവും നവീകരണവുമാണ് ഇപ്പോഴത്തെ ചരിത്രപരമായ ആവശ്യം.

എ.കെ. ആന്റണി

*കോൺഗ്രസ്സിനു ചിതയൊരുക്കുകയല്ലേ ആന്റണി വേണ്ടത്?*

* * * * * * *

വിദ്യാഭ്യാസരംഗത്തു സർക്കാരിനു ദിശാബോധമില്ല.

തിരുവഞ്ചൂർ രാധാകൃഷ്ണൻ

*വിദ്യാഭ്യാസരംഗം വലിയൊരു ദശാസന്ധിയിലാണെന്നാണു പറയേണ്ടത് രാധാകൃഷ്ണാ....*

* * * * * * *

തീരദേശ പരിപാലന നിയമം കേരളത്തിന്റെ വികസനത്തെ തടസ്സപ്പെടുത്തുകയും, ടൂറിസം വികസനത്തെ ദോഷകരമായി ബാധിക്കുകയും ചെയ്യും.

എം.എം. ലോറൻസ്

*ഈ അറിവിന്റെ സോഴ്സ് ഏതാ?*

* * * * * * *

തിരഞ്ഞെടുപ്പിൽ തോറ്റവരെയും മറ്റും പുനരധിവസിപ്പിക്കാനുള്ള വേദികളാണ് ജനകീയാസൂത്രണത്തിനുള്ള സമിതികൾ.

ഇ.എം. അഗസ്തി

*അവർക്കും ജോലി വേണ്ടേ?*

* * * * * * *

സാഹിത്യരചന എനിക്കു പ്രേമലേഖനമെഴുതുന്നതുപോലെയാണ്. പ്രേമലേഖനത്തിന്റെ പ്രധാന ഭാഗം. അതു കേൾക്കാൻ ഒരാളുണ്ടാവുക എന്നതാണ്. ഉള്ളിൽ തിളച്ചുമറിയുന്ന കാര്യങ്ങൾ ഇനി പറയാതെ വയ്യ എന്നു തോന്നുമ്പോഴാണ് പ്രേമലേഖനത്തിലൂടെ പുറത്തുവരുന്നത്. ഇതാണ് എന്റെ സാഹിത്യസങ്കല്പം.

കെ. സുരേന്ദ്രൻ

*പ്രേമലേഖനത്തിന്റെ ഭാഷ സുരേന്ദ്രന്റെ സാഹിത്യത്തിലില്ലല്ലോ.*

* * * * * * *

അഴിമതിവിമുക്തവും വികസനോന്മുഖവുമായ പുതിയ കേരളം കെട്ടിപ്പടുക്കുന്നതിനുള്ള മുന്നേറ്റത്തിലാണ് എൽ.ഡി.എഫ് ഗവൺമെന്റ് ഏർപ്പെട്ടിട്ടുള്ളത്.

പി.കെ. വാസുദേവൻനായർ

*ഈ തിംവച്ച് ഒ.എൻ.വിയോട് ഒരു കവിതയെഴുതാൻ പറഞ്ഞുകൂടേ. പി.കെ.വി.*

(61-ാം പേജിൽ നിന്നും തുടർച്ച)

വേണ്ടി നടന്ന സമ്മർദ്ദ പരിശ്രമങ്ങൾ മറ്റൊരദ്ധ്യായത്തിൽ വിശദമാക്കപ്പെടുന്നു. നായർ തറവാടുകളുടെ കുടുംബഭരണം, കുടുംബാംഗങ്ങളുടെ അവകാശങ്ങൾ. ഇവിടുത്തെ വിവാഹബന്ധം മുതലായവയിൽ പരിഷ്കാരം ഉദ്ദേശിച്ചുകൊണ്ടുള്ള പ്രസ്ഥാനത്തിന്റെയും പ്രവണതകളുടെയും നഖചിത്രമാണിതിൽ. ഈ പരിഷ്കാരങ്ങളുടെ സാമൂഹ്യാടിത്തറയും ആശയലോകവും പണിക്കർ ഏറെ കൃത്യതയോടെ വരച്ചുവയ്ക്കുന്നുണ്ട്. (റോബിൻ ജഫ്രിയുടെയും മറ്റും കഥാകഥനരീതിയല്ല ഇവിടെ ആവർത്തിച്ചിരിക്കുന്നതെന്നത് നിസ്സാരമല്ല) ഇന്ദുലേഖയിൽ അർദ്ധവിരാമമിട്ടുനില്ക്കുന്ന പ്രസ്ഥാനപ്രവണതയുടെ മറ്റൊരു രൂപമാണ് ഈ അദ്ധ്യായത്തിൽ വിവരിക്കുന്നത്.

കോട്ടയ്ക്കൽ ആര്യവൈദ്യശാലയെയും സ്ഥാപകൻ പി.എസ്. വാരിയരെയും, ശാസ്ത്രീയമായി വരച്ചുകാട്ടുന്ന അദ്ധ്യായവും കൃതിയിലുണ്ട്. പരമ്പരാഗത ആയുർവേദ ചികിത്സയുടെ പ്രചാരകനും പ്രയോക്താവും സമുദ്ധാരകനുമായിരിക്കെത്തന്നെ അലോപ്പതിയടക്കം എല്ലാ ചികിത്സാസമ്പ്രദായങ്ങളെയും അദ്ദേഹം ഗൗരവമായെടുത്തിരുന്നു. ആയുർവേദ ചികിത്സാപദ്ധതികളിൽ നുഴഞ്ഞുകയറിയ പരമ്പരാഗത ബോധത്തെയും ജീർണ്ണതകളെയും ഒഴിവാക്കാൻ വാരിയർ നടത്തിയ പരിശ്രമം കേരളീയ ജീവിതത്തിൽ പ്രധാനമാണെന്ന് ഈ അദ്ധ്യായം പറയുന്നു. 1921-ലെ മലബാർ കലാപവേളയിൽ ആര്യവൈദ്യശാലയും അനുബന്ധസ്ഥാപനങ്ങളും സമാധാനഭംഗമില്ലാതെ പ്രവർത്തിച്ചതിന്റെ ഉദാഹരണവും എടുത്തുകാട്ടപ്പെടുന്നുണ്ട്. യാഥാസ്ഥിതികമായ വീക്ഷണത്തിനിടയിലും വാര്യർക്ക് ഹിന്ദു-മുസ്ലിം മൈത്രിയെ കെടാതെ നിർത്താനായി എന്നത് ശ്രദ്ധേയമാണെന്ന് പണിക്കർ പറയുന്നു.

ഇന്ത്യൻ ദേശീയ പ്രസ്ഥാനത്തിന്റെ നിഷേധാത്മകമായ ചില പ്രവണതകളും അതിന്റെ പരിമിതികളും വരച്ചുകാട്ടിയ തന്റെ ലേഖന (Incomplete struggle) പഠനങ്ങളുടെ സ്ഫുരണങ്ങൾ ഏറെ യുക്തിസഹമായി ഈ കൃതിയിൽ വികസിക്കുന്നു. പുതിയ അന്വേഷണങ്ങൾക്കുള്ള ബദൽ പന്ഥാവു തുറക്കുന്ന കൃതി ധൈഷണിക ചരിത്രത്തിന് ഒരു മുതൽക്കൂട്ടാണ്.

ഈ കൃതിയിലെ അദ്ധ്യായങ്ങൾ ഒരേ പ്രവണതകളാണ് നിർദ്ധാരണം ചെയ്യുന്നതെങ്കിലും ഒരു തുടർച്ചയായി അനുഭവപ്പെടുന്നില്ലെന്നത് പ്രധാനമാണ്. എന്നാൽ ഈ കൃതിയുടെ വിജയത്തെയും മൂല്യത്തെയും അത് തെല്ലുപോലും ഉലയ്ക്കുന്നുമില്ല.

(Culture Ideology, Hegemony-Intellectuals and Social consciousness in colonial India-Tulika, Delhi. Rs. 250.)

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran